# പാതഞ്ജലയോഗം

## വേദരശ്മി വ്യാഖ്യാനം

വി.കെ.നാരായണ ഭട്ടതിരി

# പാതഞ്ജലയോഗം

## വേദരശ്മി -- വ്യാഖ്യാനം

വി.കെ. നാരായണ ഭട്ടതിരി

പ്രകാശനം

വി.കെ. നാരായണ ഭട്ടതിരി സ്മാരക ട്രസ്റ്റ്

കോഴിക്കോട്

PAATHANJALAYOGAM
Vedarasmi-Vyakhyanam
(Yoga-Sutras of Pathanjali
as viewed in the light of Vedas)
Commentator
V.K. Narayana Bhattathiri
First Published 1997
Published by
V.K. Narayana Bhattathiri Smaraka Trust
20/150 Dutt Saw Mill Road
Kallai, Kozhikode-673 003, Keralam
Typ... ...ted at
Premier

ബ്രഹ്മവിദ്യാസംഘത്തിന്റെ (Theosophical Society) പ്രസിദ്ധീകരണമായിരുന്ന "സനാതനധർമ്മം" മാസികയിൽ 1919നും 1922നുമിടയ്ക്ക് പാതഞ്ജലയോഗസൂത്രങ്ങളെ വ്യാഖ്യാനിച്ച് വി.കെ. നാരായണഭട്ടതിരി എഴുതിയ ലേഖനങ്ങൾ ഈ കൃതിയിൽ ഉൾപ്പെടുത്തിയിരിക്കുന്നു.

ഭട്ടതിരിയുടെ രചനകളിലെല്ലാം പ്രതിഫലിക്കുന്ന വൈദികവീക്ഷണത്തെ അടിസ്ഥാനമാക്കി വ്യാഖ്യാനത്തിന് 'വേദരശ്മി' എന്ന് പ്രസാധകർ നാമകരണം ചെയ്തതാണ്.

-വി.കെ. നാരായണഭട്ടതിരി സ്മാരകട്രസ്റ്റ്

20/150 പ്രശാന്തി, ഡട്ട് സോമിൽ റോഡ്
പി.ഒ. കല്ലായി - കോഴിക്കോട് - 673 003

ॐ

ശ്രീ പരമാത്മനേ നമഃ

## മുഖവുര

**യോഗം** എന്ന വാക്കിന് ചേരുക എന്ന അർത്ഥമുള്ളതിനാൽ യോഗ ശാസ്ത്രത്തിൽതന്നെ വേദാന്തവും ആത്മവിചാരപരങ്ങളായ മറ്റു ശാസ്ത്രങ്ങളും അന്തർഭവിച്ചിരിക്കുന്നു എന്നു പറയാം. എന്നാൽ പ്രത്യേക ശാസ്ത്രങ്ങൾക്ക് പ്രത്യേകോദ്ദേശ്യങ്ങളുണ്ട്. ഇപ്രകാരമുള്ള ഉദ്ദേശ്യങ്ങളെ സ്വീകരിയ്ക്കാത്തപക്ഷം, ആത്മവിചാരത്തിന് എല്ലാം കൂടി ഒരു ശാസ്ത്രം മതി എന്നുവരും. അതായത് വാക്കിന്നും മനസ്സിന്നും അഗോചരമായ ഒരു വസ്തുവിൻെറ ബോധമുണ്ടാവാൻ ഒരേ മാർഗ്ഗത്തിൽകൂടെത്തന്നെ സകലജനങ്ങളും ഗമിക്കണമെന്നു വരും. ഇത് യുക്തിയ്ക്ക് വിരോധമാണു്. ലൗകികസുഖാനുഭവത്തെ സംബന്ധിച്ചേടത്തോളം ഒരാൾക്ക് ഒന്നിൽ ആഗ്രഹമുണ്ടാകും; മറ്റൊരാൾക്ക് മറ്റൊന്നിലായിരിക്കും. വിദ്യാഭ്യാസവിഷയത്തിലും, ചിലർക്ക് ചിലതിൽ പ്രത്യേകവാസന കാണാറുണ്ടു്. "ഭിന്നരുചിർഹി ലോകഃ" എന്ന കാളിദാസവചനം വാസ്തവമാണെന്നേ പറയേണ്ടതുള്ളൂ. ഈ ഭിന്നരുചിത്വത്തെ അടിസ്ഥാനപ്പെടുത്തിയിട്ടാണ് ആത്മദർശനത്തിന് അനന്തമാർഗ്ഗങ്ങൾ ഉണ്ടാക്കപ്പെട്ടിട്ടുള്ളതു്. ഏതിൽകൂടെ പോയാലും എത്തുന്ന ദിക്ക് ഒന്നുതന്നെയാണു്. എത്തുന്ന ദിക്കിനെപ്പറ്റി പറയുന്നത് വേദാന്തമാണെന്നും മാർഗ്ഗപ്രദർശകങ്ങളായ ശാസ്ത്രങ്ങൾ യോഗം തുടങ്ങിയ ശാസ്ത്രങ്ങളാണെന്നുമാണ് പണ്ടുള്ളവരുടെ അഭിപ്രായം. ദ്വൈതമോ അദ്വൈതമോ വിശിഷ്ടാദ്വൈതമോ ഏതാണ് വാസ്തവമായ വേദാന്തം എന്നുള്ളത് അപ്രകൃതവിഷയമായതിനാൽ ഇവിടെ ചിന്തിക്കുന്നില്ല. ആത്മബോധ

മാകുന്ന ഫലത്തെ ഉണ്ടാക്കുവാനുള്ള ക്ഷേത്രമാണ് നമ്മുടെ ആയുസ്സ് എന്നും ഈ ഫലംകൊണ്ടാണ് നമുക്ക് പരമപുരുഷാർത്ഥ പ്രാപ്തി എന്നും ഇതിലേയ്ക്കുള്ള മാർഗ്ഗം നമ്മുടെ നിഖിലപ്രവൃത്തികളെയും ചരാചരസ്വരൂപനായ ജഗദീശ്വരങ്കൽ അർപ്പിക്കുകയാണെന്നും, ഈ അർപ്പണം ചിത്തശുദ്ധി കൂടാതെ ഉണ്ടാവാത്തതാണെന്നും ചിത്തശുദ്ധിയ്ക്ക് ഹേതുഭൂതമായിട്ടുള്ളത് ചിത്തൈകാഗ്രതയാണെന്നും ചിത്തത്തെ ഏകാഗ്രമാക്കിത്തീർക്കുവാനുള്ള മാർഗ്ഗങ്ങളെയാണ് പതഞ്ജലിമഹർഷി യോഗശാസ്ത്രം കൊണ്ട് ഉപദേശിക്കുന്നതെന്നും മനസ്സിൽ ഉറപ്പിച്ച് നമുക്ക് പാതഞ്ജലയോഗസൂത്രങ്ങളുടെ യഥാശ്രുതാർത്ഥം മനസ്സിലാക്കുവാൻ ശ്രമിക്കുക.

സാംഖ്യസിദ്ധമായ പദാർത്ഥജ്ഞാനം യോഗശാസ്ത്രത്തിൽ ആവശ്യമായതിനാൽ അതിനെ സംക്ഷേപിച്ചു പറയുന്നു.

പുരുഷൻ, പ്രകൃതി ഇവ രണ്ടും നിത്യങ്ങളാകുന്നു. പുരുഷൻ ആത്മാവാകുന്നു എന്നാണ് സാംഖ്യൻെറ അഭിപ്രായം. ഈശ്വരനെ സ്വീകരിയ്ക്കാത്തതുകൊണ്ടാണ് സാംഖ്യൻ ഇപ്രകാരം പറയുന്നതു്. ജീവാത്മാവല്ലാതെ പരമാത്മാവിനെയും യോഗശാസ്ത്രം സ്വീകരിക്കുന്നതുകൊണ്ട് യോഗശാസ്ത്രപ്രകാരം ജീവാത്മാവും പരമാത്മാവും പുരുഷൻതന്നെയാണു്. പ്രകൃതിയിൽനിന്നാണ് ലോകത്തിൻെറ ഉല്പത്തി. പ്രകൃതിയിൽനിന്ന് ബുദ്ധിതത്ത്വവും ബുദ്ധിതത്ത്വത്തിൽനിന്ന് അഹങ്കാരതത്ത്വവും ഇതിൽനിന്ന് പതിനൊന്നിന്ദ്രിയങ്ങളും പഞ്ചതൻമാത്രകളും പഞ്ചതൻമാത്രകളിൽനിന്ന് യഥാക്രമേണ പഞ്ചമഹാഭൂതങ്ങളും ഉണ്ടാവുന്നു. ഇപ്രകാരം 25 പദാർത്ഥങ്ങളാണ് ആകെ ഉള്ളതു്. ഓരോരോ സൂത്രാർത്ഥവിചാരത്തിൽ ഈ പദാർത്ഥങ്ങളുടെ ഏതാണ്ട് ഒരു സ്വരൂപജ്ഞാനം നമുക്കുണ്ടാവും.

# പ്രഥമാദ്ധ്യായം

## സമാധിപാദം

സൂ: - 1 അഥ യോഗാനുശാസനം

അർത്ഥം: 'അഥ' ശബ്ദം, മംഗളത്തെ സൂചിപ്പിച്ചുകൊണ്ട്, പ്രസ്താവിയ്ക്കപ്പെടുന്നു എന്നർത്ഥമായ 'പ്രസ്തൂയതേ'എന്ന പദം അർത്ഥം പൂർണ്ണമാകാൻ വേണ്ടി, ഈ സൂത്രത്തിൽ ചേർക്കണമെന്ന് അറിയിപ്പിക്കുന്നു. 'അഥ യോഗാനുശാസനം പ്രസ്തൂയതേ' എന്നായിത്തീരും അപ്പോൾ സൂത്രം. യോഗശാസ്ത്രത്തെ പ്രതിപാദിയ്ക്കാൻ ആരംഭിക്കുന്നു എന്നു സാരം.

(മീമാംസാരംഭത്തിലുള്ള 'അഥ' ശബ്ദത്തിന്, വേദാദ്ധ്യയനാനന്തരം എന്നർത്ഥമായതിനാൽ വേദാധികാരി മാത്രമേ മീമാംസ പഠിയ്ക്കാവൂ എന്ന് ജലപ്പിശാചുള്ള ബ്രാഹ്മണർ പറയും.എന്നാൽ യോഗശാസ്ത്രാരംഭത്തിലുള്ള 'അഥ' ശബ്ദത്തിന് മുൻചൊന്ന അർത്ഥം തന്നെയാണുള്ളതെന്നാകുന്നു ഭാഷ്യസിദ്ധാന്തം. ആയതിനാൽ സകലജനങ്ങളും യോഗശാസ്ത്രാധികാരികളാണെന്നു താല്പര്യം.)

ശാസ്ത്രാരംഭത്തിൽ മംഗളാചരണം, പ്രതിജ്ഞ, അനുബന്ധചതുഷ്ടയം ഇങ്ങനെ ചിലതുകൾ പറയണമെന്നാണ് ശാസ്ത്രസിദ്ധാന്തം. മംഗളസൂചകമായ 'അഥ' ശബ്ദം ആദ്യത്തിൽ ഉപയോഗിച്ചതുകൊണ്ട് മംഗളാചരണമായി. യോഗശാസ്ത്രം ആരംഭിക്കപ്പെടുന്നു എന്നുള്ള അംശംകൊണ്ട്, പ്രതിജ്ഞ ചെയ്യപ്പെടുന്നു. വിഷയം, പ്രയോജനം, സംബന്ധം, അധികാരികൾ - ഇവയാണ് അനുബന്ധചതുഷ്ടയമെന്നു പറയപ്പെടുന്നവ. വിഷയം യോഗശാസ്ത്രവും, കൈവല്യം മുഖ്യപ്രയോജനവും, യോഗവ്യുൽപാദനം അവാന്തരപ്രയോജനവും, സംബന്ധം കൈവല്യത്തിന്നും യോഗത്തിന്നും സാദ്ധ്യസാധകഭാവവും യോഗത്തിന്നും ഗ്രന്ഥത്തിന്നും പ്രതിപാദ്യപ്രതിപാദകഭാവവും, അധികാരികൾ യോഗശാസ്ത്രത്തെ ആഗ്രഹിക്കുന്നവരും ആകുന്നു. ഇത്രയും കാര്യങ്ങൾ ഈ സൂത്രംകൊണ്ട് സ്പഷ്ടമാവുന്നു. ഇനി രണ്ടാമത്തെ സൂത്രത്തിലേയ്ക്ക് പ്രവേശിയ്ക്കുന്നതിനുമുമ്പ് ചില സംഗതികൾ വിശദമാക്കിക്കൊള്ളട്ടെ.

മനസ്സിനെ അഞ്ചുതരമായി വിഭാഗിക്കാം. ക്ഷിപ്തം, മൂഢം, വിക്ഷിപ്തം, ഏകാഗ്രം, നിരുദ്ധം ഇങ്ങനെ അഞ്ചുതരമാണ് ചിത്തം. ദൈത്യൻമാരുടേയും, ദ്രവ്യംകൊണ്ട് മത്തൻമാരായവരുടേയും ചിത്തം ക്ഷിപ്തചിത്തമാകുന്നു. പിശാചുക്കളുടേയും, മദ്യംകൊണ്ട് മത്തൻമാരുടേയും മനസ്സ് മൂഢമാകുന്നു. ഈ രണ്ടുതരക്കാർ യോഗത്തിന് അധികാരികളല്ല.

ദേവൻമാരും പ്രഥമഭൂമികയെ ആരൂഢൻമാരായ ജിജ്ഞാസുക്കളും വിക്ഷിപ്തചിത്തൻമാരാകുന്നു. വിക്ഷിപ്തചിത്തൻമാർക്കുള്ള യോഗമാർഗ്ഗത്തെ രണ്ടാമത്തെ അദ്ധ്യായം കൊണ്ടാണ് പറയുന്നതു്.ഏകാഗ്രചിത്തൻമാർക്കുള്ള സംപ്രജ്ഞാതസമാധിയേയും നിരുദ്ധചിത്തൻമാർക്കുള്ള അസംപ്രജ്ഞാതസമാധിയേയും ആണ് പ്രഥമാദ്ധ്യായംകൊണ്ടു പറയുന്നതു്. സംപ്രജ്ഞാതസമാധിയേയും അസംപ്രജ്ഞാതസമാധിയേയും നാം യോഗശബ്ദംകൊണ്ട് പറയാറുണ്ടു്. യോഗശബ്ദത്തിൻെറ അർത്ഥം എന്താണെന്ന് നമുക്കിപ്പോൾ സംശയം ജനിക്കാവുന്നതാണു്. ഈ സംശയനിവൃത്തിയ്ക്കാണ് രണ്ടാമത്തെ സൂത്രം.

**സൂ: 2. യോഗശ്ചിത്തവൃത്തിനിരോധഃ**

അർത്ഥം: യോഗം ചിത്തവൃത്തിനിരോധമാകുന്നു. ചിത്തവൃത്തി എന്നുള്ളതിൻെറ അർത്ഥം വരാൻ പോകുന്ന സൂത്രങ്ങൾകൊണ്ട് സ്പഷ്ടമാവും. നിരോധിക്കുക എന്ന പദത്തിന് നിയന്ത്രിക്കുക, അനുവദിയ്ക്കാതിരിക്കുക, തടയുക മുതലായ അർത്ഥങ്ങളാണുള്ളതു്. ചിത്തവൃത്തികളെ സാവധാനം നിയന്ത്രണത്തിൽ കൊണ്ടുവരികയും അതിനുശേഷം തടയുകയുമാണ് അഭികാമ്യം. യോഗം എന്നാൽ എന്താണെന്നുള്ളതിന്, നൽകപ്പെട്ട ഈ നിർവ്വചനം പ്രസിദ്ധമായ ഒന്നാണു്.പലതരത്തിലുള്ള അർത്ഥകല്പനകൾ വ്യാഖ്യാതാക്കൾ ഇതിന്നു നൽകിയിട്ടുമുണ്ട്.

മനസ്സ് സത്വരജസ്തമോഗുണസ്വരൂപമാണു്. തമോഗുണംകൊണ്ട് സ്ഥിതിയും രജോഗുണംകൊണ്ട് പ്രവൃത്തിയും സത്വഗുണംകൊണ്ട് പ്രകാശവും മനസ്സിന്നുണ്ടാവുന്നു. തമോഗുണം വർദ്ധിച്ചാൽ ചിത്തം മദമത്തൻമാരുടെ ചിത്തം പോലെയും രജോഗുണം വർദ്ധിച്ചാൽ മനസ്സ് ദ്രവ്യംകൊണ്ട് ഗർവ്വിഷ്ഠൻമാരായവരുടെ മനസ്സുപോലെയും ആയിത്തീരുകയും രജസ്തമോഗുണങ്ങളുടെ സാന്നിദ്ധ്യത്തോടുകൂടി സത്വഗുണം വർദ്ധിച്ചുതുടങ്ങിയാൽ സന്ദേഹമിശ്രമായ ഈശ്വരചിന്ത ആരംഭിക്കുകയും ചെയ്യുന്നു. അന്യഗുണങ്ങളുടെ ക്ഷയത്തോടുകൂടി സത്വഗുണത്തിൻെറ വർദ്ധന ഉണ്ടായാൽ യോഗത്തിലേയ്ക്കുള്ള പ്രവേശം അനായാസേന ഉണ്ടാവും.

രജസ്തമോഗുണങ്ങളെക്കൊണ്ട് ഉണ്ടാവുന്നതും ക്ലേശപര്യവസായിയും ആയ ചിത്തവൃത്തിയുടെ നിരോധത്തോടുകൂടിയതും സാത്വികചിത്തവൃത്തിയോടുകൂടിയതും ആയ സംപ്രജ്ഞാതസമാധിയാണ് ആദ്യം ഉണ്ടാവുക. നിഖില ചിത്തവൃത്തി നിരോധത്തോടുകൂടിയ അസംപ്രജ്ഞാതസമാധി പിന്നീട് ഉണ്ടാവും.

സംപ്രജ്ഞാതസമാധിയിൽ സാത്വികചിത്തവൃത്തി ഉണ്ടു്;ദുഃഖജനകചിത്തവൃത്തികൾ ഒന്നും ഇല്ല. അസംപ്രജ്ഞാതസമാധിയിൽ യാതൊരു ചിത്തവൃത്തിയും ഇല്ല. ആയതിനാൽ 'ചിത്തവൃത്തിനിരോധമാണ് യോഗം'

എന്നു മുമ്പുപറഞ്ഞതിന്റെ അർത്ഥം, ദുഃഖജനകചിത്തവൃത്തിനിരോധമാണ് യോഗം എന്നാകുന്നു.

ഇപ്രകാരം യോഗസമാധിയിലിരിയ്ക്കുമ്പോൾ ആത്മാവിന്റെ സ്ഥിതി എന്തായിരിക്കും എന്നാണ് അടുത്ത സൂത്രംകൊണ്ട് പറയുന്നതു്.

സൂ: 3. തദാ ദ്രഷ്ടുഃ സ്വരൂപേ അവസ്ഥാനം.

അർത്ഥം: അപ്പോൾ ദ്രഷ്ടാവിന്റെ (പുരുഷന്റെ) സ്ഥിതി സ്വാവസ്ഥയിൽതന്നെ ആകുന്നു.

കൈവല്യാവസ്ഥയിൽ ഇരിക്കുമ്പോൾ ഏതുമാതിരിയാണോ, അതേമാതിരിത്തന്നെയാണ് സമാധിയിൽ ഇരിക്കുമ്പോൾ പുരുഷന്റെ അവസ്ഥ. അതായത് സുഖം, ദുഃഖം, മോഹം ഇത്യാദികൾ ഒന്നും അപ്പോൾ ഇല്ല. പക്ഷെ, ഈ പറഞ്ഞതിൽ ചില അഭിപ്രായഭേദം ഉണ്ടാവാം. അസമ്പ്രജ്ഞാതസമാധിയിൽ ഇരിക്കുമ്പോൾ മാത്രമേ പുരുഷന് കൈവല്യാവസ്ഥ ഉണ്ടാവുന്നുള്ളൂ എന്നാണ് അധികപക്ഷം. സുഖം, ദുഃഖം, മോഹം ഇത്യാദികളായ താമസ-രാജസ ചിത്തവൃത്തികൾ ഇല്ലാത്തതുകൊണ്ട് രണ്ടുവിധമായ സമാധികളിലും പുരുഷന്റെ അവസ്ഥ കൈവല്യാവസ്ഥ തന്നെ ആകുന്നു എന്നും ഒരു പക്ഷമുണ്ടു്.

സാധാരണ സമയത്ത് പുരുഷന്റെ അവസ്ഥ എന്തായിരിക്കും എന്നാണ് അടുത്ത സൂത്രംകൊണ്ട് പറയുന്നതു്.

സൂ: 4. വൃത്തിസാരൂപ്യമിതരത്ര

അർത്ഥം: സമാധിയോടുകൂടാതെ ഇരിക്കുമ്പോൾ ചിത്തവൃത്തികൾ ഏതുമാതിരി സുഖദുഃഖമോഹസ്വരൂപങ്ങളാകുന്നുവോ അതേമാതിരി പുരുഷനും ആയിത്തീരുന്നു.

പുരുഷൻ സർവ്വദാ നിർമ്മലജ്ഞാനസ്വരൂപനാകുന്നു. പക്ഷെ, ചുവന്ന വസ്തുവിലൂടെ പ്രതിബിംബിയ്ക്കപ്പെടുന്ന ധവളവർണ്ണമായ സ്ഫടികാ ചുവന്നതായി കാണപ്പെടുന്നതുപോലെ, ദുഃഖാദിരൂപേണ പരിണമിയ്ക്കപ്പെട്ട ചിത്തത്തിന്റെ സാന്നിദ്ധ്യംകൊണ്ട് പുരുഷനും ദുഃഖസ്വരൂപി ആയിത്തീരുന്നു. ധ്യാനാവസ്ഥയിൽ ചിത്തം നിർമ്മലമായി ഭവിക്കുന്നതുകൊണ്ട് പുരുഷൻ വാസ്തവാവസ്ഥയെ പ്രാപിക്കുന്നു.

ഈ പ്രകൃതത്തിൽ, അപ്രകൃതമായ ഒരു സംഗതി പറയേണ്ടിവന്നിരിക്കുന്നു.

യോഗസൂത്രവും മഹാഭാഷ്യവും പതഞ്ജലിയാണ് രചിച്ചിട്ടുള്ളതെന്ന് ഹിന്ദുക്കൾ വിശ്വസിച്ചുവരുന്നു. ഗുണദോഷവിമർശികളായ പാശ്ചാത്യർ ഇതു ശരിയല്ലെന്നു പറയുന്നു. അവരുടെ യുക്തി, ഇപ്രകാരമാണ്. മഹാഭാഷ്യത്തിലെ ചില വാക്യംകൊണ്ട് അദ്വൈതം പതഞ്ജലിക്കു സമ്മത

താണെന്നു കിട്ടുന്നുണ്ടു്. യോഗസൂത്രംകൊണ്ട് നോക്കിയാൽ ദ്വൈതമാണ് ഇദ്ദേഹം സ്വീകരിച്ചിട്ടുള്ളതെന്നും പറയാം. ആയതിനാൽ ഈ രണ്ട് ഗ്രന്ഥങ്ങളുടെയും കർത്താവ് ഒരാളാണെന്നു വിചാരിക്കുവാൻ പാടില്ല. ഈ രണ്ടു ഗ്രന്ഥങ്ങളെയും പതഞ്ജലിതന്നെയാണ് ഉണ്ടാക്കിയതെന്നല്ല ലേഖകൻ ഇവിടെ സ്ഥാപിക്കുന്നതു്. പാശ്ചാത്യരുടെ യുക്തി ശരിയല്ലെന്നു മാത്രമെ കാണിക്കുന്നുള്ളൂ. ഓരോരോ ദർശനങ്ങളിലും ആത്മസിദ്ധാന്തത്തിൽ വ്യത്യാസമുണ്ടു്. ഈ വ്യത്യാസം അതാതു ദർശനകർത്താക്കൻമാരാൽ കല്പിക്കപ്പെട്ടതല്ല. കപിലൻ ഈശ്വരനെ സ്വീകരിച്ചിട്ടില്ലെന്നു വിചാരിച്ച് കപിലൻ നാസ്തികനാണെന്നു നാം തീരുമാനിക്കരുതു്. അതാതു ദർശനങ്ങളുടെ ഉദ്ദേശ്യത്തെ അനുസരിച്ച് അതാത് ആചാര്യൻമാർ ചിലതെല്ലാം പറഞ്ഞിട്ടുണ്ടെന്നേ താല്പര്യമുള്ളൂ. ജ്ഞാനത്തിനു പ്രാധാന്യം നൽകുകയായിരുന്നു കപിലന്റെ ലക്ഷ്യം.

ജൈമിനി ഈശ്വരനെ സ്വീകരിക്കാതിരുന്നത് കർമ്മത്തിന്നു് സർവ്വശക്തിയെ സ്ഥാപിക്കുവാനാണു്. സകലദർശനങ്ങളെയും യോജിപ്പിച്ച് ഏകവാക്യമാക്കി എടുത്താൽ മാത്രമെ ഹിന്ദുമതസിദ്ധാന്തം വാസ്തവമാവുകയുള്ളൂ. ഓരോരോ ശാസ്ത്രങ്ങളുടെ സിദ്ധാന്തങ്ങളെടുത്ത് അതാതു ശാസ്ത്രകർത്താക്കൻമാരുടെ അഭിപ്രായത്തെ തീരുമാനിക്കരുതെന്നു മാത്രമാണ് ഇവിടെ പറയുന്നതു്. അന്യശാസ്ത്രങ്ങൾക്കു വിരോധമായി യോഗശാസ്ത്രത്തിൽ വല്ലതും കണ്ടാൽ ആലോചിച്ചതിനുശേഷമേ ആ സംഗതിയെപ്പറ്റി തീരുമാനിക്കാവൂ എന്നു വായനക്കാരെ അറിയിച്ചുകൊള്ളുന്നു.

സൂ:- 5. വൃത്തയഃ പഞ്ചതയ്യഃ ക്ലിഷ്ടാക്ലിഷ്ടാഃ

അർത്ഥം: ചിത്തവൃത്തികൾ, അഞ്ചുവിധങ്ങളാകുന്നു. ചിലതു ക്ലിഷ്ടങ്ങളും (രാജസ-താമസങ്ങൾ) മറ്റു ചിലത് അക്ലിഷ്ടങ്ങളും (സാത്വികങ്ങൾ).

താല്പര്യം: ക്ലിഷ്ടവൃത്തികളെ അക്ലിഷ്ടവൃത്തികളുടെ സഹായംകൊണ്ടും അക്ലിഷ്ടവൃത്തികളെ പരമവൈരാഗ്യംകൊണ്ടും നിരോധിക്കണം. അതായത്, രാജസതാമസവൃത്തികളെ സാത്വികചിത്തവൃത്തിയായിരിക്കുന്ന സംപ്രജ്ഞാതസമാധികൊണ്ട് നശിപ്പിച്ച് ചിത്തവൃത്തികളോടൊന്നും കൂടാത്തതായ അസംപ്രജ്ഞാതസമാധികൊണ്ട് പരമവൈരാഗ്യത്തെ സിദ്ധിച്ച് ചിത്തവൃത്തികളുടെ മൂലമായ വാസനയെ നശിപ്പിക്കണം. സജാതീയചിത്തവൃത്തി സജാതീയവാസനയെയും സജാതീയവാസന സജാതീയചിത്തവൃത്തിയെയും ഉണ്ടാക്കിക്കൊണ്ട് ഈ വാസനാചിത്തവൃത്തിപ്രവാഹം, പ്രവഹിച്ചുകൊണ്ടിരിക്കുന്നു. ഈ പ്രവാഹത്തിൽ നിന്ന് നാം ആത്മാവിനെ യോഗംകൊണ്ട് രക്ഷിക്കണം. അഞ്ചുവിധമായ ചിത്തവൃത്തികളുടെ പേരുകളെ അടുത്ത സൂത്രംകൊണ്ട് പറയുന്നു.

സൂ:- 6. പ്രമാണവിപര്യയവികല്പനിദ്രാസ്മൃതയഃ

അർത്ഥം: പ്രമാണം, വിപര്യയം, വികല്പം, നിദ്ര, സ്മൃതി ഇവകളാണ് അഞ്ച് ചിത്തവൃത്തികൾ. ഇവയെ അഞ്ചുസൂത്രംകൊണ്ട് വിശദീകരിക്കുന്നു. പ്രമാണത്തെയാണ് ആദ്യം വിവരിക്കുന്നത്.

സൂ:- 7. പ്രത്യക്ഷാനുമാനാഗമാഃ പ്രമാണാനി

പ്രത്യക്ഷം, അനുമാനം, ആഗമം ഇവകളാണ് പ്രമാണങ്ങൾ. ബാഹ്യേന്ദ്രിയം കൊണ്ടുണ്ടാവുന്ന അറിവ് പ്രത്യക്ഷപ്രമാണമാകുന്നു. ഒരാൾ അന്യരാജ്യത്തിലേക്ക് പോയി എന്നു വിചാരിക്കുക. അവിടെ എത്തിയപ്പോൾ അയാൾക്ക് കിഴക്കു-പടിഞ്ഞാറ് വിവരമില്ലാതായിത്തീർന്നു. ഇങ്ങനെ ഇരിക്കുമ്പോൾ സൂര്യോദയം ഉണ്ടാവുകയും അയാളുടെ ദിക്ഭ്രമം നീങ്ങുകയും ചെയ്യുന്നു. ഏതാണ് കിഴക്ക്, ഏതാണ് പടിഞ്ഞാറ് എന്നുള്ള വസ്തുതയിലേക്ക് ഇവിടെ പ്രമാണമായിത്തീർന്നത് കണ്ണുകൊണ്ടുണ്ടായ സൂര്യദർശനമാണ്. ഇവിടെ കണ്ണ് പ്രമാണമായിത്തീർന്നതുപോലെ ചെവി, മൂക്ക്, നാവ്, ദേഹത്തിലുള്ള ചർമ്മം ഇവയും മറ്റു ചില സന്ദർഭത്തിൽ പ്രമാണമായിത്തീരും. ഇരുട്ടുള്ള ദിക്കിൽ കിടക്കുന്ന വള്ളി കണ്ട് ഒരാൾ അതിനെ പാമ്പാണെന്ന് നിശ്ചയിച്ചു. ഈ നിശ്ചയം അവാസ്തവമായതിനാൽ പ്രമാണമായിത്തീരില്ല. കണ്ണ് മുതലായ അഞ്ചു ബാഹ്യേന്ദ്രിയങ്ങളെക്കൊണ്ടുണ്ടാവുന്ന[1] വാസ്തവജ്ഞാനമാണ് പ്രത്യക്ഷപ്രമാണം. ഇനി അനുമാനത്തെ വിവരിക്കുന്നു. ഇടിവെട്ടുന്ന ശബ്ദം കേൾക്കുമ്പോൾ ആകാശത്തിൽ മേഘമുണ്ടെന്ന് അകത്തിരിക്കുന്നയാൾക്ക് അറിയാം. ഇതാണ് അനുമാനപ്രമാണം. രണ്ടു വസ്തുക്കൾ സർവ്വദാ ചേർന്നിരിക്കും എന്നു ആദ്യം ധരിച്ചിരിക്കണം. ഇതിൽ ഒരു വസ്തു ഒരു ദിക്കിൽ ഉണ്ടെന്നു ബോധമുണ്ടായാൽ മറ്റേതും അവിടെ ഉണ്ടെന്നു ബോധമുണ്ടാവും. പുക ഉള്ള സ്ഥലത്ത് തി ഉണ്ടാവുന്നതാണല്ലോ. ചേർന്നിരിക്കാത്തതായ രണ്ടു വസ്തുക്കളിൽവെച്ച് ഒന്ന് ഒരുദിക്കിൽ ഉണ്ടെന്നറിഞ്ഞാൽ മറ്റത് അവിടെ ഇല്ലെന്നും നിശ്ചയിക്കാം. ഹരിശ്ചന്ദ്രനെപ്പോലെ സത്യവാനായ ഒരാളിൽ അന്യനെ വഞ്ചിച്ച് പണം സമ്പാദിക്കുക എന്നുള്ളത് ഉണ്ടാവുന്നതല്ല. ഓരോരോ സംഗതികളിൽനിന്ന് മറ്റു സംഗതികളെ ഊഹിക്കുന്നതാണ് അനുമാനപ്രമാണം. പ്രത്യക്ഷപ്രമാണത്തിൽ എന്നപോലെ അനുമാനപ്രമാണത്തിലും തെറ്റുണ്ടാവാം. വാസ്തവമായ ഊഹം അല്ലെങ്കിൽ വാസ്തവമായ അനുമാനം - ഇതാണ് അനുമാനപ്രമാണം. ഇനി ആഗമപ്രമാണം പറയുന്നു. സത്യവാൻമാരുടെ വാക്കാണ് ആഗമപ്രമാണം. അസത്യവാദിയെ സത്യവാദിയെന്നു വിചാരിക്കുകയോ സത്യവാദിപറയുന്നതിനെ പിഴച്ച് അർത്ഥമാക്കിത്തീർക്കുകയോ ചെയ്താൽ ആഗമപ്രമാണത്തിൽ തെറ്റുവരുന്നതാണ്. സത്യവാൻമാരുടെ

1. സ്ഥൂലലോകത്തെ സംബന്ധിച്ചാണ് ഈ ഇന്ദ്രിയങ്ങൾ ഇരിക്കുന്നത്.

വാക്കുകളിൽനിന്നുണ്ടാവുന്ന യഥാർത്ഥബോധമാണ് ആഗമപ്രമാണം. പ്രത്യക്ഷം, അനുമാനം, ആഗമം. ഇങ്ങനെ മൂന്നു പ്രമാണങ്ങളെ മാത്രമേ യോഗശാസ്ത്രക്കാരും സാംഖ്യശാസ്ത്രക്കാരും സ്വീകരിക്കുന്നുള്ളൂ. അന്യ ശാസ്ത്രസിദ്ധങ്ങളായ അന്യപ്രമാണങ്ങൾക്ക് ഈ മൂന്നു പ്രമാണങ്ങളിൽ അന്തർഭാവമുണ്ടെന്നാണ് ഇവരുടെ അഭിപ്രായം. പ്രമാണം പറഞ്ഞ തിൻെറ ശേഷം ക്രമപ്രാപ്തമായ വിപര്യയം പറയുന്നു.

**സൂ: 8 വിപര്യയോ മിഥ്യാജ്ഞാനമതദ്രൂപപ്രതിഷ്ഠം**

അർത്ഥം: അതദ്രൂപപ്രതിഷ്ഠമായ മിഥ്യാജ്ഞാനമാണ് വിപര്യയം. വാസ്തവത്തിൽ, മിഥ്യാജ്ഞാനമാണ് വിപര്യയം എന്നു പറഞ്ഞാൽ മതി. 'അതദ്രൂപപ്രതിഷ്ഠം' എന്ന ശബ്ദംകൊണ്ട് മിഥ്യാജ്ഞാനത്തിൻെറ സ്വ രൂപത്തെ വെളിവാക്കുകയാണ് ചെയ്യുന്നത്. അതദ്രൂപപ്രതിഷ്ഠം എന്ന ശബ്ദത്തിൻെറ താൽപര്യം താഴെ കാണിക്കുന്നു. രാമൻ എന്നൊരാളെ കാണുമ്പോൾ ഈ ആൾ രാമനാണെന്ന ബോധം നമുക്കുണ്ടാവുന്നു. ഈ ബോധം രാമനെ ആശ്രയിച്ച് ഉണ്ടാവുന്നതും, രാമനെ വിഷയമാക്കുന്നതും ആണ്. ഇപ്രകാരമുള്ള ബോധം തദ്രൂപപ്രതിഷ്ഠമാണെന്നു പറയും. വെളിച്ചക്കുറവിൽ കിടക്കുന്ന പാശത്തെക്കണ്ട് സർപ്പമാണെന്ന ബോധം ഉണ്ടാവുമ്പോൾ, ഈ ബോധം പാശത്തെ ആശ്രയിച്ച് ഉണ്ടാവുന്നതും, സർപ്പത്തെ വിഷയമാക്കുന്നതും ആണ്. ഇപ്രകാരമുള്ള ബോധം അതദ്രൂ പപ്രതിഷ്ഠമാകുന്നു. ഭ്രമം, സംശയം ഇത്യാദികളാണ് അതദ്രൂപപ്രതിഷ്ഠ ങ്ങൾ. അതുകൊണ്ട് ഭ്രമം, സംശയം ഇത്യാദികളാണ് വിപര്യയം എന്നു താൽപര്യം. ഇനി, വികല്പം പറയുന്നു.

**സൂ: 9. ശബ്ദജ്ഞാനാനുപാതീ വസ്തുശൂന്യോ വികല്പഃ**

അർത്ഥം: ശബ്ദജ്ഞാനാനുപാതിയായും വസ്തുശൂന്യമായും ഇരി ക്കുന്നതാണ് വികല്പം. ലോകത്തിൽ ഇല്ലാത്തതായ ചില വസ്തുക്കളെ ക്കുറിച്ച് ഒരാൾ സംസാരിക്കുന്നു എന്നു വിചാരിക്കുക. ഈ സംസാര ത്തിൽ നിന്ന് നമുക്ക് ചില ബോധമുണ്ടാവും. ഈ ഭാഷണം അപ്രസിദ്ധ വസ്തുക്കളെക്കുറിച്ച് ആയതിനാൽ ഇതിൽനിന്നുണ്ടാവുന്ന ബോധം ഇന്ന വിധത്തിലുള്ളതാണെന്ന് പറയുവാൻ സാധിക്കില്ലെന്നോ, ഈ ബോധ ത്തിൽ യാതൊരു വിഷയവും ഇല്ലെന്നോ പറയേണ്ടിവരും. ഇപ്രകാരമുള്ള ബോധമാണ് വികല്പം. വികല്പത്തിൻെറ ഉദാഹരണത്തിന് ഒരു ശ്ലോകത്തെ ചേർക്കുന്നു. "മൃഗതൃഷ്ണാംഭസി സ്നാതഃശശശൃംഗധനുർദ്ധരഃ ഏഷ വ ന്ധ്യാസുതോയാതി ഖപുഷ്പകൃതശേഖരഃ" അർത്ഥം:- മൃഗതൃഷ്ണയാകു ന്ന വെള്ളത്തിൽ കുളിച്ചവനും, മുയലിൻെറ കൊമ്പുകൊണ്ടുണ്ടാക്കിയ വില്ലിനോടുകൂടിയവനും ആകാശപുഷ്പം കൊണ്ടുണ്ടാക്കിയ മാലയെ ധരിച്ചവനും ആയ വന്ധ്യാപുത്രൻ, ഇതാ പോകുന്നു" ഗ്രീഷ്മകാലത്ത് മദ്ധ്യാഹ്നസമയത്തിൽ സൂര്യകിരണം കൊണ്ട് തപ്തമായി നീണ്ടുകിടക്കു

ന്ന മണൽപ്രദേശത്തെ നോക്കിയാൽ ദൂരെ ജലമുണ്ടെന്നു ഭ്രമിക്കും. ഈ ജലഭ്രാന്തിയാണ് മൃഗതൃഷ്ണ. അതല്ലാതെ മൃഗതൃഷ്ണ വെള്ളമായിതീരുന്നതല്ല; മുയലിന് കൊമ്പില്ല, ആകാശത്തിൽ പുഷ്പമില്ല; വന്ധ്യക്ക് പുത്രൻ ഉണ്ടാവുന്നതുമല്ല. ആയതിനാൽ ഈ ശ്ലോകത്തിൽ പറഞ്ഞതെല്ലാം ലോകത്തിൽ ഇല്ലാത്ത വസ്തുക്കളാണ്. എങ്കിലും, നമുക്ക് ഒരു ബോധമുണ്ടാവാം, അതാണ് വികല്പം. പ്രകരണാദിപര്യാലോചനയിൽ ഈ ശ്ലോകത്തിൽ ഗൂഢാർത്ഥമുണ്ടായിരിക്കാം. അതിന്റെ ബോധം വികല്പമല്ല. ക്രമപ്രാപ്തമായ നിദ്രാവൃത്തിയെ ഇനി പറയുന്നു.

### സൂ: 10. അഭാവപ്രത്യയാലംബനാ വൃത്തിഃ നിദ്രാ

അർത്ഥം: നിദ്ര, അഭാവത്തിന്റെ പ്രത്യയത്തെ അവലംബിച്ചിരിക്കുന്ന ചിത്തവൃത്തിയാകുന്നു. അഭാവം എന്നാൽ മുമ്പു കാണിച്ച പ്രമാണാദി ചിത്തവൃത്തികൾ ഉണ്ടാവാതിരിക്കൽ; പ്രത്യയം=കാരണം=തമോഗുണം. ഒരു മാതിരി താമസിക ചിത്തവൃത്തിയാണ് നിദ്ര എന്നു താൽപര്യം. ഒരു സാധനത്തെ കണ്ടുകൊണ്ടിരിക്കുമ്പോൾ, "ഞാൻ ഇന്ന സാധനത്തെ കാണുന്നു" എന്ന ബോധം നമുക്കുണ്ടാവാറുണ്ട്. സുഖമായി ഉറങ്ങി എഴുന്നേൽക്കുമ്പോൾ ഉറക്കത്തിന്റെ ഓർമ്മ നമുക്കുണ്ടാവാറുണ്ട്. അതുകൊണ്ട് ജാഗ്രദവസ്ഥയിലുള്ള ജ്ഞാനം ഒരുവിധം ചിത്തവൃത്തി ആവുന്നതുപോലെ നിദ്രയും മറ്റൊരുവിധത്തിലുള്ള ചിത്തവൃത്തിയാകുന്നു. അഗാധനിദ്രയിൽ ചിത്തനിരോധം സംഭവിക്കുമെങ്കിലും, നിദ്രയും യോഗിയുടെ ചിത്തവൃത്തിനിരോധവും തികച്ചും വ്യത്യസ്തമാണെന്ന കാര്യവും ഈ സൂത്രം വ്യക്തമാക്കുന്നു.

### സൂ: 11. അനുഭൂതവിഷയാസംപ്രമോഷഃ സ്മൃതിഃ

അർത്ഥം: അനുഭൂതവിഷയത്തിൽനിന്ന് അസംപ്രമോഷമായിട്ടുള്ളതാണ് സ്മൃതി.അനുഭൂതവിഷയം=അനുഭവിക്കപ്പെട്ടത്. അസംപ്രമോഷം=ന്യൂനതയോടും ആധിക്യത്തോടുംകൂടാത്തത്. ഇവിടെ സ്മൃതി എന്നു പറഞ്ഞ ശബ്ദത്തിനും, മലയാള ഭാഷയിലുള്ള ഓർമ്മ എന്ന വാക്കിനും അർത്ഥം ഒന്നുതന്നെയാണ്. ഒരു വസ്തുവിന്റെ അനുഭവം നമുക്ക് ഏതുമാതിരിയാണോ ഉണ്ടായത് ആ മാതിരിതന്നെയാണ് ആ വസ്തുവിന്റെ ഓർമ്മ പിന്നെ നമുക്ക് ഉണ്ടാവുക - ഇതാണ് അസംപ്രമോഷം എന്നു പറഞ്ഞതിന്റെ താൽപര്യം.

പ്രമാണം, വിപര്യയം, വികല്പം, നിദ്ര, സ്മൃതി ഇങ്ങനെ അഞ്ചു ചിത്തവൃത്തികളെ നിരോധിക്കണമെന്നു പറഞ്ഞതിന് വളരെ താൽപര്യമുണ്ട്.

മനസ്സിനെ തടാകത്തോട് ഉപമിക്കാം. തെളിഞ്ഞവെള്ളംനിറഞ്ഞ തടാകം നിശ്ചലമായിരിക്കുമ്പോൾ നമുക്ക് അതിന്റെ അടിത്തട്ട് കാണുവാൻ സാധിക്കും. ഇതുപോലെ, മനസ്സ് നിശ്ചലമായാൽ, അതിന്റെ അടിയിൽ

നിദ്ര ചെയ്തുകൊണ്ടിരിക്കുന്ന പരമാത്മാവിന്റെ പ്രത്യക്ഷം നമുക്ക് ഉണ്ടാവാം. എന്നാൽ ശക്തിയായ കാറ്റുകൊണ്ട് ഓളം ഇളകിയാൽ തടാകത്തിന്റെ അടിത്തട്ട് കാണുവാൻ സാധിക്കില്ലെന്നുമാത്രമല്ല അതിലുള്ള തെളിഞ്ഞവെള്ളത്തിൽ ചളി കലരുകയും ചെയ്യും. ബാഹ്യപ്രപഞ്ചത്തിലുള്ള പദാർത്ഥങ്ങൾ സർവ്വദാ നമ്മുടെ ചിത്തത്തിൽ പ്രതിഫലിച്ചുകൊണ്ടിരിക്കുന്നു. ഏതു സാധനം പ്രതിഫലിക്കുന്നുവോ ആ സാധനത്തിന്റെ ആകൃതിയായി നമ്മുടെ ചിത്തം പരിണമിക്കുന്നു. ഇങ്ങനെ പരിണമിച്ച് അതാത് പരിണാമത്തിന്റെ സൂചകമായി ഓരോരോ സംസ്കാരങ്ങളെ മനസ്സ് സ്വീകരിക്കുന്നു. സജാതീയ സംസ്കാരങ്ങൾ സജാതീയ പരിണാമങ്ങളെ പിന്നെയും പിന്നെയും ഉണ്ടാക്കുന്നു. ഇപ്രകാരം ബാഹ്യപദാർത്ഥങ്ങളും സംസ്കാരങ്ങളും മനസ്സിനെ ചലിപ്പിക്കുന്നു. ഈ ചലനം ആത്മബോധമാർഗ്ഗത്തെ തടയുന്നു. അതുകൊണ്ട് മനസ്സിന് ഏകാഗ്രത സമ്പാദിച്ച് ജൻമം സഫലമാക്കിത്തീർക്കുന്നതിന് ചാഞ്ചല്യം നിമിത്തമുണ്ടായിക്കൊണ്ടിരിക്കുന്ന ചിത്തദോഷത്തെ നശിപ്പിക്കണമെന്നാണ് പ്രമാണം. വിപര്യയം തുടങ്ങിയ ചിത്തവൃത്തികളെ നിരോധിക്കണമെന്നു പറഞ്ഞതിന്റെ താൽപര്യം. നിരോധോപായങ്ങളെയാണ് അടുത്ത സൂത്രങ്ങളെക്കൊണ്ട് പറയുന്നത്.

### സൂ: 12 അഭ്യാസവൈരാഗ്യാഭ്യാം തന്നിരോധഃ

അർത്ഥം: അഭ്യാസം വൈരാഗ്യം ഇവകൊണ്ടുതന്നെ ചിത്തവൃത്തിയെ നിരോധിക്കണം. സത്പ്രവൃത്തികളെക്കൊണ്ട് സദ്വിഷയസംസ്കാരം ഉണ്ടാവുകയും ഈ സംസ്കാരം കൊണ്ട് വീണ്ടും സത്പ്രവൃത്തികൾ തന്നെ ഉണ്ടാവുകയുംചെയ്യും. ദുഷ്പ്രവൃത്തികൊണ്ടുണ്ടാവുന്ന ഫലം ഇതിനു വിപരീതമാണെന്നും സ്പഷ്ടമാണ്. മാതാപിതാക്കൻമാരുമായി കലഹിച്ചും അന്യൻമാരെ വഞ്ചിച്ചും ദൈവത്തെ നിന്ദിച്ചും തെക്കും വടക്കുമായി അലഞ്ഞുനടക്കുന്നവർക്ക് സത്പ്രവൃത്തികളിൽ അഭിരുചി ഉണ്ടാവണമെങ്കിൽ അപ്രതീക്ഷിതമായി വല്ല വൈരാഗ്യകാരണം തന്നെ ഉണ്ടാവണം. 'ഏതൊരു കാര്യത്തിലും നൈപുണ്യം ഉണ്ടാവണമെങ്കിൽ അഭ്യാസം കൂടാതെ കഴിയുന്നതല്ല. ഇങ്ങനെ ഇരിക്കെ, മനസ്സിനെ സ്വാധീനപ്പെടുത്താൻ അഭ്യാസം അത്യാവശ്യമാണെന്ന് പറയേണ്ടതില്ലല്ലോ. അതുകൊണ്ട് അഭ്യാസം, വൈരാഗ്യം ഇതുകളോടുകൂടി യോഗത്തിൽ പ്രവേശിച്ചാൽ മാത്രമേ വേഗത്തിൽ സിദ്ധി ഉണ്ടാവുകയുള്ളു. അടുത്ത നാലു സൂത്രങ്ങളെക്കൊണ്ട് അഭ്യാസവൈരാഗ്യങ്ങളെ വ്യക്തമാക്കുന്നു.

### സൂ: 13. തത്ര സ്ഥിതൗ യത്നോഽഭ്യാസഃ

അർത്ഥം: ചപലമായ ചിത്തത്തിന് നാം വിചാരിക്കുന്ന വിഷയത്തിൽ പ്രശാന്തപ്രവാഹം ഉണ്ടാവാനായി ശ്രമിക്കുന്ന ശ്രമമെല്ലാം അഭ്യാസമാകുന്നു.

**സൂ: 14 സ തു ദീർഘകാലനൈരന്തര്യസത്കാരാസേവിതോ ദൃഢഭൂമി:**

അർത്ഥം: ദ്വന്ദ്വസഹനരൂപമായ തപസ്സ്, ദ്വിവിധ ബ്രഹ്മചര്യ (വിവാഹത്തോടുകൂടാത്ത ബ്രഹ്മചര്യം, വിവാഹംകഴിച്ച് ഗൃഹസ്ഥാശ്രമത്തെ വിധിപ്രകാരം അനുഷ്ഠിച്ചുകൊണ്ട് പുത്രോൽപ്പാദനാർത്ഥം സഹശയനം ചെയ്യുന്നതും ബ്രഹ്മചര്യംതന്നെ) ഈശ്വരവിഷയകമായ ഗ്രന്ഥങ്ങൾ പാരായണം ചെയ്യുക, ദൃഢമായ ശ്രദ്ധ ഇത്യാദികളോടുകൂടി നാം ഈ അഭ്യാസത്തിൽ പ്രവേശിച്ചാൽ അത് ഫലവത്താവുകയും, കാലാന്തരത്തിൽ നമുക്ക് കൈവല്യത്തിന് അവസരം വരികയും ചെയ്യും. യോഗമാർഗ്ഗത്തിലേക്ക് ആകൃഷ്ടരാകുന്നവർ അനേകമാണ്. പക്ഷെ അതിൽ സ്ഥിരപ്രതിഷ്ഠ നേടുന്നവർ വളരെ കുറവും. നിരന്തരവും ആത്മാർത്ഥവുമായ ദീർഘകാലത്തെ പരിശ്രമത്തിന്റെ പ്രാധാന്യത്തെ ഇവിടെ ഓർമ്മിപ്പിക്കുന്നു.

**സൂ: 15 ദൃഷ്ടാനുശ്രവികവിഷയവിതൃഷ്ണസ്യ വശീകാരസംജ്ഞാ വൈരാഗ്യം**

അർത്ഥം: ദൃഷ്ടവിഷയം=ഇഹലോകസുഖത്തിൽ വിഷയമായിട്ടുള്ളത്. ആനുശ്രവികവിഷയം=സ്വർഗ്ഗാദിസുഖത്തിൽ വിഷയമായിട്ടുള്ളത്. ഇതിൽ രണ്ടിലും തൃഷ്ണയില്ലാതെ ആയാൽ, വശീകാരം എന്നു പേരായ വൈരാഗ്യം ചിത്തത്തിൽ ഉണ്ടാവും. ദരിദ്രന് മഹാരാജാവിന്റെ അവസ്ഥയോടുകൂടി ജീവിക്കണമെന്ന് ആഗ്രഹമുണ്ടാവില്ല. കോടീശ്വരനായ പ്രഭുവിൽ ഈ ആഗ്രഹം ഉണ്ടാവുന്നതുമാണ്. ലോകം മുഴുവൻ സ്വാധീനമാവണമെന്നാവും മഹാരാജാവിന്റെ ആഗ്രഹം. ഇപ്രകാരം ഏതൊരുവന്റെയും ആഗ്രഹം അവനവന്റെ അവസ്ഥയെ അല്പം കവിഞ്ഞുനിൽക്കും. അതിന്റെ മുകളിലേയ്ക്ക് ആഗ്രഹം പോകുന്നതുമല്ല. അതുകൊണ്ട് ആഗ്രഹമില്ലായ്മ മാത്രം വൈരാഗ്യമെന്നു പറയുവാനും സാധിക്കില്ല. സുഖാനുഭവസാധനങ്ങൾ കിട്ടിയാലും ഇല്ലെങ്കിലും, ഇതുകളെ അനുഭവിച്ചാലും അനുഭവിച്ചില്ലെങ്കിലും, ഏതുവിധമായാലും മനസ്സ് നിഷ്കാമമായി ഒരേ വിധത്തിൽ തന്നെ ഇരിക്കുക എന്നുള്ളതാണ് ശരിയായ വൈരാഗ്യം. ആ നില കൈവരുത്തുന്നതിന് വിവേകത്തോടുകൂടി ബോധപൂർവ്വമായ പ്രയത്നം ആവശ്യമായിവരും. ഇപ്രകാരമുള്ള വൈരാഗ്യത്തോടുകൂടി സ്വകർത്തവ്യത്തെ മറക്കാതെ ഏതു കാര്യത്തിൽ പ്രവേശിച്ചാലും അതിൽ സിദ്ധി ഉണ്ടാവാതിരിക്കില്ല.

**സൂ: 16 തത്പരം പുരുഷഖ്യാതേർഗുണവൈതൃഷ്ണ്യം**

അർത്ഥം: പുരുഷസാക്ഷാത്കാരംകൊണ്ട് സത്വരജസ്തമോഗുണകാര്യങ്ങളിലെല്ലാം തൃഷ്ണയില്ലാതെ ആയിത്തീരുകയാണ് പരമവൈരാഗ്യം. സത്വരജസ്തമോഗുണങ്ങളുടെ സമാവസ്ഥയാണ് സാംഖ്യന്റെ പ്രകൃതി.

ദൃശ്യപ്രപഞ്ചം, മനസ്സ്, ബുദ്ധി ഇത്യാദികളായ ആന്തരപ്രപഞ്ചം - ഇതുകളെല്ലാം, പ്രകൃതിഗുണങ്ങളുടെ(ത്രിഗുണമെന്നു താല്പര്യം) ന്യൂനാധികഭാവങ്ങളിൽനിന്നുണ്ടാവുന്നവയാണ്. പ്രപഞ്ചമെല്ലാം പ്രകൃതികാര്യമായതുകൊണ്ട് സകലവസ്തുക്കളും ത്രിഗുണസ്വരൂപങ്ങളാണ്. പുരുഷൻ നിർമ്മലനും നിർഗ്ഗുണനുമാകുന്നു. പുരുഷന്റെ തത്ത്വബോധമുണ്ടായാൽ പ്രകൃതികാര്യങ്ങളിലൊന്നും ആഗ്രഹമുണ്ടാവില്ല. സുഖസാധനങ്ങളിൽ ആഗ്രഹവും ദ്വേഷവും ഇല്ലാതെയായിത്തീരുക എന്നുള്ള വൈരാഗ്യത്തെയാണ് പതിനഞ്ചാമത്തെ സൂത്രംകൊണ്ട് പറഞ്ഞത്. ഈ വൈരാഗ്യം യോഗചര്യയുടെ ആരംഭത്തിൽ വേണ്ടതുമാണ്. യോഗാഭ്യാസംകൊണ്ടുണ്ടാവേണ്ടതും, കൈവല്യത്തിന് ഹേതുഭൂതമായിത്തീരുന്നതും ആയ വൈരാഗ്യത്തെയാണ് പതിനാറാമത്തെ സൂത്രംകൊണ്ട് പറഞ്ഞത്. ഈ രണ്ടു വൈരാഗ്യവും ജ്ഞാനത്തിന്റെ അവസ്ഥാഭേദമാണ്. പരമവൈരാഗ്യം ജ്ഞാനത്തിന്റെ പരാകാഷ്ഠയാണ്. അടുത്ത സൂത്രങ്ങളെക്കൊണ്ട് സമാധികളെ നിരൂപണം ചെയ്യുന്നു.

### സൂ: 17 വിതർക്കവിചാരാനന്ദാസ്മിതാരൂപാനുഗമാത് സംപ്രജ്ഞാതഃ

അർത്ഥം = വിതർക്കഃ യുക്തിപുരസ്സരം ആലോചിയ്ക്കൽ; വിചാരഃ = ആലോചിച്ച് നിശ്ചയിക്കൽ; ആനന്ദം; അസ്മിതാ=അഹങ്കാരശൂന്യമായ മമതാബുദ്ധി - ഇതുകളോടെല്ലാം കൂടിയതാണ് സംപ്രജ്ഞാതസമാധി. സംപ്രജ്ഞാതസമാധിയിൽ വിഷയമായിത്തീരുന്നവ സാംഖ്യശാസ്ത്രസിദ്ധങ്ങളായ 25 പദാർത്ഥങ്ങളാണെന്ന് യോഗശാസ്ത്രപ്രവർത്തകൻമാർ പറയുന്നു. പുരുഷൻ, പ്രകൃതി, ബുദ്ധി, അഹംകാരം, അഞ്ചു ജ്ഞാനേന്ദ്രിയങ്ങൾ, അഞ്ചു കർമ്മേന്ദ്രിയങ്ങൾ, മനസ്സ്, സൂക്ഷ്മങ്ങളായ പഞ്ചഭൂതങ്ങൾ, സ്ഥൂലങ്ങളായ പഞ്ചഭൂതങ്ങൾ - ഇവയാണ് സാംഖ്യന്റെ 25 പദാർത്ഥങ്ങളെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. യോഗശാസ്ത്രത്തെയും സാംഖ്യശാസ്ത്രത്തെയും വേദാന്തത്തോടു യോജിപ്പിക്കേണ്ടതാണെന്ന് ഓർമ്മവെയ്ക്കണം. സർവ്വകാര്യങ്ങളേയും ഉണ്ടാക്കുന്ന പ്രകൃതി, ഒരു കാര്യത്തെയും ഉണ്ടാക്കാത്ത പുരുഷൻ എന്നുള്ള രണ്ടു വസ്തുക്കളിൽ ലോകത്തിലുള്ള വസ്തുക്കൾക്കെല്ലാം അന്തർഭാവം എന്നാണ് സാംഖ്യത്തിലും യോഗത്തിലും പറയുന്നത്.വേദാന്തിയാകട്ടെ വേറെ ഒരുവിധം പറയുന്നു. ഈ പ്രകൃതിതന്നെ പുരുഷന്റെ ശക്തിവിശേഷമാണെന്നും അതുകൊണ്ട് പ്രകൃതിപുരുഷൻമാർ ഭിന്നപദാർത്ഥങ്ങളല്ലെന്നും, ആയതിനാൽ ലോകത്തിൽ പ്രണവപദപ്രതിപാദ്യമായ ഒരു വസ്തുവിന്റെ ആകാരഭേദമല്ലാതെ ഒന്നും ഇല്ലെന്നുമാണ് വേദാന്തികൾ (ഉപനിഷത്തും സംഹിതയും) പറയുന്നത്. സാംഖ്യസിദ്ധപദാർത്ഥങ്ങളാണ് സംപ്രജ്ഞാതസമാധിയിൽ വിഷയമാവുന്നതെന്ന് സ്വീകരിച്ച് സംപ്രജ്ഞാതസമാധിയെപ്പറ്റി ഒന്നുകൂടി ചിന്തിക്കുന്നു.

വിതർക്കസമാധി, വിചാരസമാധി, ആനന്ദസമാധി, അസ്മിതാസമാധി എന്നിങ്ങനെ നാലായി സംപ്രജ്ഞാതസമാധിയെ വിഭാഗിക്കാം. സ്ഥൂല പ്രപഞ്ചം, ഈ പ്രപഞ്ചത്തെ അറിയുന്ന ജ്ഞാനേന്ദ്രിയങ്ങൾ - ഇതുകളുടെ തത്ത്വാന്വേഷണമാണ് വിതർക്കസമാധി. പ്രകൃതി, ബുദ്ധി, അഹംകാരം, സൂക്ഷ്മങ്ങളായ പഞ്ചഭൂതങ്ങൾ - ഇതുകളുടെ അറിവുണ്ടാവാനുള്ള സമാധിയാണ് വിചാരസമാധി. സർവ്വദാ ആനന്ദത്തെ അനുഭവിച്ചുകൊണ്ടിരിക്കുന്ന പുരുഷന്റെ തത്ത്വബോധമുണ്ടാവുന്നത് ആനന്ദസമാധികൊണ്ടാണ്. ജീവാത്മാവിനും, പരമാത്മാവിനും തമ്മിൽ ഭേദമുണ്ടോ എന്നും മറ്റും ഉള്ള അറിവാണ് അസ്മിതാസമാധിയിൽനിന്നുണ്ടാവുന്നതു്. ബാഹ്യ പ്രപഞ്ചബോധത്തെ വിതർക്കസമാധിയും ആന്തരപ്രപഞ്ചബോധത്തെ വിചാരസമാധിയും ഈ രണ്ടു പ്രപഞ്ചങ്ങൾക്കും മൂലമായി കിടക്കുന്ന ആനന്ദത്തിന്റെ ബോധത്തെ ആനന്ദസമാധിയും ആത്മബോധത്തെ അസ്മിതാസമാധിയും ഉണ്ടാക്കുന്നു എന്നു ചുരുക്കം.

**സൂ: 18 വിരാമപ്രത്യയാഭ്യാസപൂർവ്വഃ സംസ്കാരശേഷോഽന്യഃ**

അർത്ഥം: വിരാമത്തിനുള്ള പ്രത്യയത്തിന്റെ അഭ്യാസംകൊണ്ടുണ്ടാവുന്നതും അവശേഷിച്ചുനിൽക്കുന്ന സംസ്കാരത്തോടുകൂടിയതും ആയ ചിത്തനിരോധമാണ് അസംപ്രജ്ഞാതസമാധി. വിരാമം=സംപ്രജ്ഞാതസമാധിയിലുള്ള വിതർക്കം മുതലായവയെ ഉപേക്ഷിയ്ക്കൽ. പ്രത്യയം=പരമവൈരാഗ്യം. സംസ്കാരം എന്നതിന്റെ അർത്ഥത്തെ അല്പം വിശദീകരിക്കുന്നു. ഒരു വസ്തുവെപ്പറ്റി പ്രത്യക്ഷമായോ അനുമാനമായോ നമുക്ക് അനുഭവമുണ്ടായി എന്നു വിചാരിക്കുക. ഈ അനുഭവം തത്ക്ഷണം നമ്മുടെ മനസ്സിലും പതിയുന്നു. മനസ്സിൽ പതിയുന്നത് സംസ്കാരമായി നിലനിൽക്കും. ഇപ്പോൾ അനുഭവമുണ്ടായ വസ്തുവിനോട് സംബന്ധമുള്ളതായ വേറെ ഒരു സാധനത്തെ കാലാന്തരത്തിൽ കാണുമ്പോൾ, നേരത്തെയുണ്ടായ സംസ്കാരം പ്രബുദ്ധമാവുകയും, മുമ്പ് അനുഭവമുണ്ടായ വസ്തുവിന്റെ സ്മരണയെ ഉണ്ടാക്കുകയും ചെയ്യുന്നു. അതായത്, സംസ്കാരദ്വാരാ അനുഭവം സ്മരണയെ ഉണ്ടാക്കുന്നു എന്നു താല്പര്യം. എന്നാൽ, ഈ സൂത്രത്തിൽ ഉപയോഗിച്ചിരിക്കുന്ന സംസ്കാരശബ്ദത്തിന് അർത്ഥത്തിൽ അല്പം ഭേദമുണ്ടു്. നാം ആരാണ്? നാം എന്തു പ്രവൃത്തി എടുക്കുന്നു? നാം ആരോടു സംസാരിക്കുന്നു? - ഇപ്രകാരമുള്ള ബോധങ്ങൾ സർവ്വദാ ഉണ്ടായിരിയ്ക്കത്തക്കവിധത്തിൽ ഒരു ശക്തിവിശേഷം നമ്മുടെ ചിത്തത്തിൽ ഉണ്ടു്. മറക്കാതെ ശ്വാസോച്ഛ്വാസ പ്രവൃത്തിയെ പ്രാണികൾ ചെയ്യുന്നതും സ്വപ്നപ്രായമായിരിക്കുന്ന ഈ ശക്തിയുടെ പ്രേരണകൊണ്ടാണു്. ഏതെങ്കിലും കാര്യം സിദ്ധിക്കാനായി ഉദ്യമിക്കുമ്പോൾ, ആ കാര്യസിദ്ധിഉണ്ടാവുന്നതുവരെ യത്നിക്കുകയും കാര്യം സിദ്ധിച്ചാൽ യത്നം നിറുത്തുകയും ചെയ്യാറുണ്ടു്. ഇതും ഈ ശക്തികൊ

ങ്ങു തന്നെയാണ്. നിദ്രാസ്വരൂപമായിരിക്കുന്ന ഈ ചിത്തശക്തിയെയാണ് ഈ സൂത്രത്തിൽ സംസ്കാരം എന്ന ശബ്ദംകൊണ്ട് പറഞ്ഞിട്ടുള്ളത്. അസംപ്രജ്ഞാതസമാധിയിൽ ഇപ്രകാരമുള്ള സംസ്കാരം ചിത്തത്തിൽ ശേഷിച്ചിരിക്കും എന്നു പറഞ്ഞതിന്റെ താല്പര്യം പറയാം. അസംപ്രജ്ഞാത സമാധിയിൽ സംസ്കാരം ശേഷിച്ചുനിൽക്കുമെന്ന് പറഞ്ഞതുകൊണ്ട് സംപ്രജ്ഞാതസമാധിക്കും അസംപ്രജ്ഞാതസമാധിക്കും തമ്മിലുള്ള ഭേദത്തെയാണ് കാണിച്ചിട്ടുള്ളത്. ഈ ഭേദം എന്താണെന്നും പറയാം.

ദൃശ്യപ്രപഞ്ചം, അദൃശ്യപ്രപഞ്ചം, പരമാത്മാ ഇത്യാദികളാണ് സംപ്രജ്ഞാതസമാധിയിൽ വിഷയമെന്നു പറഞ്ഞുവല്ലോ. അസംപ്രജ്ഞാതസമാധിയിലും വിഷയങ്ങൾ ഇവ തന്നെയാണ്. സംപ്രജ്ഞാതസമാധിയിൽ ചിത്തവും ധ്യേയവസ്തുവും ഭിന്നങ്ങളായിരിയ്ക്കും. അസംപ്രജ്ഞാതത്തിൽ ഇവയ്ക്ക് ഭേദമുണ്ടാവില്ല. ഭേദമുണ്ടാവില്ലെന്നു പറഞ്ഞതുകൊണ്ട്, സംപ്രജ്ഞാതസമാധിയിലിരിയ്ക്കുന്ന ചിത്തം ഇന്നവിധമാണെന്നു പറയാം. അസംപ്രജ്ഞാതസമാധിയിലിരിക്കുന്ന ചിത്തത്തിന്റെ സ്വരൂപമിന്നവിധമിരിയ്ക്കുന്നു എന്നു പറയുവാൻ സാധിക്കില്ല. എതുപോലെ എന്നുവെച്ചാൽ, സാധാരണ വെളിച്ചമുള്ള സ്ഥലങ്ങളിലുള്ള സാധനങ്ങളെ നമുക്ക് കണ്ടറിയാം. വെളിച്ചത്തിന്റെ സ്ഥാനത്ത് അതിപ്രഭയായിത്തീർന്നാൽ കണ്ണുകൾ മിഴിക്കുവാൻ വയ്യാതെയായിത്തീർന്ന് വെളിച്ചവും ആധിക്യത്താൽ ഇരുട്ടുപോലെയായി പര്യവസാനിക്കും. അതുപോലെ അസംപ്രജ്ഞാതസമാധിയിലിരിയ്ക്കുന്ന ചിത്തത്തിന്റെ സ്വരൂപത്തെ തേജോരൂപമായ ധ്യാനശക്തിയുടെ ആധിക്യത്താൽ നിർണ്ണയിക്കുവാൻ സാധിക്കില്ല. പക്ഷെ സംസ്കാരം എന്നുപറയുന്ന ചിത്തശക്തി അപ്പോഴും ചിത്തത്തിൽതന്നെ ഇരിയ്ക്കും എന്നുമാത്രം അസംപ്രജ്ഞാതസമാധിയിലിരിക്കുന്ന ചിത്തത്തെക്കുറിച്ച് പറയാം; ഈ അഭിപ്രായത്തോടുകൂടിയാണ് 'സംസ്കാരശേഷഃ അന്യഃ' എന്നു പ്രയോഗിച്ചത്. സംപ്രജ്ഞാതത്തിനും അസംപ്രജ്ഞാതത്തിനും തമ്മിലുള്ള വ്യത്യാസം ഇവയിലുള്ള ധ്യാനധാർഢ്യത്തിന്റെ വ്യത്യാസംതന്നെയാണെന്ന് ഇതുവരെ പറഞ്ഞതുകൊണ്ട് സ്പഷ്ടമായല്ലൊ. ധ്യാനംകൊണ്ട് ജീവാത്മാവിന് എന്താണ് സിദ്ധിയ്ക്കാനുള്ളതെന്ന് ചുരുക്കത്തിൽ ഒന്ന് ചിന്തിക്കുന്നു.

അഗ്നി, സൂര്യൻ, ഇന്ദ്രൻ ഇവ മൂന്നും വേദസിദ്ധങ്ങളായ മൂന്നു തേജസ്സുകളാണ്. അഗ്നിയുടെ ബാഹ്യാവസ്ഥ തീയ്യും, സൂര്യന്റേത്സൂര്യബിംബവും, ഇന്ദ്രന്റേത് വിദ്യുച്ഛക്തിയും ആകുന്നു. ഈ ഇന്ദ്രരൂപതേജസ്സിന്റെ ആന്തരാവസ്ഥ, ധ്യാനരൂപ തേജസ്സാകുന്നു. അഗ്നി, വിദ്യുച്ഛക്തി, സൂര്യതേജസ്സ് ഈ ബാഹ്യതേജസ്സുകളെ വേണ്ടവിധത്തിൽ ഉപയോഗിച്ചാൽ, ഇതുകൾ, ദുഃഖജനകങ്ങളായ വസ്തുക്കളിലുള്ള ദോഷങ്ങളെ നശിപ്പിക്കുകയും സുഖത്തെ വർദ്ധിപ്പിക്കുകയും ചെയ്യുന്നതുപോലെ, നിർവ്വികല്പസമാധിയിൽ അല്ലെങ്കിൽ അസംപ്രജ്ഞാതസമാധിയിലിരിക്കു

ന്ന പരിശുദ്ധചിത്തമാകുന്ന ഇന്ദ്രരൂപതേജസ്സ് കൈവല്യം മുതൽക്കുള്ള സകലാഭീഷ്ടങ്ങളെയും പ്രാണികൾക്ക് കൊടുക്കുമെന്ന് താത്പര്യം. ചിത്തത്തിൽ ലയിച്ചിരിക്കുന്ന തേജസ്സിനെ ധ്യാനംകൊണ്ട് ജ്വലിപ്പിച്ച്, അങ്ങനെ ജ്വലിച്ചിരിക്കുന്ന തേജസ്സിന്റെ സഹായത്താൽ ദോഷങ്ങളാകുന്ന മാലിന്യങ്ങളെ നശിപ്പിക്കുക എന്നുള്ളതാണ് ജീവാത്മാവിന് ധ്യാനം കൊണ്ട് സിദ്ധിയ്ക്കാനുള്ളത്.

ധ്യാനദാർഢ്യത്തിന്റെ വ്യത്യാസത്തെ അടിസ്ഥാനപ്പെടുത്തി സമാധിയെ സംപ്രജ്ഞാതസമാധി, അസംപ്രജ്ഞാതസമാധി എന്നിങ്ങനെ രണ്ടായി വിഭാഗിച്ചതുപോലെ, സമാധിയുടെ ഫലത്തെ അനുസരിച്ച് ഇനിയും അതിനെ വേറൊരു വിധത്തിൽ രണ്ടായി വിഭാഗിക്കുന്നു. ഈ വിഭാഗത്തെയാണ് അടുത്ത രണ്ടു സൂത്രങ്ങൾ പ്രതിപാദിക്കുന്നത്. ഭവപ്രത്യയം, ഉപായപ്രത്യയം എന്നിങ്ങനെയാണ് രണ്ടായി വിഭാഗിക്കുന്നത്. ഭവപ്രത്യയസമാധികൊണ്ട് ദേവത്വം മുതലായ സുഖം അനുഭവിക്കാം. എങ്കിലും സുഖാനുഭവാനന്തരം വീണ്ടും ജനിക്കേണ്ടിവരും. ഉപായപ്രത്യയസമാധി കൊണ്ട് പുനരാവൃത്തിരഹിതമായ കൈവല്യപ്രാപ്തി ഉണ്ടാവുന്നതാണ്. ഭവപ്രത്യയസമാധിയെ ആദ്യം പറയുന്നു.

**സൂ: 19 ഭവപ്രത്യയോ വിദേഹപ്രകൃതിലയാനാം**

അർത്ഥം: വിദേഹൻമാർക്കും, പ്രകൃതിലയൻമാർക്കും ഭവപ്രത്യയസമാധിയാണ് ഉണ്ടാവാറുള്ളത്. ഇനി ഈ മൂന്നു വാക്കുകളുടെയും അർത്ഥം പറയാം.

ബുദ്ധിതത്ത്വം, അഹങ്കാരതത്ത്വം ഇത്യാദികളായ അനാത്മവസ്തുക്കളെ ആത്മാവാണെന്ന് തെറ്റിദ്ധരിച്ച് ഉപാസിക്കുന്നവർ, ചരമദേഹപാതാനന്തരം, ദേവയോനിവിശേഷങ്ങളാവുകയോ പ്രകൃതിയിൽ ലയിക്കുകയോ ചെയ്യുന്നു. ഇവർ സ്ഥൂലദേഹത്തോടുകൂടാത്തവരാണെങ്കിലും, സൂക്ഷ്മശരീരം കൊണ്ട് കൈവല്യം പോലെയുള്ള സുഖമനുഭവിക്കുന്നവരാണ്. പക്ഷെ, വീണ്ടും ജനനം വേണ്ടിവരും. ഇപ്രകാരം സൂക്ഷ്മശരീരം കൊണ്ട് കൈവല്യസദൃശസുഖത്തെ അനുഭവിക്കുന്നവരിൽ ദേവയോനി വിശേഷങ്ങളാവുന്നവരെ വിദേഹൻമാരെന്നും, പ്രകൃതിയിൽ ലയിക്കുന്നവരെ പ്രകൃതിലയൻമാരെന്നും പറയാറുണ്ട്. ആയതിനാൽ വിദേഹാവസ്ഥയെയും പ്രകൃതിലയാവസ്ഥയെയും ഉണ്ടാക്കുന്ന സമാധി ഭവപ്രത്യയസമാധിയാകുന്നു. (ഭവ=അവിദ്യ=തെറ്റിദ്ധാരണ=അനാത്മവസ്തുക്കളിൽ ആത്മബുദ്ധി) പ്രത്യയം=കാരണം (ഭവ: പ്രത്യയ: യസ്യ സ:). ഉപായപ്രത്യയസമാധിയെ പറയുന്നു.

**സൂ: 20 ശ്രദ്ധാവീര്യസ്മൃതിസമാധിപ്രജ്ഞാപൂർവ്വക ഇതരേഷാം**

അർത്ഥം: ശ്രദ്ധ, വീര്യം, സ്മൃതി, മനസ്സമാധാനം, വിവേകം ഇത്യാദികളോടുകൂടിയാണ് മുമുക്ഷുക്കൾക്ക് സമാധി ഉണ്ടാവുന്നത്.ഇപ്രകാരമു

ള്ള സമാധികൊണ്ടാണ് കൈവല്യപ്രാപ്തിയും. ഗുരൂപദേശം, മതഗ്രന്ഥപാരായണം, ഈശ്വരഭക്തി ഇത്യാദികളെക്കൊണ്ടോ സ്വതവെ ഉണ്ടാവുന്നതോ ആയ ചിത്തപ്രസാദമാണ് ശ്രദ്ധ. മനഃപ്രസാദരൂപമായ ശ്രദ്ധ ഉണ്ടായാൽ വിഘ്നങ്ങളെക്കൊണ്ട് മനോവിഷാദാദികൾ ഉണ്ടാവില്ല എന്നു മാത്രമല്ല ചിത്തത്തിന് പ്രത്യേകം ഒരു ശക്തി ഉണ്ടാവും. ഈ ശക്തി ഉണ്ടായാൽ മനസ്സിൽ സ്മരണശക്തി വർദ്ധിക്കും. സ്മരണശക്തികൊണ്ട് പ്രയോജനമെന്തെന്നു ചോദിക്കുന്നുവെങ്കിൽ, താൻ ആരാണ്? മറ്റവൻ ആരാണ്? എന്നുള്ള സ്മരണയെ താൽക്കാലികോപാധികൾ ഇല്ലായ്മ ചെയ്യുന്നതുകൊണ്ടാണ് ലോകത്തിൽ സകലവഴക്കുകളും ഉണ്ടാവുന്നത് എന്നുതന്നെ പറയാം. ഇപ്പോൾ പറഞ്ഞ സംഗതിയെ അല്പം മനസ്സിരുത്തി ആലോചിക്കുന്നവർക്ക് സ്മരണശക്തി എത്രത്തോളം ആവശ്യമാണെന്നു സ്പഷ്ടമാവും. സ്മരണശക്തികൊണ്ട് മനസ്സമാധാനം വർദ്ധിക്കുകയും അതുമൂലമായി വിവേകത്തിന് പ്രകാശമുണ്ടാവുകയും ഈ വിവേകം ഒടുവിൽ ആത്മാനാത്മജ്ഞാനജനകമായിത്തീരുകയും ചെയ്യും. ആത്മാനാത്മജ്ഞാനമില്ലായ്മകൊണ്ട് ചില യോഗികൾ വിദേഹൻമാരായിത്തീരുകയും മറ്റു ചിലർ പ്രകൃതിലയൻമാരായിത്തീരുകയും ചെയ്യുമെന്ന് മുമ്പു പറഞ്ഞുവല്ലോ. ശ്രദ്ധാവീര്യസ്മൃതിസമാധിപ്രജ്ഞാപൂർവ്വകമായ സമാധി തത്ത്വജ്ഞാനത്തെ ഉണ്ടാക്കി കൈവല്യപ്രദമായിത്തീരും എന്നാണ് ഈ സൂത്രത്തിന്റെ താത്പര്യം. ചിലർക്ക് യോഗസിദ്ധി വേഗത്തിൽ ഉണ്ടാവും. മറ്റുചിലർക്ക് ഉണ്ടാവുന്നില്ല. ഇതിനുള്ള കാരണമാണ് അടുത്ത സൂത്രംകൊണ്ട് പറയുന്നത്.

**സൂ: 21. തീവ്രസംവേഗാനാമാസന്നഃ**

അർത്ഥം: തീവ്രവേഗൻമാർക്ക് യോഗസിദ്ധി വേഗത്തിൽ ഉണ്ടാവും. തീവ്രവേഗൻമാർ എന്നുള്ളതിന്റെ അർത്ഥം പറയുന്നു. ലോകം മുഴുവൻ സർവ്വദാ ചലിച്ചുകൊണ്ടിരിക്കുന്നു. ബാഹ്യവസ്തുക്കളുടെ ചലനം നമുക്ക് കണ്ടറിയാം. മനസ്സ്, ബുദ്ധി ഇത്യാദികളുടെ ചലനത്തെ നമുക്ക് കാണുവാൻ സാധിക്കില്ല. നമ്മുടെ മനോവികാരങ്ങളെല്ലാം ചിത്തത്തിന്റെ വിജാതീയമായ ചലനഭേദമാകുന്നു. ചിലർക്ക് ഗ്രഹണശക്തി അധികമായും മറ്റുചിലർക്ക് കുറഞ്ഞിട്ടും നാം കാണുന്നുണ്ടു്. ഇതിന്റെ കാരണം ഓരോരുത്തരുടെയും മാനസികചലനം ഓരോരോ വിധമായിരിക്കും എന്നതാണു്. പഠിക്കുക എന്നു പറയുന്നത് തന്റെ മനസ്സിൽ വിജാതീയമായ ചലനം ഉണ്ടാക്കിത്തീർക്കുകയാണു്. യോഗസിദ്ധി വേഗത്തിൽ ഉണ്ടാകാവുന്ന വിധത്തിലുള്ള മാനസിക ചലനമുള്ളവരാണ് തീവ്രസംവേഗൻമാർ. ഇവർക്കു സുലഭമായി സമാധിസിദ്ധി ഉണ്ടാവുന്നതുമാണു്. തീവ്രസംവേഗൻമാരിൽതന്നെ ഭേദമുണ്ടെന്നാണ് അടുത്ത സൂത്രംകൊണ്ടു പറയുന്നതു്.

സൂ: 22. മൃദുമദ്ധ്യാധിമാത്രത്വാത്തതോ/പി വിശേഷഃ

അർത്ഥം: മൃദുതീവ്രസംവേഗൻ, മദ്ധ്യതീവ്രസംവേഗൻ, അധിമാത്രതീവ്രസംവേഗൻ - അതായത് അധമൻ, മദ്ധ്യമൻ, ഉത്തമൻ എന്നിങ്ങനെ മൂന്നുതരക്കാരുണ്ടെന്നു താല്പര്യം. മാനസിക ചലനത്തെ സംബന്ധിച്ചേടത്തോളം നോക്കിയാൽ ലോകത്തിൽ പലമാതിരിക്കാർ ഉണ്ട് എന്നുമാത്രമാണ് ഈ സൂത്രത്തിന്റെ ആശയം. യോഗസിദ്ധി വേഗത്തിൽ ഉണ്ടാവുന്നതിന് വേറെയും വല്ല കാരണമുണ്ടോ എന്നു ചോദിക്കുന്നുവെങ്കിൽ, ഉണ്ട് എന്ന് അടുത്ത സൂത്രംകൊണ്ട് പറയുന്നു.

സൂ 23. ഈശ്വരപ്രണിധാനാദ്വാ

അർത്ഥം: ഈശ്വരപ്രണിധാനം ഹേതുവായിട്ടും യോഗസിദ്ധി വേഗത്തിലുണ്ടാവാം. പ്രണിധാനം=ഭക്തിവിശേഷം. യോഗശാസ്ത്രത്തിൽ ഈശ്വരനെ സ്വീകരിക്കുന്നുണ്ട് എന്ന് ഈ സൂത്രംകൊണ്ട് സ്പഷ്ടമാവുന്നു. ഈശ്വരസ്വരൂപത്തെ അടുത്ത സൂത്രംകൊണ്ട് പറയുന്നു.

സൂ: 24. ക്ലേശകർമ്മവിപാകാശയൈരപരാമൃഷ്ടഃ
പുരുഷവിശേഷ ഈശ്വരഃ

അർത്ഥം: ക്ലേശം അവിദ്യ മുതലായതുകളാണെന്ന് മുകളിൽ പറവാൻ പോകുന്നുണ്ട്; കർമ്മ=ധർമ്മാധർമ്മങ്ങൾ; വിപാകം=ധർമ്മാധർമ്മഫലങ്ങൾ; ആശയം=ധർമ്മാധർമ്മങ്ങൾക്ക് അനുഗുണങ്ങളായ വാസനകൾ. ക്ലേശം മുതലായതുകളോടുകൂടാത്ത പുരുഷവിശേഷമാണ് ഈശ്വരൻ എന്നു താത്പര്യം. ഈശ്വരൻ ഉണ്ട് എന്നതിലേക്ക് പ്രമാണം വല്ലതുമുണ്ടോ എന്നു ചോദിക്കുമായിരിയ്ക്കാം. എന്നാൽ യോഗസൂത്രഭാഷ്യത്തിൽ കാണുന്നത് ശ്രുതി, സ്മൃതി, ഇതിഹാസപുരാണാദികൾ എന്നിവയാണ് ഈശ്വരൻ ഉണ്ടെന്നുള്ളതിലേക്ക് പ്രമാണം എന്നാകുന്നു. ഉപനിഷദ് ഭാഷ്യത്തിൽ ശങ്കരാചാര്യസ്വാമികൾ ഇങ്ങനെ പറഞ്ഞിട്ടുണ്ട്: ഈശ്വരനുണ്ടെന്ന് യുക്തികൊണ്ട് സ്ഥാപിക്കുവാൻ കഴിയുന്നതല്ല. വാക്ചാതുര്യം, ബുദ്ധി ഇത്യാദികൾ ഉള്ള ഒരാൾക്ക് തത്ക്കാലം സാധിക്കുമായിരിയ്ക്കാം. അയാളെക്കാൾ ബുദ്ധ്യാദികൾ ഉള്ള വേറെ ഒരാൾക്ക് അപ്പോൾ തന്നെ ഈശ്വരൻ ഇല്ലെന്നും സ്ഥാപിയ്ക്കാൻ കഴിഞ്ഞേയ്ക്കാം. ആയതിനാൽ ശ്രുതിയെ പ്രമാണമായി സ്വീകരിച്ച് ഈശ്വരൻ ഉണ്ടെന്നു വിശ്വസിക്കണം.

ശ്രീരാമകൃഷ്ണപരമഹംസർക്ക് ഉണ്ടായ മഹിമകൾക്കെല്ലാം കാരണം ഈശ്വരഭക്തി മാത്രമാണു്. ഈശ്വരഭക്തികൊണ്ട് ഇത്രമാത്രം ഉത്കൃഷ്ടത സിദ്ധിക്കാമെന്ന് കണ്ടിട്ടും നമ്മുടെ മനസ്സിൽ ശരിയായ ഈശ്വരഭക്തി ഉണ്ടാവുന്നില്ല. ഇതു നമ്മുടെ പൂർവ്വജൻമ ദുരിതഫലം എന്നേ പറയേണ്ടതുള്ളു.

സൂ: 25. തത്ര നിരതിശയം സർവ്വജ്ഞബീജം

അർത്ഥം: ജ്ഞാനത്തിന്റെ പരാകാഷ്ഠയാകുന്നു ഈശ്വരൻ. സകല വസ്തുക്കൾക്കും രണ്ട് അതിർത്തികൾ ഉണ്ട്. ലൗകികാകാരമുള്ള വസ്തുക്ക

ളെ വിചാരിക്കുന്നപക്ഷം, ആകൃതിയിൽ പരമാണുക്കൾ ഏറ്റവും ചെറിയതും ബ്രഹ്മാണ്ഡം ഏറ്റവും വലിയതും ആകുന്നു. ആകൃതിയുടെ വലിപ്പത്തിന് രണ്ട് അതിർത്തികൾ ഉള്ളതുപോലെ ജ്ഞാനോത്കർഷത്തിനും രണ്ട് അതിർത്തികൾ ഉണ്ട്. ഈ ജ്ഞാനോത്കർഷത്തിന്റെ ഏറ്റവും തികവോടുകൂടിയിട്ടുള്ള അവസ്ഥ ഏതൊരു പുരുഷവിശേഷത്തിലാണുള്ളത് ആ പുരുഷവിശേഷം ഈശ്വരനാകുന്നു എന്നാണ് യോഗസിദ്ധാന്തം.

### സൂ: 26. സ ഏഷ പൂർവ്വേഷാമപി ഗുരുഃകാലേനാനവച്ഛേദാത്

അർത്ഥം: കാലത്താൽ പരിച്ഛേദിക്കപ്പെടാത്തതിനാൽ, ഈശ്വരൻ പൂർവ്വപുരുഷൻമാരായ ഋഷിമാരുടെയും ഗുരുവാകുന്നു. ജ്ഞാനം നമ്മുടെ ചിത്തത്തിൽതന്നെ ലയിച്ചുകിടക്കുന്നുണ്ട്. പക്ഷെ, അതു പുറത്തുവരണമെങ്കിൽ നമ്മേക്കാൾ അറിവുള്ളവരുടെ ചിത്തവുമായി നമ്മുടെ ചിത്തത്തിന് സംബന്ധമുണ്ടാവണം. ത്രികാലജ്ഞാനമുള്ള ഗുരു- അറിവിനെ ഉണ്ടാക്കുന്നതായ പുരുഷൻ കാലം, ദേശം ഇത്യാദികളാൽ പരിച്ഛേദിക്കപ്പെടാത്തതായ ജ്ഞാനനിധിയായിത്തന്നെ ഇരിയ്ക്കുന്നു. ആ ജ്ഞാനനിധിയിൽനിന്ന് ഋഷിമാർക്കും ഋഷിമാരിൽനിന്ന് നമുക്കും അറിവുണ്ടാകുന്നു. ആയതിനാൽ ജ്ഞാനനിധിയായ ഈശ്വരൻ സകലരുടെയും ഗുരുവാകുന്നു. ഈ സൂത്രത്തിൽ പ്രത്യേകം ഓർമ്മവെയ്ക്കേണ്ടതായ സംഗതിയുണ്ട്. ശാസ്ത്രാഭ്യാസമോ യോഗാഭ്യാസമോ ഉപദേശം വഴിയേ ചെയ്യാവു എന്ന് ചിലർ പറയും. ഗുരുക്കൻമാരുടെയും ഗുരുവായ ജഗദീശ്വരനെ മനസ്സുകൊണ്ടു ഗുരുവാക്കിക്കല്പിച്ച് ഏതിൽ ഏർപ്പെട്ടാലും വിരോധമില്ലെന്ന് നമ്മെ ഈ സൂത്രം പഠിപ്പിക്കുന്നു. ഈശ്വരവാചകശബ്ദത്തെയാണ് അടുത്ത സൂത്രംകൊണ്ട് പറയുന്നത്.

### സൂ: 27. തസ്യ വാചകഃ പ്രണവഃ

അർത്ഥം: ഈശ്വരപ്രതിപാദകമായ ശബ്ദം പ്രണവമാകുന്നു, അതായത് 'ഓം' എന്ന ശബ്ദമാകുന്നു. അ, ഉ, മ എന്ന മൂന്നക്ഷരങ്ങളെക്കൊണ്ടാണ് പ്രണവമുണ്ടായിട്ടുള്ളത്. 'സർവ്വം ബ്രഹ്മ' എന്ന ഉപനിഷദ്വാക്യം കൊണ്ട് പറയപ്പെടുന്ന പരബ്രഹ്മത്തെ സച്ചിദാനന്ദരൂപേണ പറയാറുണ്ട്. സച്ചിദാനന്ദശബ്ദത്തിൽ സത്ത്, ചിത്ത്, ആനന്ദം എന്ന മൂന്ന് അംശങ്ങളുണ്ട്. കാലംകൊണ്ടും ദേശംകൊണ്ടും പരിച്ഛേദിയ്ക്കാതെ ഏകരൂപേണ ഉള്ള വൃത്തിഭേദത്തെയാണ് സത്താംശം കാണിക്കുന്നത്. അഖണ്ഡചൈതന്യത്തെ ചിത്ത് എന്നുള്ള അംശവും പരിപൂർണ്ണപരമാനന്ദത്തെ ആനന്ദാംശവും കാണിക്കുന്നു. സംസാരാവസ്ഥയിൽ, ബ്രഹ്മത്തിൽതന്നെ ലയിച്ചുകൊണ്ടിരിക്കുന്ന ഒരു ശക്തിവിശേഷത്തിന്റെ മാഹാത്മ്യംകൊണ്ട് സത്ത്, ചിത്ത്, ആനന്ദം ഇതുകളിൽ ചില മാറ്റങ്ങൾ ഉണ്ടായതുപോലെ കാണപ്പെടാറാവുന്നു. പരിണാമപ്രവാഹരൂപേണ നിത്യമായ വൃത്തിഭേദത്തെ സത്താംശവും, വിദ്യുച്ഛക്തി, പ്രാണശക്തി, ഇത്യാദി ശക്തിവിശേഷ

ങ്ങളുടെ ആകാരങ്ങളെ ചിത്ത് എന്നുള്ള അംശവും, സുഖം, ദുഃഖം, ലജ്ജ, മാനാപമാനങ്ങൾ ഇത്യാദികളായ ചിത്തവൃത്തികളെ ആനന്ദാംശവും സ്വീകരിക്കുന്നു. ചുരുക്കിപ്പറയുന്നതായാൽ സത്ത്, ചിത്ത്, ആനന്ദം ഇതുകളുടെ സാംസാരാവസ്ഥയിലുള്ള ആകൃതികളാണ് ത്രിഗുണങ്ങൾ. മൂന്നു ലോകങ്ങൾ, ത്രിമൂർത്തികൾ ഇത്യാദികളെല്ലാം ത്രിഗുണങ്ങളെ ആശ്രയിച്ചുനിൽക്കുന്നവയാണ്. ഈശ്വരൻെറ മൂന്നവസ്ഥകളാണ് പ്രപഞ്ചം എന്നു താല്പര്യം. പ്രണവത്തിലുള്ള അ, ഉ, മ എന്ന മൂന്നക്ഷരങ്ങൾ ഈശ്വരൻെറ ഇപ്രകാരമുള്ള മൂന്നവസ്ഥകളെയാണ് കാണിക്കുന്നത്. മൂന്നക്ഷരങ്ങൾ ചേർന്ന് ഒരക്ഷരംപോലെ പ്രണവമായിത്തീരുന്നതിനും താല്പര്യമുണ്ട്. ഈ മൂന്നവസ്ഥകൾ (ഈ മൂന്നു ലോകങ്ങൾ) ഭിന്നങ്ങളല്ലെന്നും പരമാർത്ഥത്തിൽ എല്ലാം ഒന്നായിത്തീരുമെന്നും ആണ് മൂന്നക്ഷരങ്ങൾ കൂടിയ പ്രണവത്തിൻെറ താല്പര്യം. പ്രണവത്തിൻെറ അർത്ഥം മനസ്സിലാക്കണമെന്നുള്ളവർ മാണ്ഡൂക്യോപനിഷത്ത് വായിക്കേണ്ടതാണ്. ധർമ്മവരസാരമായ പ്രണവമാണ് ഈശ്വരപ്രതിപാദകമായിട്ടുള്ളത്. ഇനി, പ്രണവോപാസനയെ വിധിക്കുന്നു.

**സൂ: 28. തജ്ജപസ്തദർത്ഥഭാവനം**

അർത്ഥം: പ്രണവത്തെ ജപിക്കുകയും പ്രണവാർത്ഥത്തെ ചിന്തിക്കുകയും വേണം. പ്രണവാർത്ഥത്തെ ചിന്തിക്കേണമെന്നു പറഞ്ഞതിൻെറ താല്പര്യം, പ്രപഞ്ചാന്തർഗ്ഗതങ്ങളായ മൂന്നു ലോകങ്ങളുടെയും, പ്രപഞ്ചാതീതമായ നാലാമത്തെ ലോകത്തിൻെറയും അല്ലെങ്കിൽ തുരീയാവസ്ഥയുടെയും തത്ത്വങ്ങളെ അന്വേഷിക്കണമെന്നാകുന്നു. സംപ്രജ്ഞാതസമാധിയെ പറയുന്ന 17-ാമത്തെ സൂത്രത്തിൻെറ താല്പര്യത്തെ ഓർമ്മവെയ്ക്കുവാൻ വായനക്കാരോടപേക്ഷിക്കുന്നു.

**സൂ: 29. തതഃ പ്രത്യക്ചേതനാധിഗമോ/പി അന്തരായാഭാവശ്ച**

അർത്ഥം: അതിൻെറശേഷം പ്രത്യക് ചേതനൻെറ വാസ്തവജ്ഞാനവും അന്തരായാഭാവവും ഉണ്ടാവും. പ്രത്യക് ചേതനൻ=അവിദ്യാകബളിതമായ പുരുഷൻ. അന്തരായാഭാവം=വിഘ്നങ്ങളില്ലായ്മ. ഈശ്വരപ്രണിധാനം ഹേതുവായിട്ട് വിഘ്നനാശവും പുരുഷസ്വരൂപസ്ഫൂർത്തിയും സംപ്രജ്ഞാതസമാധിലാഭവും ഉണ്ടാവുന്നു. പിന്നെ അസംപ്രജ്ഞാതസമാധിദ്വാരേണ കൈവല്യപ്രാപ്തിയും ഈശ്വരാനുഗ്രഹംകൊണ്ട് സിദ്ധിക്കും. അടുത്ത സൂത്രംകൊണ്ട് യോഗവിഘ്നങ്ങളെ പറയുന്നു.

**സൂ: 30. വ്യാധിസ്ത്യാനസംശയപ്രമാദാലസ്യാവിരതി ഭ്രാന്തിദർശനാലബ്ധഭൂമികത്വാനവസ്ഥിതത്വാനി ചിത്തവിക്ഷേപാസ്തേ/ന്തരായാഃ**

അർത്ഥം: വ്യാധി=ധാതുക്കൾക്കും രസങ്ങൾക്കും വൈഷമ്യം; സ്ത്യാനം=മാനസികമായ മടി; സംശയം (ഇതിൻെറ അർത്ഥം വ്യക്തമാ

ണല്ലോ); പ്രമാദം=യോഗകാര്യങ്ങളിൽ പ്രവൃത്തി ഇല്ലായ്മ; ആലസ്യം=ചിത്തത്തിനും കായത്തിനും ഗുരുത്വം തോന്നുകയാലുള്ള അപ്രവൃത്തി; അവിരതി=വിഷയതൃഷ്ണ; ഭ്രാന്തിദർശനം=ഭ്രമം, അലബ്ധഭൂമികത്വം=സമാധിഭൂമിയുടെ അലാഭം; അനവസ്ഥിതത്വം= സ്ഥിരത ഇല്ലായ്മ - ഇതുകളാണ് യോഗവിഘ്നങ്ങൾ. ഇതുകളെ ചിത്തവിക്ഷേപങ്ങൾ എന്നും പറയാം. ദേഹസ്വാസ്ഥ്യം ഇല്ലെങ്കിൽ നമുക്ക് ഒന്നിലും ഏർപ്പെടുവാൻ സാധിക്കുന്നതല്ല. അതിനാൽ യോഗി ദേഹത്തെ നല്ലവണ്ണം രക്ഷിയ്ക്കണം. മനസ്സിൽ മടി ഉണ്ടായാൽ ഒരു വിഷയത്തിലും രസമുണ്ടാവില്ല. ചൊടി ഉണ്ടാവണമെങ്കിൽ മടിയെ ദൂരെ നീക്കണം. 'സംശയാത്മാ വിനശ്യതി' എന്നാണല്ലോ ഗീതാവാക്യം. അതുകൊണ്ട് സംശയത്തെക്കാൾ വലുതായ മാനസികശത്രു ഇല്ലെന്നുതന്നെ പറയാം. ഇതുപോലെ പ്രമാദം, ആലസ്യം മുതലായതുകളും വിഘ്നങ്ങളായിത്തീരുമെന്നുള്ളത് സ്പഷ്ടമായതിനാൽ പ്രത്യേകിച്ച് എടുത്തുപറയുന്നില്ല. ചിത്തവിക്ഷേപങ്ങളോടൊന്നിച്ചുണ്ടാവുന്നതായ ചിലതുകളെ അടുത്ത സൂത്രംകൊണ്ട് പറയുന്നു.

**സൂ: 31. ദുഃഖദൗർമനസ്യാംഗമേജയത്വശ്വാസപ്രശ്വാസാഃ വിക്ഷേപസഹഭുവഃ**

അർത്ഥം: ദുഃഖം, ദൗർമനസ്യം, അംഗമേജയത്വം, ശ്വാസം, പ്രശ്വാസം ഇവ ചിത്തവിക്ഷേപത്തോടുകൂടി ഉണ്ടാവുന്നവയാണ്. ആദ്ധ്യാത്മികം, ആധിദൈവികം, ആധിഭൗതികം ഇങ്ങനെ മൂന്നുവിധം ദുഃഖമുണ്ട്. വ്യാധികൊണ്ട് ശരീരത്തിലോ, കാമാദികളെക്കൊണ്ട് മനസ്സിലോ ഉണ്ടാവുന്ന ദുഃഖമാണ് ആദ്ധ്യാത്മികദുഃഖം. ജരായുജം, അണ്ഡജം, സ്വേദജം, ഉദ്ഭിജ്ജം ഇങ്ങനെ നാലുവിധമാണ് ജീവികളുടെ ശരീരങ്ങൾ. ഇതിൽ ഏതെങ്കിലും ആയ ശരീരത്തോടുകൂടിയ പ്രാണിയിൽനിന്നുണ്ടാവുന്ന ദുഃഖമാണ് ആധിഭൗതിക ദുഃഖം. ശീതം, ഉഷ്ണം; അതിവൃഷ്ടി, അനാവൃഷ്ടി ഇത്യാദികളെക്കൊണ്ടാണ് ആധിദൈവിക ദുഃഖമുണ്ടാവുന്നത്. ഇപ്രകാരം മൂന്നുവിധമായ ദുഃഖം കാര്യപ്രതിബന്ധകമായിത്തീരുന്നത് ചിത്തവിക്ഷേപത്തോടുകൂടിയാകുന്നു. ചിത്തവിക്ഷേപമില്ലെങ്കിൽ ദുഃഖം ഒരുവിധവും പ്രതിബന്ധകമാവുന്നതല്ല. പ്രകൃതസൂത്രത്തിലുള്ള ദുഃഖശബ്ദത്തെ വ്യാഖ്യാനിച്ചു. ഇനി മറ്റു പദാർത്ഥങ്ങളെ ചിന്തിക്കുന്നു. ദൗർമനസ്യം=ഇച്ഛാഭംഗം കൊണ്ടുണ്ടാവുന്ന ചിത്തക്ഷോഭം, അംഗമേജയത്വം=ദേഹചലനം; ശ്വാസപ്രശ്വാസങ്ങൾ=ശ്വാസോച്ഛ്വാസത്തിലുണ്ടാവുന്ന തടസ്സങ്ങൾ. ഈശ്വരാർപ്പണം, പ്രണവോപാസന - ഇവ നമുക്ക് ഒരു പ്രത്യേക ശക്തിവിശേഷത്തെത്തരുമെന്നും ഈ ശക്തി കൂടുന്തോറും വിഘ്നങ്ങൾക്ക് ശക്തി കുറഞ്ഞുതുടങ്ങുമെന്നും കാലക്രമേണ മനസ്സ് പ്രസന്നമാവുമെന്നും ആണ് ചുരുക്കം. മനോധൈര്യമുണ്ടാവാനുള്ള മാർഗ്ഗങ്ങളെയാണ് അടുത്ത സൂത്രങ്ങളെക്കൊണ്ട് പറയുന്നത്.

**സൂ: 32. തത്പ്രതിഷേധാർത്ഥമേകതത്ത്വാഭ്യാസ:**

അർത്ഥം: ചിത്തക്ഷോഭം ഇല്ലാതെ ആവുന്നതിന് മനസ്സിനെ ഏതെങ്കിലും ഒരു വിഷയത്തിൽ ഉറപ്പിയ്ക്കണം. ഈ സൂത്രാർത്ഥത്തെക്കുറിച്ചുള്ള ചില അഭിപ്രായഭേദങ്ങളെ കാണിക്കുന്നു. 'ഏകതത്ത്വാഭ്യാസ:' എന്നാണ് സൂത്രത്തിൽ പ്രയോഗിച്ചിട്ടുള്ളതു്. ഏകതത്ത്വം എന്നതിന് ചില വ്യാഖ്യാതാക്കൾ ഈശ്വരൻ എന്ന അർത്ഥം പറയുന്നു. അപ്പോൾ സൂത്രാർത്ഥം, മനസ്സിനെ ഈശ്വരങ്കൽ ഉറപ്പിയ്ക്കണം എന്നായിത്തീരും. ഏകതത്ത്വം എന്നതിന് ഏതെങ്കിലും ഒരു വിഷയം എന്ന് വേറെ ചിലർ അർത്ഥം പറയുന്നു. അടുത്ത സൂത്രങ്ങളിൽ മനസ്സിന്നു പ്രസന്നത ഉണ്ടാവാനുള്ള ചില പ്രത്യേകോപായങ്ങളെയാണ് പറഞ്ഞിട്ടുള്ളതു്. ഈ സൂത്രത്തിൽ 'ഏകതത്ത്വാഭ്യാസം' എന്ന അംശംകൊണ്ട് മന:പ്രസാദത്തിനുള്ള ഉപായത്തെ സാമാന്യരൂപേണ പറഞ്ഞു എന്നു വിചാരിയ്ക്കാം. ആയതിനാൽ ഈ സൂത്രത്തിൽ സാമാന്യരൂപേണ പറഞ്ഞിട്ടുള്ളതിനെ അടുത്ത സൂത്രങ്ങളിൽ വിശദീകരിക്കുന്നു എന്നാണ് തോന്നുന്നതു്.

**സൂ: 33 മൈത്രീകരുണാമുദിതോപേക്ഷാണാം സുഖദു:ഖ പുണ്യാപുണ്യവിഷയാണാം ഭാവനാത: ചിത്തപ്രസാദനം**

അർത്ഥം: സുഖിച്ചിരിക്കുന്നവർ വിഷയമായി മൈത്രിയേയും ദു:ഖിച്ചിരിക്കുന്നവർ വിഷയമായി കരുണയേയും, പുണ്യവാൻമാർ വിഷയമായി സന്തോഷത്തെയും പാപികൾ വിഷയമായി ഉപേക്ഷയേയും (മദ്ധ്യസ്ഥത എന്നു താല്പര്യം) ജനിപ്പിച്ച് ചിത്തത്തെ പ്രസന്നമാക്കിത്തീർക്കണം.

സുഖവസ്തുക്കളിൽ ആഗ്രഹം ഉണ്ടാവുക മനുഷ്യർക്ക് സാധാരണയാണു്. ഇങ്ങനെ ആഗ്രഹത്തോടുകൂടി സുഖസാധനങ്ങളെ സമ്പാദിക്കുവാനായി യത്നിച്ചുകൊണ്ടിരിക്കുമ്പോൾ അവ ലഭിക്കാതെ വന്നാൽ ഇച്ഛാഭംഗം ഉണ്ടാവുന്നതിനു പുറമെ ചിലപ്പോൾ, താൻ ആഗ്രഹിച്ച വസ്തുക്കളുള്ളവരിൽ അസൂയകൂടി ഉണ്ടാവാം. പക്ഷെ, മൈത്രി, അസൂയ ഉണ്ടാവുന്നതിന് അവസരം കൊടുക്കില്ല. മക്കൾ സുഖം അനുഭവിക്കുന്നതുകണ്ട് മാതാപിതാക്കൻമാർക്ക് അസൂയ ഉണ്ടാവാതിരിക്കുന്നത് ഇവർക്ക് അവരിൽ അതിപ്രേമം ഉള്ളതുകൊണ്ടാണു്. സുഖിച്ചിരിക്കുന്നവരിൽ എല്ലാം നമുക്ക് പുത്രസ്നേഹം ഉണ്ടായാൽ അവരുടെ സുഖംതന്നെ നമ്മുടെ സുഖമായിത്തീരും. ദു:ഖിച്ചിരിയ്ക്കുന്നവരിൽ ദയ ഉണ്ടായിത്തുടങ്ങിയാൽ അത്തരക്കാർ ഇങ്ങോട്ടു ഉപദ്രവിച്ചാൽപോലും അങ്ങോട്ടു പകരം ചോദിക്കുന്നതിനുള്ള ആഗ്രഹം കുറഞ്ഞുതുടങ്ങും. സുകൃതികളെ കാണുമ്പോൾ നമ്മുടെ മനസ്സിൽ സന്തോഷത്തെ വർദ്ധിപ്പിക്കുവാൻ ശ്രമിക്കണം. ഇങ്ങനെ ആയാൽ സുകൃതികളിൽ വല്ല ദോഷമുണ്ടെങ്കിലും ആയതിനെ ശ്രദ്ധവെച്ചു മനസ്സിലാക്കുവാനുള്ള ഔത്സുക്യം കുറയും. പാപികളിൽ മാദ്ധ്യസ്ഥ്യം ഭാവിച്ചുതുടങ്ങിയാൽ അവർക്ക് നമ്മുടെ നേരെ വെറുപ്പിന്നോ,

നമുക്ക് അവരുടെ പേരിൽ ദ്വേഷ്യത്തിനോ മാർഗ്ഗം കുറയും. ഇപ്രകാരം നാം മനസ്സിന്ന് ക്ഷോഭത്തെ ഉണ്ടാക്കുവാനുള്ള കാരണങ്ങളിൽനിന്ന് ഒഴിഞ്ഞുനിൽക്കണം. ഇങ്ങോട്ടുപദ്രവിക്കുന്നവരെ ഉപദ്രവിക്കരുതെന്നാണ് ഈ സൂത്രത്തിൻെറ താത്പര്യമെന്നുവിചാരിക്കേണ്ട. ദുഷ്ടൻമാരെ ശിക്ഷിക്കാതിരുന്നാൽ ലോകത്തിൽ കോലാഹലം വർദ്ധിക്കും. നമുക്ക് ഉള്ളിൽ ദ്വേഷമില്ലെങ്കിലും ഇങ്ങോട്ടുപദ്രവിക്കുന്നവരെ ബാഹ്യചേഷ്ടകളെക്കൊണ്ടെങ്കിലും ഭയപ്പെടുത്തണം. ഇനി പ്രാണായാമം മനഃപ്രസാദഹേതുവാണെന്ന് പറയുന്നു.

## സൂ: 34 പ്രച്ഛർദനവിധാരണാഭ്യാം വാ പ്രാണസ്യ

അർത്ഥം: പ്രച്ഛർദനം = ഉള്ളിലുള്ള വായുവിനെ നാസികാപുടത്തിൽ കൂടെ പ്രയത്നവിശേഷത്തോടുകൂടി പുറത്തേയ്ക്കു വിടുക, വിധാരണം= കുംഭകം, അതായത് ശ്വാസത്തെ ഉള്ളിലേയ്ക്കാക്കി അവിടെത്തന്നെ വെച്ചു കൊണ്ടിരിക്കുക. പ്രച്ഛർദനം കഴിഞ്ഞിട്ട് വിധാരണത്തിൻെറ മദ്ധ്യത്തിൽ ശ്വാസത്തെ ഉള്ളിലേയ്ക്ക് പൂരിപ്പിക്കണമെന്ന് അർത്ഥസിദ്ധമാണു്. ഈ സൂത്രത്തിൽ പ്രച്ഛർദനവിധാരണകളെ പറഞ്ഞതുകൊണ്ട്, പൂരകവും പറഞ്ഞകൂട്ടത്തിലായി. പൂരകം=ബാഹ്യവായുവിനെ പ്രയത്നവിശേഷത്തോടുകൂടി നാസികാദ്വാരേണ ഉള്ളിലേയ്ക്കാക്കുക. ഈ സൂത്രത്തിൻെറ താല്പര്യം പ്രാണൻെറ രേചകപൂരകകുംഭകങ്ങളെക്കൊണ്ട് മനസ്സിനു് സ്ഥിതിയെ സമ്പാദിക്കണം എന്നാകുന്നു. മനസ്സിനു് സ്ഥിതിയെ ഉണ്ടാക്കുന്ന കാരണങ്ങളിലൊന്നായിട്ടുമാത്രമെ പതഞ്ജലി പ്രാണായാമത്തെ പറഞ്ഞിട്ടുള്ളൂ. എന്നാൽ പ്രാണായാമനിയമങ്ങളും മറ്റും ഒരു ശാസ്ത്രംപോലെ ആയിത്തീർന്നിട്ടുണ്ടു്. ഈ പ്രാണായാമശാസ്ത്രം പതഞ്ജലിയുടെ ശേഷം ഉണ്ടായതാണെന്ന് ചിലർ ചരിത്രദൃഷ്ട്യാ പറയുമായിരിയ്ക്കാം. എന്നാൽ പ്രാണായാമത്തിൻെറ ഉത്പത്തി ഋഗ്വേദകാലത്തു തന്നെയാണെന്നാണ് തോന്നുന്നതു്. പ്രാണായാമംകൊണ്ട് മനസ്സ് സ്വാധീനമായിത്തീരുമെന്ന് പറയുന്നതിൻെറ താത്പര്യം എന്തെന്ന് മറ്റൊരവസരത്തിൽ എഴുതിക്കൊള്ളാം. ഇവിടെ ഒന്നുമാത്രം പറയട്ടെ. ദുഃഖവാർത്ത കേട്ട് വ്യസനിച്ചുകൊണ്ടിരിക്കുമ്പോൾ, ആ വാർത്ത അവാസ്തവമാണെന്ന് പെട്ടെന്ന് അറിഞ്ഞുവെങ്കിൽ 'ഇപ്പോൾ എൻെറ ശ്വാസം നേരെ പോയി' എന്നിങ്ങനെ പണ്ഡിതപാമരഭേദമെന്യെ പറയാറുണ്ടു്. ഇതിൽനിന്ന് മനോവികാരങ്ങൾക്കും ശ്വാസോച്ഛ്വാസങ്ങൾക്കും പരസ്പരസംബന്ധമുണ്ടെന്ന് വ്യക്തമാവുന്നു. പ്രാണവായുവിനും മനസ്സിനും തമ്മിലുള്ള സംബന്ധത്തെപ്പറ്റി തൽക്കാലം ഇത്രമാത്രമെ ഇവിടെ പറയുന്നുള്ളൂ.

## സൂ: 35 വിഷയവതീ വാ പ്രവൃത്തിരുത്പന്നാ മനസഃ സ്ഥിതിനിബന്ധിനീ

അർത്ഥം: വിഷയവതിയായി ഉത്പന്നയായിരിക്കുന്ന പ്രവൃത്തി മനോധൈര്യത്തെ ഉണ്ടാക്കിത്തീർക്കുന്നു. അതായത്, നാസികാഗ്രത്തെ ലക്ഷ്യ

മാക്കി ധ്യാനിച്ചു തുടങ്ങിയാൽ ദിവ്യഗന്ധാനുഭവം ഉണ്ടായിത്തുടങ്ങും. ഇതുപോലെത്തന്നെ ജിഹ്വാമൂലത്തെ ലക്ഷ്യമാക്കിയാൽ ശബ്ദാനുഭവവും ജിഹ്വാഗ്രമായി എങ്കിൽ ദിവ്യരസാനുഭവവും ഇപ്രകാരം യോഗശാസ്ത്രോക്തങ്ങളായ ദിവ്യാനുഭവങ്ങൾ ഉണ്ടായിത്തുടങ്ങിയാൽ യോഗിക്ക് ശാസ്ത്രത്തിൽ വിശ്വാസവും യോഗകാര്യങ്ങളിൽ പ്രവൃത്തിയും വർദ്ധിക്കും. ഈ സൂത്രംകൊണ്ടു പറഞ്ഞിട്ടുള്ള അനുഭവങ്ങളെല്ലാം യോഗാഭ്യാസം തുടങ്ങിയശേഷമേ ഉണ്ടാവുള്ളൂ എന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ.

**സൂ: 36 വിശോകാ വാ ജ്യോതിഷ്മതീ**

അർത്ഥം: ഹൃദയപുണ്ഡരീകത്തെ ധ്യാനിക്കുവാൻ തുടങ്ങിയാൽ, അതായത്, പദ്മാകാരമായിഅധോമുഖമായിക്കിടക്കുന്ന ഹൃദയകമലത്തെ ധ്യാനംകൊണ്ട് ഊർദ്ധ്വമുഖമാക്കിത്തീർക്കുവാൻ തുടങ്ങിയാൽ, മനസ്സിലുള്ള സത്വാംശം സൂര്യചന്ദ്രാദിബിംബങ്ങളെപ്പോലെ പ്രകാശിക്കുവാൻ തുടങ്ങുകയും, മനസ്സിലുള്ള അന്യവികാരങ്ങൾ നിശ്ചലമായ സമുദ്രംപോലെ ശാന്തങ്ങളായിത്തീരുകയും ചെയ്യും. ഈ അവസ്ഥയെയാണ് ജ്യോതിഷ്മതി എന്നും വിശോക എന്നും പറയുന്നത്, ഈ അവസ്ഥയിൽ എത്തിയാൽ യോഗിയുടെ ചിത്തം യോഗത്തിൽതന്നെ നിശ്ചലമായിത്തീരും.

**സൂ: 37 വീതരാഗവിഷയം വാ ചിത്തം**

അർത്ഥം: വീതരാഗമായിരിക്കുന്ന ചിത്തത്തെ ആലംബനമാക്കിയാലും യോഗിയുടെ ചിത്തം നിശ്ചലമായിത്തീരും. ഇപ്പറഞ്ഞതിനെ വീണ്ടും സ്പഷ്ടമാക്കാം. ശുകബ്രഹ്മർഷി മുതലായവരുടെ മനസ്സ് ഇന്നവിധമായിരിയ്ക്കുമെന്ന് ഏതാണ്ട് ഒരുവിധം ആദ്യം നിശ്ചയിക്കുക. അങ്ങനെയുള്ള മനുഷ്യചിത്തത്തെ ധ്യാനിക്കുകയും തന്റെ മനസ്സിനെയും അതുപോലെ ആക്കിത്തീർക്കുവാൻ ശ്രമിയ്ക്കയും ചെയ്താൽ യോഗത്തിൽനിന്ന് ഭ്രംശം വരാതെ ഇരിയ്ക്കാം.

**സൂ: 38 സ്വപ്നനിദ്രാജ്ഞാനാലംബനം വാ**

അർത്ഥം: സ്വപ്നജ്ഞാനത്തെയോ നിദ്രാജ്ഞാനത്തെയോ അവലംബമാക്കിയാലും യോഗിയ്ക്ക് ചിത്തധൈര്യം ഉണ്ടാവാം. "ദീർഘസ്വപ്നമിമം വിദ്ധി / ദീർഘം വാ ചിത്തവിഭ്രമം / ദീർഘം വാപി മനോരാജ്യം / സംസാരം രഘുനന്ദന"= അല്ലയോ രഘുനന്ദന, ഈ സംസാരത്തെ ദീർഘമായ സ്വപ്നമായിട്ടോ വലിയ ചിത്തവിഭ്രമമായിട്ടോ ദീർഘമായ മനോരാജ്യമായിട്ടോ വിചാരിക്കേണ്ടതാണ്. അതായത് പ്രപഞ്ചജ്ഞാനത്തെ സ്വപ്ന ദൃഷ്ടിയായിട്ടോ സുഷുപ്തി ദൃഷ്ടിയായിട്ടോ വിചാരിച്ച് ചിത്തധൈര്യം സമ്പാദിക്കണമെന്നു താല്പര്യം.

**സൂ: 39 യഥാഭിമതധ്യാനാദ്വാ**

അർത്ഥം: അഭിമതമായ വസ്തുക്കളെ ധ്യാനിച്ച് ചിത്തധൈര്യം ഉണ്ടാക്കണം. ചിത്തവിക്ഷേപമില്ലാതെയാക്കുന്നതിന് ഏകതത്ത്വാഭ്യാസവും

(32-ാം സൂത്രം) മൈത്ര്യാദികളെക്കൊണ്ട് ചിത്തപ്രസാദനവും (33-ാം സൂത്രം) പ്രാണായാമവും (34-ാം സൂത്രം) പറഞ്ഞതും ദിവ്യഗന്ധാനുഭവം,അധോമുഖമായ ഹൃദയപുണ്ഡരീകത്തിൻെറ ധ്യാനം, വിരക്തചിത്താനുകരണം, സ്വപ്നനിദ്രാലംബനംഇങ്ങനെ നാലു വസ്തുക്കളെ അടുത്ത നാലു സൂത്രങ്ങളെക്കൊണ്ട് മനോധൈര്യഹേതുക്കളായി പറഞ്ഞതും വായനക്കാർ ഓർമ്മിക്കുമല്ലൊ. ഇവയിൽ നിന്നെല്ലാം നാം ഗ്രഹിക്കേണ്ടതെന്താകുന്നു? അതുപറയാം. മനസ്സിന് ഏകാഗ്രത ഉണ്ടാവുന്നതിന് ചിത്തത്തെ ക്രമത്തോടുകൂടി ഒരു വിഷയത്തിൽ നിശ്ചലമാക്കിത്തീർക്കണം. 33-ാമത്തെ സൂത്രംകൊണ്ടു പറഞ്ഞ മൈത്ര്യാദികൾ അവശ്യം വേണ്ടതാണ്. യഥാശക്തി പ്രാണായാമം കൊണ്ട് ബാഹ്യശരീരത്തിനും മനസ്സിനും ശുദ്ധി ഉണ്ടാക്കിത്തീർക്കണം. ഇങ്ങനെ യോഗത്തിൽ പ്രവേശിച്ചാൽ യോഗശാസ്ത്രത്തിൽ പറയുന്ന ഓരോ അനുഭവങ്ങൾ ഉണ്ടായിത്തുടങ്ങുകയും സമദൃഷ്ടി വർദ്ധിക്കുകയും എന്നുവേണ്ട പ്രപഞ്ചംതന്നെ സ്വപ്നപ്രായമായിത്തീരുകയും ഗുണങ്ങളുടെ കാര്യങ്ങളായി ലോകത്തിൽ പലതും ഉണ്ടാവുന്നു എന്നുള്ള ജ്ഞാനം ഉദിക്കുകയും ദൈവതബുദ്ധികൊണ്ടുള്ള ചിത്തക്ഷോഭം കുറഞ്ഞുതുടങ്ങുകയും ചെയ്യും. ഈ അവസ്ഥയെ പ്രാപിച്ചതിൻെറശേഷം യോഗിയുടെ സ്ഥിതി എന്താവുമെന്ന് അടുത്ത സൂത്രംകൊണ്ടു പറയുന്നു.

**സൂ: 40 പരമാണു പരമമഹത്വാന്തോ/സ്യ വശീകാരഃ**

അർത്ഥം: അസ്യ=ഇപ്രകാരമുള്ള ചിത്തത്തിന്; വശീകാരഃ =തടവില്ലായ്മ (ധ്യാനാദിവിഷയങ്ങളിൽ), പരമാണുപരമമഹത്വാന്തഃ=ഏറ്റവും സൂക്ഷ്മത്തിൽനിന്നു തുടങ്ങി ഏറ്റവും സ്ഥൂലത്തിങ്കലോളം വ്യാപിച്ചുനിൽക്കുന്ന.അഭ്യാസംകൊണ്ട് ചിത്തത്തിൻെറ ഏറ്റവും സൂക്ഷ്മമായ നിലയിൽ നിന്നാരംഭിച്ച് ഏറ്റവും മഹത്തായ നിലയിലെത്തി ചിത്തത്തെ സ്വാധീനിക്കാൻ സാധിക്കുന്നു. ചിത്തം സത്വസ്വരൂപമായിരിയ്ക്കുന്നതിനാൽ അതിന്നു് സർവ്വത്ര തടവുകൂടാതെ ഗമിക്കാറാവും എന്നു താല്പര്യം.

**സൂ: 41 ക്ഷീണവൃത്തേരഭിജാതസ്യേവ മണേർഗ്രഹീതൃഗ്രഹണഗ്രാഹ്യേഷു തത്സ്ഥതദഞ്ജനതാ സമാപത്തിഃ**

'അഭിജാതസ്യ മണേരിവ ക്ഷീണവൃത്തേഃ ഗ്രഹീതൃഗ്രഹണഗ്രാഹ്യേഷു തൽസ്ഥതദഞ്ജനതാ സമാപത്തിഃ' എന്നന്വയിക്കാം.

അർത്ഥം - നിർമ്മലമായിരിക്കുന്ന മണിയ്ക്ക് എന്നപോലെ ക്ഷീണവൃത്തിയായിരിക്കുന്ന ചിത്തത്തിന്, അതായത് ഏകാഗ്രചിത്തത്തിന് ഗ്രഹീതാവിങ്കലും (പുരുഷനിൽ) ഗ്രഹണത്തിങ്കലും (പ്രതിമൂന്നുവിധമുള്ള കരണങ്ങൾ) ഗ്രാഹ്യങ്ങളിലും (സ്ഥൂലങ്ങളായും സൂക്ഷ്മങ്ങളായും ഇരിക്കുന്ന വിഷയങ്ങൾ) അതാത് വിഷയസ്വരൂപമായി പ്രവേശമുണ്ടാവും. നിർമലമായിരിക്കുന്ന സ്ഫടികത്തിൻെറ അടുത്തു ചുവന്ന പുഷ്പം വെച്ചാൽ

ആ സ്ഫടികം ചുവപ്പുനിറമുള്ളതായിത്തീരും. നീലപുഷ്പമായാൽ, അതിന്നു നീലനിറമുണ്ടാകും. ഇതുപോലെത്തന്നെ യോഗിയുടെ ചിത്തം ഏതിൽ പ്രവേശിച്ചാലും ആ ചിത്തം അതാതുവസ്തുക്കളെപ്പോലെ ആയിത്തീരും. ഈ സൂത്രത്തിൽ ഗ്രഹീതൃ, ഗ്രഹണ, ഗ്രാഹ്യ എന്നിങ്ങനെ മൂന്നുപദങ്ങളുണ്ട്. ഈ ശബ്ദങ്ങളെക്കൊണ്ട് പറയുന്ന മൂന്നുവസ്തുക്കളാണ് യോഗിയുടെ ജ്ഞാനത്തിന്നു വിഷയമായിത്തീരുന്നത്. ഗ്രാഹ്യം എന്നു പറഞ്ഞതുകൊണ്ട് പഞ്ചമഹാഭൂതങ്ങളും അഞ്ചു തൻമാത്രകളും അർത്ഥമാകുന്നു. അഞ്ചു ജ്ഞാനേന്ദ്രിയങ്ങൾ, അഞ്ചു കർമ്മേന്ദ്രിയങ്ങൾ, മനസ്സ്, അഹങ്കാരം, ബുദ്ധിതത്ത്വം ഇതുകളെയാണ് ഗ്രഹണം എന്നുള്ളതുകൊണ്ട് പറയുന്നത്. ഗ്രഹീതൃഎന്നുള്ളതുകൊണ്ട് പുരുഷനെയാണ് വിവക്ഷിച്ചിട്ടുള്ളത്. സാംഖ്യശാസ്ത്രസിദ്ധങ്ങളായ 25 തത്ത്വങ്ങളാണ് ഇവ എന്നും ഓർമ്മവെയ്ക്കണം. 'തത്സ്ഥതദഞ്ജനതാ' എന്നതിന്റെ വിഗ്രഹം, തേഷു സ്ഥിതസ്യ തദഞ്ജനതാ. തച്ഛബ്ദംകൊണ്ട് ഗ്രഹീതൃ ഇത്യാദികളായ മൂന്നിനെയും സ്ഥിതം എന്നതുകൊണ്ട് ചിത്തത്തെയും ഗ്രഹിക്കണം. തദഞ്ജനതാ=തദാകാരതാ.ഈ സൂത്രം മുതൽക്ക് ഈ അദ്ധ്യായം കഴിയുന്നതുവരെ ഉള്ള സൂത്രങ്ങളെക്കൊണ്ട് സമാധിസിദ്ധിയാകുന്ന ഫലത്തെയാണ് കാണിക്കുന്നത്. ഈ സൂത്രംകൊണ്ട് സമാധിയുടെ വിഷയങ്ങളെ സാമാന്യരൂപേണ കാണിച്ചു. അടുത്ത സൂത്രങ്ങളെക്കൊണ്ട് ചില പ്രത്യേകസമാധികൾക്കുള്ള പ്രത്യേകവിഷയങ്ങളെയാണ് പറയുന്നത്. ഇനി ഈ അദ്ധ്യായം കഴിയുന്നതുവരെയുള്ള സൂത്രങ്ങളുടെ അർത്ഥം ശരിയായി മനസ്സിലാക്കുകയോ, മനസ്സിലാവുകയോ വേണമെങ്കിൽ യോഗത്തിൽ അഭ്യാസംതന്നെ വേണം. ലേഖകന്ന് അതില്ലാത്തതുകൊണ്ട് വ്യാഖ്യാതാക്കൻമാർ പറയുന്നതിനെ അനുസരിച്ച് വളരെ ചുരുക്കമായി പ്രസ്തുത സൂത്രങ്ങളുടെ അർത്ഥങ്ങളെ മാത്രമെ കാണിക്കുന്നുള്ളു.

**സൂ: 42 തത്ര ശബ്ദാർത്ഥജ്ഞാനവികല്പൈ:**
**സംകീർണാ സവിതർക്കാ സമാപത്തി:**

അർത്ഥം: അതിൽവെച്ച് ആദ്യത്തെ സമാപത്തി ധ്യാനത്തിലുള്ള മാനസികാവസ്ഥ, ശബ്ദം, അതിന്റെ അർത്ഥം, ആ അർത്ഥത്തിന്റെ ജ്ഞാനം ഇതുകളെ വേർതിരിച്ചു അറിയാത്തതുകൊണ്ടുള്ള വികല്പങ്ങളോടുകൂടിയതും സംശയങ്ങളോടുകൂടിയതും ആകുന്നു. ശബ്ദം, ഇതിന്റെ അർത്ഥം, ഇതിന്റെ ജ്ഞാനം ഇതുകളെ വേർതിരിച്ചറിയാത്തതുകൊണ്ടുള്ള പല വഴക്കുകളും നമുക്ക് ദൈനംദിന കാര്യങ്ങളിൽ ഉണ്ടാവാറുണ്ട്. ശൈവൻ, വൈഷ്ണവൻ എന്നുള്ള വഴക്കുകൾക്കു മുഖ്യകാരണം ശിവൻ, വിഷ്ണു എന്നുള്ള ശബ്ദങ്ങളുടെ അർത്ഥജ്ഞാനം ഇല്ലായ്മയാകുന്നു. ശൈവന്റെ ശിവവർണ്ണനയും വൈഷ്ണവന്റെ വിഷ്ണുവർണ്ണനയും ഈ വർണ്ണനകളിലുള്ള ഗൂഢാർത്ഥങ്ങളും മനസ്സിലാക്കിയാൽ ശൈവവൈഷ്ണവ കലഹങ്ങൾ ഉണ്ടാവുന്നതല്ല. ശബ്ദാർത്ഥജ്ഞാനങ്ങളെ

വേർതിരിച്ച് അറിയാത്തതുകൊണ്ട് ഇങ്ങനെ ചില വഴക്കുകൾ നാം ഇന്നും കാണുന്നു. ഇങ്ങനെ ഇരിയ്ക്കെ പ്രപഞ്ചതത്വങ്ങളെ ആലോചിക്കുവാൻ തുടങ്ങുമ്പോൾ ശബ്ദാർത്ഥജ്ഞാനങ്ങളുടെ ഭേദങ്ങളെ അറിയാത്തതുകൊണ്ട് യോഗിക്ക് സന്ദേഹങ്ങളുണ്ടാവുന്നതിൽ ആശ്ചര്യപ്പെടാനില്ല.

### സൂ: 43 സ്മൃതിപരിശുദ്ധൗ സ്വരൂപശൂന്യേവ അർത്ഥമാത്രനിർഭാസാ നിർവിതർക്കാ

അർത്ഥം: മുൻ സൂത്രംകൊണ്ട് സവിതർക്ക സമാപത്തിയെയാണ് പറഞ്ഞതു്. ഈ സൂത്രംകൊണ്ട് നിർവ്വിതർക്ക സമാപത്തിയെയാണ് പറയുന്നതു്. സൂത്രാർത്ഥം പറയുന്നു: സ്മൃതി പരിശുദ്ധൗ=സ്മരണം പരിശുദ്ധമായിത്തീരുമ്പോൾ; സ്വരൂപശൂന്യാ ഇവ = ശബ്ദാർത്ഥജ്ഞാനങ്ങളുടെ ഭേദങ്ങളെ അറിയാത്തതുകൊണ്ടുണ്ടായ വികല്പത്തോടു കൂടാത്തതായിത്തന്നെ; അർത്ഥമാത്രനിർഭാസാ=ധ്യേയവസ്തുമാത്രം മനസ്സിൽ പ്രകാശിക്കുക; നിർവ്വിതർക്കാ=നിർവ്വിതർക്കസമാപത്തി. യോഗാഭ്യാസംകൊണ്ട് മനസ്സ് പരിശുദ്ധമാവുമ്പോൾ സ്മരണശക്തി ശുദ്ധമായിത്തീരുകയും അപ്പോൾ ശബ്ദം, അർത്ഥം, ജ്ഞാനം ഇവ വേർതിരിച്ചറിയാറാവുകയും ഒന്നിനെപ്പറ്റി ധ്യാനിക്കുമ്പോൾ ആ ധ്യേയവസ്തു നിഷ്കളങ്കമായി മനസ്സിൽ പ്രകാശിക്കുകയും ചെയ്യും. യോഗിയുടെ ഈ അവസ്ഥയ്ക്ക് നിർവ്വിതർക്ക സമാപത്തി എന്നാണ് പറയുക. സവിതർക്ക സമാപത്തിയിലും, നിർവ്വിതർക്കസമാപത്തിയിലും ധ്യേയവസ്തുക്കൾ സ്ഥൂലപ്രപഞ്ചങ്ങളാണെന്നു് അറിയണം. അടുത്ത രണ്ടു സൂത്രങ്ങളെക്കൊണ്ടു് സൂക്ഷ്മവസ്തുക്കൾ വിഷയങ്ങളായിത്തീരുന്ന ധ്യാനങ്ങളാണു് പറയുന്നതു്.

### സൂ. 44 ഏതയൈവ സവിചാരാ നിർവ്വിചാരാ ച സൂക്ഷ്മവിഷയാ വ്യാഖ്യാതാ

അർത്ഥം: സവിചാരയായും നിർവ്വിചാരയായും ഇരിയ്ക്കുന്ന സൂക്ഷ്മവിഷയിയായ സമാധി ഇതുകൊണ്ടുതന്നെ (മുമ്പു പറഞ്ഞതുകൊണ്ടു) വ്യാഖ്യാനിക്കപ്പെട്ടിരിക്കുന്നു. സ്ഥൂലവസ്തുക്കളെ വിഷയീകരിച്ചും സൂക്ഷ്മവസ്തുക്കളെ വിഷയീകരിച്ചും-ഇങ്ങനെ രണ്ടുവിധമാണു് സമാധിയുള്ളതു്. ഇതിൽ സ്ഥൂലവസ്തുക്കളെ വിഷയീകരിച്ചിട്ടുള്ള സമാധിതന്നെ രണ്ടുവിധമുണ്ടു്. സവിതർക്കസമാപത്തി, നിർവ്വിതർക്കസമാപത്തി എന്നു പേരോടുകൂടിയ ആ രണ്ടു സമാധികളെ മുമ്പുതന്നെ കാണിക്കുക കഴിഞ്ഞിരിക്കുന്നു. സവിചാരം, നിർവ്വിചാരം എന്നു പേരോടുകൂടിയ സൂക്ഷ്മവസ്തുവിഷയങ്ങളായ രണ്ടു സമാധികളെയാണു് ഈ സൂത്രം കൊണ്ടു് പറഞ്ഞതു്. സവിതർക്കസമാപത്തി ഉണ്ടായതിന്റെ ശേഷമേ നിർവ്വിതർക്കസമാപത്തി ഉണ്ടാവുകയുള്ളു എന്നതുപോലെ സവിചാരസമാധി ഉണ്ടായതിന്റെ ശേഷമേ നിർവ്വിചാരസമാധി ഉണ്ടാവുകയുള്ളു. തൻമാത്രാകാര്യങ്ങളായ പഞ്ചമഹാഭൂതങ്ങളും അഹങ്കാരകാര്യങ്ങളായ ഇന്ദ്രിയങ്ങളും

സ്ഥൂലവസ്തുക്കളാകുന്നു. പിന്നെ ഉള്ളതെല്ലാം സൂക്ഷ്മവസ്തുക്കളുമാകുന്നു. സൂക്ഷ്മവസ്തുക്കളുടെ ഒടുവിൽ ഇരിയ്ക്കുന്നതു് എന്താണെന്നു് അടുത്ത സൂത്രംകൊണ്ടു് പറയുന്നു.

**സൂ 45: സൂക്ഷ്മവിഷയത്വം ച അലിംഗപര്യവസാനം**

അർത്ഥം: ലയം ഗച്ഛതി ഇതി ലിംഗം-ലയിച്ചുപോകുന്നതു് ലിംഗം; ലിംഗമല്ലാത്തതു് അലിംഗം, പ്രകൃതി എന്നു താത്പര്യം. സൂക്ഷ്മവസ്തുക്കളുടെ ഒടുവിൽ ഇരിക്കുന്നതു് പ്രകൃതിയാകുന്നു. പുരുഷൻ ലയത്തെ പ്രാപിക്കാത്തതും പ്രകൃതിയെക്കാൾ സൂക്ഷ്മമായിട്ടുള്ളതും വാസ്തവത്തിൽ ഉള്ളതും ആകുന്നു. പുരുഷനെ അല്ലാതെ പ്രകൃതിയെ, സൂക്ഷ്മവസ്തുക്കളുടെ ഒടുവിൽ ഇരിക്കുന്നതായി പറയുവാനുള്ള കാരണവും പറയാം. ബ്രഹ്മത്തിൽനിന്നു് സൃഷ്ടിയെയും ബ്രഹ്മത്തിൽതന്നെ ലയത്തെയും പറഞ്ഞുംകൊണ്ടു് വേദാന്തി പ്രപഞ്ചത്തെയെല്ലാം ഒറ്റ വസ്തുവാക്കിത്തീർക്കുന്നു. പ്രപഞ്ചത്തിലുള്ള വസ്തുക്കളെ എല്ലാം പ്രകൃതി, പുരുഷൻ എന്നിങ്ങനെ രണ്ടു വസ്തുക്കളാക്കിത്തീർത്ത് പ്രകൃതിയിൽനിന്നു് സൃഷ്ടി മുതലായതുകളെ സാംഖ്യനും പറയുന്നു. സാംഖ്യൻ ഏതാണ്ടു് ദ്വൈതിയാണു്. ദ്വൈതജ്ഞാനത്തിൽ ദൃഢത വരാതെ അദ്വൈതത്തിൽ പ്രവേശം ഉണ്ടാവുന്നതല്ല. ഇപ്രകാരം സാംഖ്യശാസ്ത്രത്തിന്നും വേദാന്തശാസ്ത്രത്തിന്നും അന്യോന്യം സംബന്ധമുണ്ടു്. സാംഖ്യശാസ്ത്രസിദ്ധാന്തങ്ങളെ സിദ്ധവത്ക്കരിച്ചതുപോലെ സ്വീകരിച്ചുംകൊണ്ടു് മനസ്സിനെ ശുദ്ധിവരുത്താനുള്ള മാർഗ്ഗങ്ങളെ ഉപദേശിക്കുകയാണു് യോഗശാസ്ത്രം ചെയ്യുന്നതു്. ഇങ്ങനെ സാംഖ്യ സിദ്ധാന്തങ്ങളെ സ്വീകരിച്ചതുകൊണ്ടാണു് പ്രകൃതിയെ സൂക്ഷ്മവസ്തുക്കളുടെ ഒടുവിൽവെച്ചതു്. സവിതർക്കസമാപത്തി, നിർവ്വിതർക്കസമാപത്തി, സവിചാരസമാധി, നിർവ്വിചാരസമാധി ഇങ്ങനെ നാലു സമാധികളെയാണു് ഇപ്പോൾ പറയുക കഴിഞ്ഞിട്ടുള്ളതു്. ഈ നാലിന്നും കൂടിയുള്ള പേരാണു് അടുത്ത സൂത്രംകൊണ്ടു പറയുന്നതു്.

**സൂ. 46 താ ഏവ സബീജഃ സമാധിഃ**

അർത്ഥം: ഇവ സബീജസമാധികളാകുന്നു. ഈ സമാധികളിൽ ബാഹ്യവസ്തുക്കളാണു് വിഷയങ്ങളായിത്തീരുന്നതു്. അതുകൊണ്ടു് ഇവ ബീജത്തോടുകൂടിയവയായി വിചാരിയ്ക്കപ്പെടുന്നു. നിർവ്വിചാരസമാധിയുടെ സ്വരൂപത്തെയാണു് അടുത്ത സൂത്രം കൊണ്ടു പറയുന്നതു്.

**സൂ 47 നിർവിചാരവൈശാരദ്യേ അദ്ധ്യാത്മപ്രസാദഃ**

അർത്ഥം: നിർവ്വിചാരസമാധിക്ക് വൈശാരദ്യം സംഭവിക്കുമ്പോൾ അദ്ധ്യാത്മത്തിന്നു് പ്രസാദം ഉണ്ടാവും. വൈശാരദ്യം=രജോഗുണം, തമോഗുണം ഇവ കൂടാതെ, ബുദ്ധിയുടെ സത്ത്വസ്വരൂപമാത്രമുള്ള സ്വച്ഛപ്രവാഹം. അദ്ധ്യാത്മപ്രസാദം=ബുദ്ധിക്ക് യാതൊരടത്തും തടവില്ലാതെയാവുമ്പോൾ ഉണ്ടാവുന്ന ത്രികാലജ്ഞാനം മുതലായവ. ഈ അവസ്ഥ

യെ വിവരിക്കുന്ന ഒരു ശ്ലോകം ഭാഷ്യത്തിൽ കൊടുത്തിട്ടുണ്ട്. 'പ്രജ്ഞാ പ്രാസാദമാരുഹ്യ /അശോച്യഃ ശോചതോജനാൻ /ഭൂമിഷ്ഠാനിവ ശൈല സ്ഥഃ /സർവാൻ പ്രാജ്ഞോനുപശ്യതി' ഇതാണ് ആ ശ്ലോകം. പർവ്വതത്തിന്റെ മുകളിൽ കയറി താഴത്തുള്ളവരെ കാണുന്നതുപോലെ, യോഗി, പ്രജ്ഞയാകുന്ന ഉന്നതസ്ഥലത്തുകയറി, താൻ യാതൊരുവിധത്തിലും ദുഃഖത്തിന്നു് വിഷയമായിത്തീരാതെയായിട്ടു്, ദുഃഖാന്ധകാരത്തിൽ കിടന്നുഴലുന്ന ജീവികളെക്കുറിച്ച് അനുശോചിക്കുന്നു. ഈ അവസ്ഥയെ പ്രാപിച്ച യോഗിയുടെ പ്രജ്ഞയ്ക്കു് പ്രത്യേകം ഒരു പേർ അടുത്ത സൂത്രംകൊണ്ടു് പറയുന്നു.

സൂ: 48 ഋതംഭരാ തത്ര പ്രജ്ഞാ

അർത്ഥം: തത്ര=നിർവിചാരസമാധിവൈശാരദ്യംകൊണ്ടു് അദ്ധ്യാത്മപ്രസാദം കൈവരുമ്പോൾ- സമാഹിതചിത്തനായിരിക്കുന്ന യോഗിയുടെ പ്രജ്ഞ, ഋതംഭര എന്ന പേരോടുകൂടിയതാകുന്നു. ഋതം ബിഭർത്തി ഇതി ഋതംഭരാ=ഋതത്തെ ധരിക്കുന്നതു്. ഈ സൂത്രത്തിൽ പ്രയോഗിച്ചിട്ടുള്ള ഋതം എന്ന ശബ്ദത്തെ അല്പം വിശദീകരിക്കുന്നു.

ലൗകികസംസ്കൃതപ്രകാരം ഋതവും സത്യവും പര്യായങ്ങളാണു്. വേദസംഹിതയിൽ ഈ ശബ്ദങ്ങൾക്ക് അർത്ഥഭേദം കല്പിക്കേണ്ടിവരുന്നു. യഥാർത്ഥമായതിന്റെ നിർവ്യാപാരാവസ്ഥയെ സത്യശബ്ദവും പ്രവൃത്തിയോടുകൂടിയ അവസ്ഥയെ ഋതശബ്ദവും കാണിക്കുന്നു. ഇപ്പോൾ കാണിച്ച അർത്ഥഭേദം സംഹിതാഭാഗത്തിൽ വളരെ പ്രധാനമായിട്ടുള്ളതാണു്. ഈ അർത്ഥഭേദത്തെ തെളിയിക്കുന്നതിനു് മന്ത്രങ്ങളെ ഉദാഹരിയ്ക്കാവുന്നതാണു്. പക്ഷെ വിസ്തരഭയംകൊണ്ടു് അതു ചെയ്യുന്നില്ല. ഇവിടെ ഈ അർത്ഥഭേദത്തെ കാണിച്ചതിന്റെ താത്പര്യം പറയാം. കർമ്മകാണ്ഡത്തെയും ജ്ഞാനകാണ്ഡത്തെയും യോജിപ്പിക്കുവാൻ സാധിക്കില്ല എന്നു ചില മഹാൻമാർ അഭിപ്രായപ്പെടുന്നുണ്ടു്. എന്നാൽ രണ്ടിനെയും യോജിപ്പിക്കണം എന്ന ആശയത്തോടുകൂടിയാണു് സമാഹിതചിത്തന്റെ പ്രജ്ഞയ്ക്ക് സത്യംഭര എന്ന പേര് കൊടുക്കാതെ ഋതംഭര എന്നു കൊടുത്തതു്. വെള്ളം താണ പ്രദേശങ്ങളിൽക്കൂടി ഒഴുകി ഉഷ്ണപ്രദേശങ്ങളെ ശീതളമാക്കുന്നതുപോലെ യോഗിയുടെ ചിത്തം താണ സ്ഥിതിയിലിരിക്കുന്നവരുടെ നേരെ ചെന്നു് ദുഃഖംകൊണ്ടു് തപിച്ചിരിക്കുന്നവരെ ഉപദേശപ്രദാനംകൊണ്ടു് തണുപ്പിക്കുന്നു എന്നു താത്പര്യം. യോഗിയുടെ പ്രജ്ഞയുടെ സ്വരൂപത്തെ അടുത്ത സൂത്രംകൊണ്ടു് ഒന്നുകൂടി സ്പഷ്ടമാക്കുന്നു.

സൂ: 49 ശ്രുതാനുമാനപ്രജ്ഞാഭ്യാം അന്യവിഷയാ
വിശേഷാർത്ഥത്വാത്

അർത്ഥം: യോഗിയുടെ പ്രജ്ഞാനം വിശേഷസ്വരൂപമായതുകൊണ്ടു്, ഈ പ്രജ്ഞാനം, വേദശ്രവണംകൊണ്ടോ ഊഹംകൊണ്ടോ ഉണ്ടാവുന്ന

പ്രജ്ഞാനം പോലെയുള്ളതല്ല. വേദാർത്ഥചിന്തമാത്രംകൊണ്ടോ ഊഹം കൊണ്ടോ ശരിയായി ആത്മജ്ഞാനമുണ്ടാവുന്നതല്ല. അഭ്യാസം, വൈരാഗ്യം, ഈശ്വരാർപ്പണം ഇവകൊണ്ടു് തമോഗുണത്തെയും രജോഗുണത്തെയും നശിപ്പിച്ച് സമാധിപരിശീലനംകൊണ്ടുമാത്രമേ ആത്മജ്ഞാനം ശരിയായി ഹൃദയത്തിൽ സ്ഫുരിയ്ക്കുള്ളു. വേദാദികളെക്കൊണ്ടു് സാമാന്യരൂപേണ ജ്ഞാനമുണ്ടാവാം. വിശേഷരൂപേണ ജ്ഞാനത്തെ ഉണ്ടാക്കുന്നു സമാധി എന്നു സാരം. സമാധിപ്രജ്ഞയുടെ ഫലത്തെ അടുത്ത സൂത്രം കൊണ്ട് പറയുന്നു.

**സൂ. 50 തജ്ജഃ സംസ്കാരഃ അന്യസംസ്കാരപ്രതിബന്ധി**

അർത്ഥം: സമാധിപ്രജ്ഞകൊണ്ടുണ്ടായിട്ടുള്ള സംസ്കാരം വേറെയുള്ള സംസ്കാരങ്ങൾക്ക് പ്രതിബന്ധകമായിത്തീരുന്നു. പ്രത്യക്ഷം മുതലായ അനുഭവങ്ങളെക്കൊണ്ടുണ്ടാവുന്നതും അനുഭവിച്ച വസ്തുക്കളുടെ ഓർമ്മയെ ഉണ്ടാക്കുന്നതും ആയ ഗുണമാണു് സംസ്കാരം. ഈ സംസ്കാരവിശേഷംകൊണ്ടാണു് ഏതു് പ്രാണിയും ജീവിച്ചിരിക്കുന്നതുതന്നെ എന്നു പറയാം. പ്രസവിച്ച ഉടനെ ശിശു സ്തന്യപാനം ചെയ്യുന്നതു് പൂർവ്വജൻമത്തിൽ അനുഭവിച്ച സംസ്കാരംകൊണ്ടാണു്. ഏതു പ്രാണിക്കും ഉള്ള മരണഭയവും ഇതുപോലെത്തന്നെയാണു്. ഒരു വസ്തുവിൽനിന്നു് സൃഷ്ടിയെയും അതിലേക്കുതന്നെ ലയത്തെയും പറയുന്നതുപോലെ നമ്മുടെ മനോവികാരങ്ങളെല്ലാം സംസ്കാരംകൊണ്ടുണ്ടാവുന്നതും സംസ്കാരത്തിൽ പര്യവസാനിക്കുന്നതുമായി പരിഗണിയ്ക്കാവുന്നതാണു്. ഇത്ര വിലയേറിയ സംസ്കാരത്തെ രണ്ടുവിധമാക്കി വേർതിരിക്കാം.

അവിദ്യാസംസ്കാരമെന്നും വിദ്യാസംസ്കാരമെന്നും ഇങ്ങനെ രണ്ടു വിധമാണു് സംസ്കാരമുള്ളതു്. സാധാരണക്കാർക്കെല്ലാം അവിദ്യാസംസ്കാരമാണുള്ളതു്. അതായതു് ദുഃഖമിശ്രങ്ങളായ മനോവികാരങ്ങളെ ഉണ്ടാക്കുന്നതു് എന്നു താത്പര്യം. അവിദ്യാസംസ്കാരം കൊണ്ടുള്ള പ്രവൃത്തികളും അവിദ്യാസ്വരൂപങ്ങളായിരിക്കും. ഇങ്ങനെ അവിദ്യാസംസ്കാരവും അതുകൊണ്ടുണ്ടാവുന്ന പ്രവൃത്തിയും പ്രവഹിച്ചുകൊണ്ടിരിക്കുന്നു. ഈ പ്രവാഹത്തെയാണു് യോഗി നിർത്തേണ്ടതു്. സമാധി പ്രജ്ഞകൊണ്ടുണ്ടാവുന്ന സംസ്കാരം വിദ്യാസംസ്കാരമായിത്തീരും. ഇതു് അവിദ്യാസംസ്കാരത്തെ തടയുന്നതുമാകുന്നു. നിർവ്വിചാരസമാധിയുടെ പരമഫലം, അവിദ്യാസംസ്കാരപ്രവാഹം ഇല്ലാതെയാവുക എന്നുള്ളതാണു്. ഈ അവസ്ഥ സിദ്ധിച്ചാൽ അസംപ്രജ്ഞാതസമാധിസിദ്ധിയും ഉണ്ടാവുമെന്നു് അടുത്ത സൂത്രംകൊണ്ടു് പറയുന്നു.

**സൂ: 51 തസ്യാപി നിരോധേ സർവ്വനിരോധാത്**
**നിർബീജഃ സമാധിഃ**

അർത്ഥം: തസ്യ=സമാധിപ്രജ്ഞകൊണ്ടുണ്ടായ വിദ്യാസംസ്കാരം. സമാധിപാടവംകൊണ്ടു് ഈ വിദ്യാസംസ്കാരത്തിന്റെ നിരോധവും സാ

ധിച്ചാൽ ചിത്തത്തിൽ സർവ്വനിരോധം സംഭവിച്ചതിനാൽ നിർബീജസമാധിയും സിദ്ധിക്കുന്നു. നിർബീജസമാധിപ്രാപ്തിയോടെ നൈർഗ്ഗുണ്യം മുതലായവയോടുകൂടിയിരിക്കുന്ന പുരുഷൻെറ അവസ്ഥയിലെത്തും. ഇതിന്നായിട്ടാണു് സകല പ്രാണികളും യത്നിച്ചുകൊണ്ടിരിക്കുന്നതു്. യോഗംകൊണ്ടു് പരമമായി സിദ്ധിക്കേണ്ടതിനെയാണു് ഈ സൂത്രംകൊണ്ടു് പറഞ്ഞിരിക്കുന്നതു്. ഇതോടെ പ്രഥമാദ്ധ്യായം അവസാനിച്ചു.

പ്രഥമാദ്ധ്യായംകൊണ്ടു് സംക്ഷേപിച്ച യോഗസിദ്ധാന്തങ്ങളെയാണു് ഇനി മൂന്നദ്ധ്യായങ്ങളെക്കൊണ്ടു് സവിസ്തരം പറയുവാൻ പോകുന്നതു്. സാംഖ്യശാസ്ത്രത്തിൻേറയും തോതു് ഇതു തന്നെയാണു്. പക്ഷെ പ്രകൃതത്തിൽ ഒരു കാര്യമുണ്ടു്. പ്രഥമാദ്ധ്യായംകൊണ്ടു് നിശ്ചലചിത്തൻമാർക്കുള്ള യോഗത്തെയാണു് ഉപദേശിച്ചതു്. ചഞ്ചലചിത്തൻമാർക്കും യോഗത്തിലേക്കുള്ള പ്രവേശനമാർഗ്ഗത്തെ അടുത്ത അദ്ധ്യായം മുതൽക്ക് പറയുന്നു.

# ദ്വിതീയാദ്ധ്യായം

## സാധനാപാദം

### സൂ: 1. തപഃസ്വാധ്യായേശ്വരപ്രണിധാനാനി ക്രിയായോഗഃ

അർഥം: തപസ്സ്, സ്വാധ്യായം, ഈശ്വരപ്രണിധാനം ഇവ ക്രിയായോഗങ്ങളാകുന്നു. ആദ്യത്തെ അധ്യായത്തിൽ പറഞ്ഞതുപോലെ, സാധാരണക്കാർക്ക് യോഗത്തിൽ പ്രവേശിക്കുന്നത് പ്രയാസമായിരിക്കും. സാധാരണക്കാർക്ക് യോഗപ്രവേശമുണ്ടാവുന്നതിന് ക്രിയായോഗത്തെ അഭ്യസിച്ചുതുടങ്ങുന്നതാണ് നല്ലതു്. യോഗസിദ്ധിയുടെ അംഗങ്ങളായ യമനിയമാദികളെ പരിശീലിക്കുകയാണ് ക്രിയായോഗം എന്നു പറയുന്നതു്. യമനിയമാദികളെ ഈ അധ്യായത്തിൽതന്നെ വിസ്തരിച്ചു പറയുന്നുമുണ്ടു്. യമനിയമങ്ങളിൽ വെച്ചുതന്നെ, പ്രധാനങ്ങളായ മൂന്നു സംഗതികളെ പരിശീലിയ്ക്കണമെന്നാണ് ഈ സൂത്രംകൊണ്ട് പറഞ്ഞിട്ടുള്ളതു്. അവ തപസ്സ്, സ്വാധ്യായം, ഈശ്വരപ്രണിധാനം ഇവയാകുന്നു. ഇനി ഇതിൽ ഓരോന്നിന്റെയും അർഥത്തെ വിചാരിക്കുന്നു.

'ദ്വന്ദ്വസഹനം തപഃ' എന്നാണ് യോഗസൂത്ര ഭാഷ്യകാരൻ പറഞ്ഞിട്ടുള്ളത്. ശീതോഷ്ണങ്ങൾ, സുഖദുഃഖങ്ങൾ, മാനാപമാനങ്ങൾ ഇത്യാദികളാണ് ദ്വന്ദ്വങ്ങൾ. ഇപ്രകാരമുള്ള ദ്വന്ദ്വാവസ്ഥകളിൽ മനസ്സിനെ നിശ്ചലമായി ധരിക്കാറാക്കുകയാണ് തപസ്സ്. 'ശരീരശോഷണം പ്രാഹുഃ താപസാഃ തപ ഉത്തമം' - ശരീരത്തെ ശോഷിപ്പിക്കുകയാണ് ഉത്തമമായ തപസ്സ് എന്നു താപസൻമാർ പറയുന്നു - ഇങ്ങനെ ആപ്തവചനമുണ്ടു്. 'തപസാ അനാശകേന' എന്ന് ശ്രുതിയുള്ളതിനാൽ ശരീരത്തിനോ ശരീരധാതുക്കൾക്കോ നാശം വരാത്ത വിധത്തിൽ മനസ്സിന് ദ്വന്ദ്വസഹനസാമർഥ്യത്തെ ഉണ്ടാക്കുന്നതും മനഃപ്രസാദത്തെ വർധിപ്പിക്കുന്നതും ആകുന്നു തപസ്സ്. ഇപ്രകാരം തപസ്സ് വർധിപ്പിക്കേണമെങ്കിൽ സ്വാധ്യായം അത്യാവശ്യമാകുന്നു. സ്വാധ്യായം എന്ന ശബ്ദത്തെ വേദം എന്നർഥത്തിലാണ് സാധാരണ ഉപയോഗിക്കുന്നത്. പക്ഷേ, ഭാഷ്യകാരൻ ഇങ്ങനെ പറയുന്നു: 'സ്വാധ്യായഃ പ്രണവാദി പവിത്രാണാം ജപഃ മോക്ഷശാസ്ത്രാധ്യയനം വാ' - പ്രണവം മുതലായ പവിത്രമന്ത്രങ്ങളെ ജപിക്കുകയോ മോക്ഷോപയുക്തശാസ്ത്രത്തെ പരിശീലിക്കുകയോ ആകുന്നു സ്വാധ്യായം എന്നാണ് ഇപ്പോൾ വന്നതു്. കുറച്ച് അപ്രകൃതമാണെങ്കിലും ഈ സന്ദർഭത്തിൽ വേദത്തെപ്പറ്റി രണ്ടു വാക്കു പറയുന്നു.

ഋഗ്വേദം മുതലായ സംഹിതകളെ ചില വേദാന്തികൾ അപരാവിദ്യ എന്നും കർമകാണ്ഡം എന്നും പറയുന്നു. പാശ്ചാത്യ പണ്ഡിതൻമാർ

നമ്മുടെ വേദത്തെ ഏതാണ്ട് ചരിത്രപുസ്തകമായിട്ടും പറയുന്നു. എന്നാൽ ഋഗ്വേദാദികളുടെ നില ഇതു രണ്ടുമല്ല. ഉപനിഷത്തുകളെ സംഹിതയുടെ അദ്ധ്യാത്മരീതിയിൽ ചെയ്യപ്പെട്ട വ്യാഖ്യാനമായും, ബ്രാഹ്മണങ്ങളെ കർമ്മകാണ്ഡരീത്യാ വേദത്തിന്റെതന്നെ വേറെ വ്യാഖ്യാനമായും ആണ് നാം വിചാരിക്കേണ്ടത്. ഇപ്രകാരം വിചാരിച്ച്, ഉപനിഷത്തുകളോടും ബ്രാഹ്മണങ്ങളോടും വേദത്തെ യോജിപ്പിച്ച് സംഹിതാഭാഗത്തിന്റെ അർത്ഥവിചാരമാണ് സ്വാധ്യായശബ്ദംകൊണ്ട് പതഞ്ജലി ഇവിടെ വിവക്ഷിച്ചിട്ടുള്ളതെന്നാണ് തോന്നുന്നതു്. തപസ്സിനെ വർദ്ധിപ്പിക്കുന്നതിന് സ്വാധ്യായം അത്യാവശ്യമാണെന്നാണല്ലോ മുമ്പു പറഞ്ഞതു്. സത്കർമ്മം അനുഷ്ഠിച്ചുകൊണ്ടിരിക്കുമ്പോൾ നമുക്ക് അതുകൊണ്ട് ഒരുതരം ഗർവ്വ് ഉണ്ടാവാറുണ്ടു്. ഈ ദോഷം ഉണ്ടാവാതിരിക്കുന്നതിനാണ് ഈശ്വരപ്രണിധാനം വേണമെന്ന് സൂത്രത്തിൽ പറഞ്ഞിട്ടുള്ളതു്. 'ഈശ്വരപ്രണിധാനം=സർവ്വക്രിയാണാം പരമഗുരൗ അർപ്പണം, തത്ഫലസംന്യാസോ വാ' - പരമഗുരുവായ ഈശ്വരങ്കൽ സർവ്വക്രിയകളെയോ തൽഫലങ്ങളെയോ അർപ്പിക്കുക എന്നതാണ് ഈശ്വരപ്രണിധാനമെന്ന് ഭാഷ്യകാരൻ പറയുന്നു. 'കാമതോഽകാമതോ വാപി യത്കരോമി ശുഭാശുഭം. തത് സർവ്വം ത്വയി സംന്യസ്തം ത്വത്പ്രയുക്തഃ കരോമ്യഹം' - ഇതുകൊണ്ട് കർമ്മങ്ങളുടെ അർപ്പണത്തെയാണ് പറഞ്ഞിട്ടുള്ളത്. ഫലാർപ്പണത്തെ ഇപ്രകാരം ഗീതയിൽ പറയുന്നു. 'കർമ്മണ്യേവാധികാരസ്തേ മാ ഫലേഷു കദാചന മാ കർമ്മഫലഹേതുർഭൂഃ മാ തേ സംഗോഽസ്ത്വകർമ്മണി'

തപഃസ്വാധ്യായേശ്വരപ്രണിധാനങ്ങളുടെ ഉപയോഗത്തെ അടുത്ത സൂത്രംകൊണ്ട് പറയുന്നു.

### സൂത്രം: 2 സമാധിഭാവനാർത്ഥഃ ക്ലേശതനൂകരണാർത്ഥശ്ച

അർത്ഥം: മുൻപുപറഞ്ഞ ക്രിയായോഗം സമാധിയെ ഭവിപ്പിക്കുന്നതിനും ക്ലേശങ്ങളെ തനൂകരിക്കുന്നതിനും ആകുന്നു. ക്ലേശങ്ങൾ ഏവയാണെന്ന് അടുത്ത സൂത്രങ്ങളെക്കൊണ്ട് പറയുന്നുണ്ടു്. ക്രിയായോഗം ക്ലേശങ്ങളെ കൃശമാക്കുകയും, വിവേകം ഈ ക്ലേശങ്ങളിലുള്ള ജനനമരണാദ്യുത്പാദനശക്തിയെ നശിപ്പിക്കുകയും ചെയ്യുന്നു. (വിവേകത്തിന് ഭാഷ്യകാരൻ കൊടുത്തിട്ടുള്ള പേർ പ്രസംഖ്യാനാഗ്നി എന്നാകുന്നു.) ഇങ്ങനെ പുരുഷന്നു് കൈവല്യത്തിന്നു് പരമ്പരയായി ക്രിയായോഗം കാരണമായിത്തീരുന്നു. 'ജ്ഞാനാഗ്നിഃ സർവ്വകർമ്മാണി ഭസ്മസാത്കുരുതേഽർജ്ജുന' എന്ന ഗീതാവചനം ഭാഷ്യകാരന്റെ പ്രസംഖ്യാനാഗ്നിയെ സൂചിപ്പിച്ചിട്ടുമുണ്ടു്.

അടുത്ത സൂത്രങ്ങളെക്കൊണ്ട് ക്ലേശങ്ങളെ വിവരിക്കുവാൻ പോകുന്നു.

### സൂത്രം 3 അവിദ്യാസ്മിതാരാഗദ്വേഷാഭിനിവേശാഃ ക്ലേശാഃ

അർത്ഥം: അവിദ്യ, അസ്മിത, രാഗം, ദ്വേഷം, അഭിനിവേശം - ഇങ്ങനെ അഞ്ചു ക്ലേശങ്ങളാണുള്ളതു്. കാര്യകാരണരൂപേണ പ്രവാഹസ്വരൂപങ്ങളാ

യ ഈ അഞ്ചു ക്ലേശങ്ങളാണ് സൃഷ്ടിസ്ഥിതിസംഹാരരൂപമായ സംസാരചക്രത്തെ ഉണ്ടാക്കുന്നതു്. ഈ ക്ലേശങ്ങളിൽവെച്ച് അവിദ്യയ്ക്കുള്ള പ്രത്യേകവിശേഷത്തെ അടുത്ത സൂത്രംകൊണ്ട് പറയുന്നു.

**സൂത്രം 4 അവിദ്യാ ക്ഷേത്രമുത്തരേഷാം പ്രസുപ്പതനുവിച്ഛിന്നോദാരാണാം**

അർത്ഥം: പ്രസുപ്തം, തനു, വിച്ഛിന്നം, ഉദാരം ഇങ്ങനെ നാല് അവസ്ഥകളോടുകൂടിയിരിക്കുന്ന അസ്മിത തുടങ്ങിയിട്ടുള്ള നാലുക്ലേശങ്ങൾക്കും പ്രസവഭൂമി അവിദ്യയാകുന്നു. സകലക്ലേശങ്ങൾക്കും പ്രസവഭൂമി അവിദ്യയാണെന്നു പറഞ്ഞതിൻെറ താല്പര്യം, ക്ലേശങ്ങളെല്ലാം അവിദ്യാഭേദങ്ങളാകുന്നു എന്നാണ്. പ്രസുപ്തം, തനു ഇത്യാദി നാലവസ്ഥകളെ പറഞ്ഞുവല്ലോ. അവയെ വിശദമാക്കുന്നു.

പ്രഥമാദ്ധ്യായത്തിൽ 19-ാം സൂത്രത്തിൽ പറഞ്ഞിട്ടുള്ള വിദേഹപ്രകൃതിലയൻമാരെ വായനക്കാർ ഓർമ്മവെയ്ക്കുമെന്ന് വിചാരിക്കുന്നു. പഞ്ചഭൂതങ്ങൾ, അഹങ്കാരതത്ത്വം, മഹത്തത്ത്വം ഇത്യാദികളെ ആത്മതേ്വന ഉപാസിച്ച് ഈ ഉപാസനാഫലത്തെ കൈവല്യതുല്യമായി അനുഭവിച്ചുകൊണ്ടിരിക്കുന്നവരെയാണ് വിദേഹൻമാരെന്നും പ്രകൃതിലയൻമാരെന്നും പറയുന്നതു്. ഇവർക്ക് വീണ്ടും സംസാരപ്രവേശമുണ്ടു്. പക്ഷെ, വിദേഹത്വാദ്യവസ്ഥകളിൽ കൈവല്യാവസ്ഥ പോലെയാണ് ഇവർ ഇരിക്കുന്നതു്. അതുകൊണ്ടു ഇവരുടെ ചിത്തത്തിൽ ക്ലേശങ്ങൾ സുഷുപ്ത്യവസ്ഥയായിട്ടാണിരിക്കുന്നതു്. ഇനി തനു എന്ന അവസ്ഥയിലിരിക്കുന്ന ക്ലേശത്തെക്കുറിച്ചു പറയാം. വിരുദ്ധങ്ങളായ ചിത്തവൃത്തികളെക്കൊണ്ട് വേറെ ചില ചിത്തവൃത്തികളെ നശിപ്പിക്കുന്നു എന്നു വിചാരിക്കുക. അപ്പോൾ നശിച്ചതുപോലെ ഇരിക്കുന്ന ചിത്തവൃത്തികളുടെ അവസ്ഥ, തനുത്വാവസ്ഥയാകുന്നു. വിച്ഛിന്നക്ലേശത്തെയും വിവരിക്കാം. ഒന്നിൽ ആഗ്രഹമുണ്ടായാൽ ആദ്യത്തെ ആഗ്രഹം നശിച്ചതുപോലെയായിത്തീരാം. ഇങ്ങനെയുള്ള സ്ഥലത്ത് ആഗ്രഹം എന്ന ക്ലേശത്തിൻെറ അവസ്ഥ വിച്ഛിന്നാവസ്ഥയാകുന്നു. വിഷയസമ്പർക്കമുണ്ടായാൽ പ്രബുദ്ധമായിത്തീരുക എന്നുള്ള അവസ്ഥയാണ് ക്ലേശങ്ങളുടെ ഉദാരാവസ്ഥ. ഈ സൂത്രത്തിൻെറ മുഖ്യതാല്പര്യം, ക്ലേശങ്ങൾ പലമാതിരി ഉണ്ടെന്നും അവയ്ക്കെല്ലാം മൂലഹേതു അവിദ്യയാണെന്നും ആകുന്നു. അവിദ്യയുടെ സ്വരൂപത്തെ അടുത്ത സൂത്രത്തിൽ പറയുന്നു.

**സൂത്രം 5 അനിത്യാശുചിദുഃഖാനാത്മസു നിത്യശുചിസുഖാത്മഖ്യാതിരവിദ്യാ**

അർത്ഥം:അനിത്യമായതിനെ നിത്യമായും അശുചിയായതിനെ ശുചിയായും ദുഃഖമായതിനെ സുഖമായും അനാത്മാവിനെ ആത്മാവായും വിചാരിക്കുന്ന ജ്ഞാനമാണ് അവിദ്യ എന്നു ചുരുക്കം.

**സൂത്രം 6 ദൃഗ്ദർശനശക്ത്യോഃ ഏകാത്മതേവാസ്മിതാ**

അർത്ഥം: ദൃക്ശക്തി=പുരുഷൻ, ദർശനശക്തി=ബുദ്ധിതത്ത്വം. പുരുഷനും ബുദ്ധിതത്ത്വവും ഒന്നുതന്നെയാണെന്നുള്ള വിചാരമാണ് അസ്മിത. അസ്മിത തന്നെയാകുന്നു അഹങ്കാരം.

**സൂത്രം 7 സുഖാനുശയീ രാഗഃ**

അർത്ഥം: സുഖവിഷയമായോ തത്സാധനവിഷയമായോ ഉള്ള ക്ലേശമാണ് രാഗം.

**സൂത്രം 8 ദുഃഖാനുശയീ ദ്വേഷഃ**

അർത്ഥം: ദുഃഖവിഷയമായോ തത്സാധനവിഷയമായോ ഉണ്ടാവുന്നതു് ദ്വേഷം.

**സൂത്രം 9 സ്വരസവാഹീ വിദുഷോഽപി തഥാ രൂഢോഽഭിനിവേശഃ**

അർത്ഥം: സ്വ-രസവാഹിയായും, വിദ്വാൻമാർക്കുകൂടി ഉള്ളതും ആയ ജീവിതേച്ഛ, അല്ലെങ്കിൽ മരണഭയം - ഇതാകുന്നു അഭിനിവേശം എന്നു പറയുന്നതു്. കൃമി മുതൽ ബ്രഹ്മാവുവരെ സകല പ്രാണികളിലും ജീവിതേച്ഛയും മരണഭയവും കാണുന്നുണ്ടു്. ഒരു വസ്തുവിൻെറ ഫലത്തെ അനുഭവിച്ച ശേഷമേ അതിൽ ആഗ്രഹമോ ഭയമോ ഉണ്ടാവുന്നതായി നാം സാധാരണ കാണാറുള്ളു. പക്ഷെ മരണത്തെപ്പറ്റിയേടത്തോളം അങ്ങനെയല്ല നാം കാണുന്നത്. സ്വാഭാവികമായ ഭയം അതിൽ എല്ലാവർക്കും ഉണ്ടു്. അതുകൊണ്ട് സകലപ്രാണികൾക്കും പൂർവ്വജൻമം ഉണ്ടായിട്ടുണ്ടെന്നാണ് തീരുമാനിക്കുന്നതു്. പൂർവ്വജൻമത്തിൽ മരണഭയം അനുഭവിച്ചതുകൊണ്ടാണ് ഇപ്പോൾ മരണത്തിൽ ഭയമുണ്ടാവുന്നതു്. ഇപ്രകാരമുള്ള മരണഭയമോ ജീവിതേച്ഛയോ ആകുന്നു അഭിനിവേശം. സൂക്ഷ്മാവസ്ഥ, സ്ഥൂലാവസ്ഥ ഇങ്ങനെ രണ്ടവസ്ഥകൾ ക്ലേശങ്ങൾക്ക് ഉണ്ടെന്നും അവ ഏതുവിധമാണ് നശിപ്പിക്കേണ്ടതെന്നും ആണ് അടുത്ത രണ്ടു സൂത്രങ്ങളെക്കൊണ്ട് പറയുന്നതു്.

**സൂത്രം 10 തേ പ്രതിപ്രസവഹേയാഃ സൂക്ഷ്മാഃ**

അർത്ഥം: സൂക്ഷ്മങ്ങളായ ക്ലേശങ്ങൾ പ്രതിപ്രസവംകൊണ്ട് നശിപ്പിയ്ക്കപ്പെടേണ്ടവയാകുന്നു. കാര്യകാരണരൂപേണ പ്രവാഹസ്വരൂപങ്ങളായ അഞ്ചു ക്ലേശങ്ങളുടെ ഗതി വിപരീതദിശയിലാക്കിക്കൊണ്ട് ഒടുവിൽ ഉദ്ഭവസ്ഥാനത്ത് നശിപ്പിക്കുന്ന രീതിയെ ആണ് 'പ്രതിപ്രസവ' എന്ന വാക്കുകൊണ്ട് സൂചിപ്പിച്ചിട്ടുള്ളതു്. പ്രതിപ്രസവഃ = പ്രസവാദ്വിരുദ്ധഃ, പ്രലയഃ= ചിത്തസ്യ സ്വകാരണേ ലയഃ. ചിത്തത്തിന് സ്വകാരണത്തിൽ ലയം. അതായത് അസംപ്രജ്ഞാതസമാധി എന്നു താത്പര്യം.

**സൂത്രം 11 ധ്യാനഹേയാസ്തദ്വൃത്തയഃ**

അർത്ഥം: ക്ലേശങ്ങളുടെ സ്ഥൂലവൃത്തികൾ ധ്യാനംകൊണ്ട് ദഗ്ധബീജകല്പങ്ങളാക്കപ്പെടണം. മേൽകൊടുത്ത രണ്ടു സൂത്രങ്ങളുടേയും മുഖ്യ താത്പര്യം താഴെ പറയുന്നു.

ക്ലേശങ്ങളെ ക്രിയായോഗംകൊണ്ട് തനൂകരിക്കുകയും ധ്യാനമാകുന്ന് പ്രസംഖ്യാനാഗ്നികൊണ്ട് ക്ലേശവാസനയെ നശിപ്പിക്കുകയും ചെയ്താൽ കൃതാർത്ഥനായ യോഗിയുടെ ചിത്തലയത്തോടുകൂടി ക്ലേശങ്ങൾ അസ്തംഗതങ്ങളായിത്തീരും.

സൂത്രം 12 ക്ലേശമൂലഃ കർമ്മാശയഃ ദൃഷ്ടാദൃഷ്ടജന്മവേദനീയഃ

അർത്ഥം: ക്ലേശമൂലം=ക്ലേശമാകുന്ന മൂലത്തോടുകൂടിയത്. കർമ്മാശയം=ധർമ്മാധർമ്മ പ്രചയം. ധർമ്മത്തെയും അധർമ്മത്തെയും കൂടി പറയുന്ന ഒറ്റ വാക്കാകുന്നു കർമ്മാശയം എന്നുള്ളത്. ഈ ശബ്ദത്തിന്റെ വ്യുത്പത്തി - ആമോക്ഷാത് സാംസാരികാഃ അസ്മിൻ ഇതി ആശയഃ - കർമ്മണാം ആശയഃ കർമ്മാശയഃ - എന്നാകുന്നു. ദൃഷ്ടാദൃഷ്ടജന്മവേദനീയം = വർത്തമാനജന്മത്തിലും ഭാവിജന്മത്തിലും അനുഭവിക്കപ്പെടുവാൻ യോഗ്യമായ.

ഈ ജന്മത്തിലും, ഉണ്ടാവാൻ പോകുന്ന ജന്മത്തിലും അനുഭവിക്കപ്പെടുവാൻ യോഗ്യമായ ധർമ്മാധർമ്മസമുദായം, ക്ലേശമാകുന്ന മൂലത്തോടുകൂടിയതാകുന്നു. ക്ലേശം എന്നുവെച്ചാൽ ഇന്നതാണെന്നു മുമ്പ് യോഗസൂത്രങ്ങളെക്കൊണ്ടുതന്നെ സ്പഷ്ടമാക്കിയിട്ടുണ്ടല്ലോ. വേദാന്തികൾ പറയുന്ന സംസാരഹേതുവായ അജ്ഞാനവും, ഇവിടെ പറഞ്ഞിട്ടുള്ള ക്ലേശവും ഏതാണ്ട് ഒന്നുതന്നെയാണെന്നു വിചാരിക്കാം. ഈ അജ്ഞാനത്തിന്റെയോ ക്ലേശത്തിന്റെയോ നിവൃത്തിക്കാണ് നാം ശ്രമിക്കേണ്ടത്. ക്ലേശമാണ് സംസാരബീജമെന്ന് അടുത്ത സൂത്രം പറയുന്നു.

സൂത്രം 13 സതി മൂലേ തദ്വിപാകോ ജാത്യായുർഭോഗാഃ

അർത്ഥം: മൂലം=ധർമ്മാധർമ്മമൂലമായ ക്ലേശം. തദ്വിപാകഃ = അതിന്റെ വിപാകം. അത് = ധർമ്മാധർമ്മങ്ങൾ, വിപാകം=ഫലം. ജാത്യായുർഭോഗം=ജാതിയും ആയുസ്സും ഭോഗവും.

അനാദിയായ ക്ലേശമോ അജ്ഞാനമോ ഉള്ളപ്പോൾ ധർമ്മാധർമ്മങ്ങളുടെ കാര്യങ്ങളും ഉണ്ടായിക്കൊണ്ടിരിക്കും. ഈ കാര്യങ്ങളെ മൂന്നു സംഗതികളായി സംക്ഷേപിച്ചു പറയാവുന്നതാണ്. ജാതി അല്ലെങ്കിൽ ജനനം, ആയുസ്സ് അല്ലെങ്കിൽ ജീവനകാലം, ഭോഗം അല്ലെങ്കിൽ സുഖദുഃഖാനുഭവം - ഈ മൂന്നു സംഗതികളാണ് ധർമ്മാധർമ്മ കാര്യങ്ങൾ. ഈ ധർമ്മാധർമ്മകാര്യങ്ങൾ അനർത്ഥങ്ങളാണെന്ന് അടുത്ത രണ്ടു സൂത്രങ്ങളെക്കൊണ്ട് പറയുന്നു.

സൂത്രം 14 തേ ഹ്ലാദപരിതാപഫലാഃ പുണ്യാപുണ്യഹേതുത്വാത്

അർത്ഥം: തേ= അവ; ഹ്ലാദപരിതാപഫലങ്ങൾ = ഹ്ലാദവും പരിതാപവും ആകുന്ന ഫലങ്ങളോടുകൂടിയവ, ഹ്ലാദം=സുഖം. പരിതാപം=ദുഃഖം;

പുണ്യാപുണ്യഹേതുത്വാത്-പുണ്യവും അപുണ്യവും ഹേതുവായതുകൊണ്ട്. പുണ്യമൂലകമായ ധർമ്മംകൊണ്ട് സുഖാനുഭവം, അപുണ്യമൂലകമായ അധർമ്മം കൊണ്ട് ദുഃഖാനുഭവം - ഇങ്ങനെ പുണ്യപാപങ്ങളെക്കൊണ്ട് സുഖദുഃഖാനുഭവങ്ങൾ നിരന്തരം പ്രവഹിച്ചുകൊണ്ടിരിക്കും. ഈ രണ്ടു പ്രവാഹങ്ങളും യഥാർത്ഥത്തിൽ അനർത്ഥങ്ങളാകുന്നു. ഇവിടെ സുഖാനുഭവം എന്നുള്ളതുകൊണ്ട് അനിത്യസുഖത്തെയാണ് വിവക്ഷിച്ചിട്ടുള്ളതെന്ന് ഓർമ്മവെയ്ക്കണം. ദുഃഖം എന്നതുപോലെ അനിത്യസുഖവും അനർത്ഥകരമായിത്തീരുമെന്ന് അടുത്ത സൂത്രംകൊണ്ട് പറയുന്നു.

**സൂത്രം 15 പരിണാമതാപസംസ്കാരദുഃഖൈഃ**
**ഗുണവൃത്തിവിരോധാച്ച ദുഃഖമേവ സർവ്വം വിവേകിനഃ**

അർത്ഥം: സർവ്വമേവ ദുഃഖം വിവേകിനഃ = വിവേകിയ്ക്ക്, അല്ലെങ്കിൽ സുഖദുഃഖങ്ങളുടെ തത്വത്തെ അറിയുന്ന യോഗിക്ക് എല്ലാം ദുഃഖമാകുന്നു. പരിണാമതാപസംസ്കാരദുഃഖങ്ങൾ = പരിണാമദുഃഖം, താപദുഃഖം, സംസ്കാരദുഃഖം എന്നിവ. ഗുണവൃത്തിവിരോധാച്ച = ഗുണങ്ങളുടെ വൃത്തികൾക്കുള്ള അന്യോന്യ വിരോധം ഹേതുവായിട്ട്. ഗുണങ്ങൾ സത്വരജസ്തമോഗുണങ്ങളാകുന്നു. സത്വഗുണത്തിന്റെ വൃത്തി സുഖസ്വരൂപവും രജോഗുണത്തിന്റേത് ദുഃഖകാരകവും താമസികവൃത്തി മോഹസ്വരൂപവും ആകുന്നു. ഇനി സൂത്രതാൽപര്യം. ലോകത്തിലുള്ള സാധനങ്ങളെല്ലാം വാതം, പിത്തം, കഫം ഇങ്ങനെ മൂന്ന് ദോഷസ്വരൂപങ്ങളാണെന്ന് വൈദ്യശാസ്ത്രത്തിൽ പറയുന്നതുപോലെ ആത്മശാസ്ത്രത്തിൽ സകലപദാർത്ഥങ്ങളും ത്രിഗുണസ്വരൂപങ്ങളാണെന്നാണ് പറയാറുള്ളത്. ത്രിദോഷം ഇല്ലാതെ ഒരു സാധനവും ഇല്ലാത്തതുപോലെ ത്രിഗുണത്തോടുകൂടാതെ യാതൊന്നും ഇല്ല. ഇങ്ങനെയിരിക്കുമ്പോൾ സുഖാവസ്ഥയിലും ദുഃഖാവസ്ഥ അല്ലെങ്കിലും ഗുണസംബന്ധം കൂടാതെ ഉണ്ടാകാതിരിപ്പാൻ തരമില്ല. സൂക്ഷ്മസുഖത്തിനും സ്ഥൂലദുഃഖത്തിനും വിരോധമുണ്ടെങ്കിലും സൂക്ഷ്മദുഃഖത്തിനും സ്ഥൂലസുഖത്തിനും തമ്മിൽ വിരോധവും ഇല്ല. ഇങ്ങനെ ഗുണവൃത്തികൾക്ക് അന്യോന്യം വിരോധം ഇല്ലാത്തതിനാൽ പരിണാമദുഃഖവും താപദുഃഖവും സംസ്കാരദുഃഖവും നമുക്ക് സുഖകാലത്തിലും ഉണ്ടായിക്കൊണ്ടിരിക്കും. സുഖം അനുഭവിച്ചുകൊണ്ടിരിക്കുമ്പോൾ പിന്നെയും അനുഭവിക്കാനുള്ള ആഗ്രഹവും സുഖപ്രതിബന്ധങ്ങളിൽ ദ്വേഷവും സ്വരൂപമായി നമ്മുടെ മനസ്സിൽ ഉണ്ടാവും. ഇതാണ് പരിണാമദുഃഖം. സുഖാനുഭവകാലത്തിൽ തന്നെക്കാൾ അധികം സുഖം അനുഭവിക്കുന്നവരുടെ സ്ഥിതിയെ ഓർത്ത് അവരിൽ അസൂയാദികളെ ആരോപിക്കുക ഇത്യാദികളാണ് താപദുഃഖം. സുഖം അനുഭവിക്കുന്നേടത്തോളം സുഖസംസ്കാരം വർദ്ധിക്കും. സുഖാനുഭവത്തിന് അവസരം വരാതിരിക്കുമ്പോൾ ഈ സംസ്കാരം സുഖസ്മരണയെ ഉണ്ടാക്കിത്തീർത്ത് മനസ്സിനെ ക്ലേശമാക്കിത്തീർക്കും. അനിത്യസുഖത്തിന്

ഇങ്ങനെ പല ദോഷങ്ങൾ ഉള്ളതുകൊണ്ടാണ് യോഗിയുടെ ദൃഷ്ടിയ്ക്ക് എല്ലാം ദുഃഖമായിത്തീരുന്നത്.

യോഗത്തിൻെറ ആദ്യത്തെ മാർഗ്ഗമായി ക്രിയായോഗത്തെ സാധനാപാദത്തിലെ ആദ്യത്തെ സൂത്രംകൊണ്ട് പറഞ്ഞു. പ്രാപഞ്ചികദൃഷ്ടികളായിട്ടുള്ളവർക്ക് ദുഃഖാനുഭവത്തിനാണ് അധികം അവസരങ്ങൾ ഉണ്ടാവുക എന്ന് കാണിയ്ക്കുവാൻ ക്ലേശത്തെയും തൽഫലങ്ങളെയും കാണിച്ചു. ഇത് നാം സാധിയ്ക്കണം എന്നുള്ള നിശ്ചയത്തോടുകൂടി നമ്മുടെ ദൃഷ്ടിയെ ഏതിലാണ് പതിപ്പിക്കേണ്ടത് എന്നു ചോദിക്കുന്നുവെങ്കിൽ അതിനെ അടുത്ത സൂത്രംകൊണ്ട് പറയുന്നു.

## സൂത്രം 16 ഹേയം ദുഃഖമനാഗതം

അർത്ഥം: ഹേയം= നശിപ്പിക്കപ്പെടണം. അനാഗതം=വന്നു കഴിഞ്ഞിട്ടില്ലാത്തത് അഥവാ വരാൻ പോകുന്നത്. കഴിഞ്ഞ ദുഃഖം കഴിഞ്ഞുപോയി. ഇപ്പോൾ അനുഭവിച്ചുകൊണ്ടിരിക്കുന്ന ദുഃഖം അനുഭവിച്ചുതന്നെ തീർക്കണം. അതുകൊണ്ട്, ഇനി വരാൻ പോകുന്ന ദുഃഖത്തെ മാത്രമേ നമുക്ക് ഇല്ലായ്മ ചെയ്യാൻ സാധിക്കുകയുള്ളൂ. അതുകൊണ്ടാണ് അനാഗതമായിരിക്കുന്ന ദുഃഖത്തെ യോഗാദികളെക്കൊണ്ട് നശിപ്പിക്കണമെന്ന് ഈ സൂത്രം കൊണ്ട് പറഞ്ഞതു്. ദുഃഖകാരണത്തെ പറയുന്നു.

## സൂത്രം 17 ദ്രഷ്ടൃദൃശ്യയോഃ സംയോഗഃ ഹേയഹേതുഃ

അർത്ഥം: ദ്രഷ്ടാവിന്നും ദൃശ്യത്തിന്നും കൂടിയുള്ള സംയോഗമാണ് ദുഃഖത്തിന് കാരണമായിത്തീരുന്നതു്. ദ്രഷ്ടാവ് പുരുഷനാണു്. പുരുഷന്ന് സുഖദുഃഖാദികളില്ല. പക്ഷെ അന്തഃകരണത്തിൽ പ്രതിബിംബിച്ചുകൊണ്ടിരിക്കുന്ന പദാർത്ഥങ്ങളെ പുരുഷൻ തൻെറതാണെന്നു വിചാരിക്കുകയും, അയസ്കാന്തം ലോഹത്തെ ആകർഷിക്കുന്നതുപോലെ ദൃശ്യപ്രപഞ്ചം പുരുഷൻെറ ബുദ്ധിയിൽ ആരൂഢമായിട്ട് പുരുഷനെ ആകർഷിക്കുകയും ചെയ്യുന്നു. ഈ വിധമാണ് പുരുഷന്ന് കർതൃത്വവും ഭോക്തൃത്വവും മറ്റും ഉണ്ടാവുന്നതു്. ഈ കർതൃത്വഭോക്തൃത്വാദികളെ ധ്യാനാദികളെക്കൊണ്ടു മാത്രമേ നശിപ്പിക്കുവാൻ സാധിക്കുകയുള്ളൂ. ഇനി, ദൃശ്യപ്രപഞ്ചത്തെ പറയുന്നു.

## സൂത്രം 18. പ്രകാശക്രിയാസ്ഥിതിശീലം ഭൂതേന്ദ്രിയാത്മകം ഭോഗാപവർഗാർത്ഥം ദൃശ്യം

അർത്ഥം: ഭൂതേന്ദ്രിയാത്മകമായും പ്രകാശക്രിയാസ്ഥിതിശീലമായും ഇരിക്കുന്ന ദൃശ്യപ്രപഞ്ചത്തിൻെറ പ്രയോജനം ഭോഗവും അപവർഗവുമാണ്. പ്രപഞ്ചമെല്ലാം ത്രിഗുണസ്വരൂപമാണെന്നും, ഈ ഗുണങ്ങളുടെ സ്വരൂപം ഏതാണ്ട് ഇന്നതാണെന്നും ആണ് ഈ സൂത്രം കൊണ്ട് പറയുന്നത്. ഇനി ഓരോരോ വിശേഷണത്തെപ്പറ്റി വിചാരിക്കുന്നു. പ്രകാശക്രി

യാസ്ഥിതിശീലം= പ്രകാശം, ക്രിയാ, സ്ഥിതി- ഇവ മൂന്നു സ്വരൂപങ്ങളാകുന്നു. സത്വഗുണം പ്രകാശസ്വരൂപമായും രജോഗുണം ക്രിയാസ്വരൂപമായും തമോഗുണം സ്ഥിതിസ്വരൂപമായും ഇരിക്കുന്നു. ഏതു വസ്തുവിന്റെയും സ്ഥിതിയെ തമോഗുണവും അതിൽ ക്രിയയെ രജോഗുണവും അതിൽ പ്രകാശാവസ്ഥയെ സത്വഗുണവും ഉണ്ടാക്കുന്നു. ഭൂതേന്ദ്രിയാത്മകം= ഭൂതസ്വരൂപവും ഇന്ദ്രിയസ്വരൂപവും. ഭൂതം എന്നുള്ളതുകൊണ്ട് സ്ഥൂലപ്രപഞ്ചകാരണത്തെയും സൂക്ഷ്മപ്രപഞ്ചകാരണത്തെയും ആണ് വിവക്ഷിച്ചിട്ടുള്ളത്. ഇന്ദ്രിയം എന്നുള്ളതുകൊണ്ട് ബാഹ്യേന്ദ്രിയങ്ങളെയും ആന്തരേന്ദ്രിയങ്ങളെയും ഗ്രഹിക്കേണം. വാസ്തവമായി വിചാരിക്കുന്നതായാൽ പുരുഷൻ എന്നുള്ള തത്ത്വത്തെ ഒഴിച്ച് ബാക്കിയുള്ള തത്ത്വങ്ങളെ ത്രിഗുണങ്ങളെക്കൊണ്ട് പറയുക കഴിഞ്ഞിരിക്കുന്നു. ഇങ്ങനെ ഇരിക്കുന്ന ദൃശ്യപ്രപഞ്ചത്തിന്റെ ഉപയോഗം ഭോഗവും അല്ലെങ്കിൽ സുഖദുഃഖസാക്ഷാൽക്കാരവും അപവർഗവും അല്ലെങ്കിൽ മുക്തിയും ആകുന്നു. ഈ സൂത്രം കൊണ്ട് ഗുണത്രയത്തെ മാത്രമേ പറഞ്ഞിട്ടുള്ളൂ എന്ന് ശങ്കജനിക്കാം. പ്രസ്തുത ശങ്കാനിവൃത്തിക്കും ദൃശ്യശബ്ദംകൊണ്ട് പ്രകൃതി മുതൽക്കുള്ള തത്ത്വങ്ങളെ ഗ്രഹിക്കേണം എന്നു കാണിക്കുന്നതിനും ആയി അടുത്ത സൂത്രത്തിലേക്ക് കടക്കുന്നു.

## സൂത്രം 19 വിശേഷാവിശേഷലിംഗമാത്രാലിംഗാനി ഗുണപർവാണി

അർത്ഥം: വിശേഷം, അവിശേഷം, ലിംഗമാത്രം, അലിംഗം, ഇവ ഗുണപർവങ്ങളാകുന്നു. ഇല, കൊമ്പ്, വേര് ഇത്യാദികൾ വൃക്ഷത്തിന്റെ അംഗങ്ങളായിരിക്കുന്നതുപോലെ വിശേഷം മുതലായവ ഗുണത്തിന്റെ അവയവങ്ങളാകുന്നു. അതായത് വിശേഷങ്ങളെയും ഗുണത്തെയും വേർതിരിയ്ക്കുവാൻ സാധിക്കയില്ലെന്നർത്ഥം. വിശേഷം= സ്ഥൂലങ്ങളായ അഞ്ച് മഹാഭൂതങ്ങളും അഞ്ച് ജ്ഞാനേന്ദ്രിയങ്ങളും അഞ്ച് കർമ്മേന്ദ്രിയങ്ങളും മനസ്സും ഇങ്ങനെ പതിനാറ് വികാരപദാർത്ഥങ്ങൾ. അഞ്ച് മഹാഭൂതങ്ങൾ: പൃത്ഥ്വി, ജലം, തേജസ്സ്, വായു, ആകാശം. ജ്ഞാനേന്ദ്രിയങ്ങൾ: ചക്ഷുസ്സ്, ശ്രോത്രം, നാസിക, രസന, ത്വക്ക്. കർമ്മേന്ദ്രിയങ്ങൾ: വാക്ക്, പാണി, പാദം, പായു, ഉപസ്ഥം. അവിശേഷങ്ങൾ= അഞ്ചുതൻമാത്രകളും അഹങ്കാരതത്ത്വവും. നമ്മുടെ ദൃഷ്ടിക്ക് വിഷയമാതിരുന്ന പഞ്ചമഹാഭൂതങ്ങൾക്കും കാരണങ്ങളായ അഞ്ചുഭൂതങ്ങളെയാണ് തൻമാത്രകൾ എന്നുപറയുന്നത്. ഭാഗവതം മുതലായ ഗ്രന്ഥങ്ങളിൽ തൻമാത്രകളുടെ സ്വരൂപത്തെ ഒരു വിധം സ്പഷ്ടമാക്കിയിട്ടുണ്ട്. ലിംഗമാത്രം= മഹത്തത്ത്വം അല്ലെങ്കിൽ ബുദ്ധിതത്ത്വം. അലിംഗം= പ്രകൃതി. രണ്ടു സൂത്രം കൊണ്ട് ദൃശ്യത്തെയും അതിന്റെ ഉപയോഗത്തെയും കാണിച്ചുവല്ലോ. ഇനി, പുരുഷസ്വരൂപത്തെ കാണിക്കുന്നു.

**സൂത്രം 20 ദ്രഷ്ടാ ദൃശിമാത്രഃ ശുദ്ധോƒപി പ്രത്യയാനുപശ്യഃ**

അർത്ഥം: ദ്രഷ്ടാ=കാണുന്നവൻ. ദൃശിമാത്രഃ = ജ്ഞാനമാത്രൻ. ശുദ്ധഃ അപി= വികാരത്തോടുകൂടാത്തവനാണ് എങ്കിലും. പ്രത്യയാനുപശ്യഃ = ചിത്തവികാരത്തെ അനുസരിച്ച് അതുപോലെ ആയിത്തീരുന്നവൻ. പുരുഷൻ ജ്ഞാനസ്വരൂപനും, വികാരത്തോടുകൂടാത്തവനും ആണെങ്കിലും അന്തഃകരണവൃത്തികൾ പ്രതിബിംബിക്കുമ്പോൾ 'അഹം സുഖീ' 'അഹം ദുഃഖീ' ഇത്യാദിവിചാരത്തോടുകൂടി പുരുഷൻ സംസാരിയായിത്തീരുന്നു. സാംഖ്യസിദ്ധങ്ങളായ ഓരോരോ തത്ത്വങ്ങളും ഉണ്ടെന്നു കാണിക്കുവാനുള്ള യുക്തികളെ ആ ശാസ്ത്രത്തിൽ നല്ലവണ്ണം കാണിച്ചിട്ടുള്ളതിനാൽ ഇവിടെ അവയെ കാണിക്കുന്നില്ല. എങ്കിലും അടുത്ത സൂത്രംകൊണ്ട് പുരുഷൻ ഉണ്ടെന്നതിലേക്കുള്ള യുക്തി സൂചിപ്പിക്കുന്നുണ്ട്.

**സൂത്രം 21 തദർത്ഥ ഏവ ദൃശ്യസ്യാത്മാ**

അർത്ഥം: തദർത്ഥ ഏവ= പുരുഷനുവേണ്ടി തന്നെയാണ്. ദൃശ്യസ്യ= ദൃശ്യത്തിന്. ആത്മാ= സ്വരൂപസിദ്ധി അല്ലെങ്കിൽ കാര്യകാരണാത്മകമായ ഗുണത്രയം. ത്രിഗുണത്തോടുകൂടിയ ദൃശ്യപ്രപഞ്ചം പുരുഷനുവേണ്ടിയാണെന്ന് ഈ സൂത്രംകൊണ്ട് പറഞ്ഞതിനാൽ ദൃശ്യവും ത്രിഗുണവും എല്ലാം പരാർത്ഥമാണെന്നു കിട്ടുന്നു. അതുകൊണ്ട് പുരുഷസദ്ഭാവത്തിൽ ഒരു അനുമാനം സൂചിപ്പിക്കുന്നു. ഇതാണ് അനുമാനം: 'ഗുണാഃ പരാർത്ഥാഃ സംഹത്യകാരിത്വാത് ശയ്യാദിവത് ' ഈ അനുമാനംകൊണ്ട് പുരുഷനെ സിദ്ധിയ്ക്കാം. അനുമാനത്തിന്റെ ചുരുക്കം പറയുന്നു. ഒരു ഗൃഹത്തിലുള്ള വസ്ത്രപാത്രാദികളെക്കൊണ്ട് മനുഷ്യർക്ക് ഉപകാരം ഉണ്ട് എന്നല്ലാതെ വസ്ത്രപാത്രാദികൾക്കുതന്നെയാണ് ഉപകാരം എന്നുപറയുവാൻ സാധിയ്ക്കയില്ല. ഇതുപോലെതന്നെ ത്രിഗുണങ്ങളെക്കൊണ്ട് ത്രിഗുണങ്ങൾക്കുതന്നെ ഉപകാരമുണ്ടാവുന്നതല്ല. എന്നാൽ ആർക്കാണ് ഉപകാരം എന്നു ചോദിക്കുന്നുവെങ്കിൽ ഇതുകളെ ഉപകരിക്കുന്നതിന് ഒരാൾ വേണമെന്നും ആ ആൾ പുരുഷനാണെന്നും ആണ് ഇവിടെ പറയുന്നത്. പുരുഷനുവേണ്ടിയാണ് ത്രിഗുണം എന്നും പറഞ്ഞു. പുരുഷസ്വരൂപവും പുരുഷസദ്ഭാവത്തിനു പ്രമാണവും കാണിച്ചു. പുരുഷനു മുക്തിവന്നാൽ ഈ ത്രിഗുണത്തിന്റെ അവസ്ഥ എന്താവും എന്നുള്ള ചിന്തയാണ് അടുത്ത സൂത്രംകൊണ്ട് ചെയ്യുന്നത്.

**സൂത്രം 22 കൃതാർത്ഥം പ്രതി നഷ്ടമപ്യനഷ്ടം തദന്യസാധാരണത്വാത്**

അർത്ഥം: തത്= ത്രിഗുണസ്വരൂപമായ ദൃശ്യവർഗ്ഗം. കൃതാർത്ഥം പ്രതി= മുക്തനായ പുരുഷനെക്കുറിച്ച്. നഷ്ടം അപി=നാശത്തെ പ്രാപിച്ചു എങ്കിലും. അന്യസാധാരണത്വാത്= മുക്തൻമാരല്ലാത്ത ആത്മാക്കളുടെ പൊതുവിലുള്ള ഒരു സ്വത്തിനെപ്പോലെയാണ് ദൃശ്യവർഗ്ഗത്തിന്റെ നില

എന്നതുകൊണ്ട്. അനന്തം മുക്തൻമാരല്ലാത്ത ആത്മാക്കളെപ്പറ്റിയേടത്തോളം നശിച്ചിട്ടില്ല. ഇനി സൂത്രതാത്പര്യം. പ്രകൃതിമുതൽക്കുള്ള ദൃശ്യവർഗ്ഗത്തിന്റെ മുഖ്യപ്രയോജനം, പുരുഷനു മുക്തിയെ ഉണ്ടാക്കുകയാകുന്നു. അതുകൊണ്ട്, മുക്ത്യനന്തരം, മുക്തനായ പുരുഷനെപ്പറ്റിയേടത്തോളം ഈ ദൃശ്യവർഗ്ഗം നാശത്തെ പ്രാപിച്ചതായി വിചാരിക്കാം. പക്ഷെ, സംസാരികളായ ആത്മാക്കൾക്ക് മുക്തിലാഭം കൈവരാത്തതിനാൽ അവരിൽ ത്രിഗുണസ്വരൂപമായ ദൃശ്യവർഗ്ഗം പ്രവർത്തിക്കുകയും ചെയ്യും. ഈ സൂത്രത്തിൽ പുരുഷബഹുത്വം പറഞ്ഞിട്ടുണ്ട്. ഇത് യോഗശാസ്ത്രസിദ്ധാന്തത്തെ അനുസരിച്ചാണെന്നു ഓർമ്മവെയ്ക്കണം. ദൃശ്യത്തെയും പുരുഷനെയും പറ്റിപ്പറഞ്ഞു. ഇവയുടെ സംയോഗമാണ് സംസാരഹേതു എന്നും പറഞ്ഞിട്ടുണ്ട്. എന്നാൽ ഇവയുടെ സംയോഗം മോക്ഷഹേതുവായിത്തീരുമെന്ന് അടുത്ത സൂത്രംകൊണ്ട് പറയുന്നു.

### സൂത്രം 23 സ്വസ്വാമിശക്ത്യോഃ സ്വരൂപോപലബ്ധിഹേതുഃ സംയോഗഃ

അർത്ഥം: സ്വസ്വാമിശക്ത്യോഃ= ഭോഗ്യമായ ദൃശ്യവർഗ്ഗം, ഭോക്താവായ പുരുഷൻ ഇവയുടെ ശക്തികളുടെ. സ്വരൂപോപലബ്ധിഹേതുഃ= സ്വരൂപജ്ഞാനത്തിനു ഹേതു. സംയോഗഃ= ദൃശ്യ-പുരുഷൻമാരുടെ സംയോഗം. സൂത്രതാത്പര്യം: പുരുഷന്റേയും ദൃശ്യവർഗ്ഗത്തിന്റേയും യഥാർത്ഥമായ ജ്ഞാനം ഉണ്ടാവുകയാണ് പരമപുരുഷാർത്ഥം. ഈ ജ്ഞാനസിദ്ധിക്കാണ് പുരുഷനും ദൃശ്യവർഗ്ഗങ്ങളുംകൂടി സംയോജിക്കുന്നത്. ഈ സംയോഗത്തെ ജൻമമെന്നും പറയാറുണ്ട്. ജൻമകാരണത്തെ അടുത്ത സൂത്രംകൊണ്ടു പറയുന്നു.

### സൂത്രം 24 തസ്യ ഹേതുരവിദ്യാ

അർത്ഥം: അവിദ്യയാകുന്നു ജൻമത്തിന് കാരണമായിത്തീരുന്നത്. അവിദ്യയുടെ സ്വരൂപം ഈ അധ്യായത്തിലെ അഞ്ചാമത്തെ സൂത്രംകൊണ്ട് പറഞ്ഞിട്ടുണ്ടല്ലോ. യോഗശാസ്ത്രത്തിൽ പുരുഷ ബഹുത്വം ഉണ്ടെങ്കിലും വേദാന്തത്തിൽ എന്നപോലെ ഇതിലും അവിദ്യയ്ക്കാണ് പ്രപഞ്ചഹേതുത്വം പറയുന്നത് എന്നു താത്പര്യം.

### സൂത്രം 25 തദഭാവാത്സംയോഗാഭാവോ ഹാനം തദ്ദൃശേഃ കൈവല്യം

അർത്ഥം: അവിദ്യ ഇല്ലാതെ ആവുമ്പോൾ പുരുഷനും ദൃശ്യത്തിനും തമ്മിലുള്ള സംയോഗം ഇല്ലാതെ ആവുകയും അപ്പോൾ ദുഃഖത്തിന്റെ അത്യന്തനാശമാകുന്ന കൈവല്യപ്രാപ്തി പുരുഷന് സിദ്ധിക്കുകയും ചെയ്യും. അവിദ്യാനാശകമായതിനെ അടുത്ത സൂത്രംകൊണ്ട് പറയുന്നു.

**സൂത്രം 26 വിവേകഖ്യാതിരവിപ്ലവാ ഹാനോപായഃ**

അർത്ഥം: വിവേകഖ്യാതിഃ= പ്രകൃതി ഇന്നതാണെന്നും പുരുഷൻ ഇന്നതാണെന്നും ഉള്ള അറിവ്. അവിപ്ലവാ= മിഥ്യാജ്ഞാനത്തോടുകൂടാത്തതായ. ഹാനോപായഃ= മോക്ഷോപായം. സൂത്രതാത്പര്യം: അവിദ്യയാണ് പ്രപഞ്ചകാരണമെന്നും വിദ്യയാണ് സംസാരനിവർത്തകമെന്നും വേദാന്തികൾ പറയുന്നതുപോലെ യോഗശാസ്ത്രത്തിലും പറയുന്നുണ്ടെന്ന് ഈ സൂത്രത്തിലെ പദാർത്ഥങ്ങളെ കാണിച്ചതിൽനിന്ന് അറിയാറായിട്ടുണ്ടല്ലോ. മിഥ്യാജ്ഞാനവാസനയോടുകൂടാത്തതായ വിവേകപ്രത്യയ പ്രവാഹമാണ് കൈവല്യപ്രദമായിട്ടുള്ളതെന്നാണ് ഈ സൂത്രത്തിൻെറ താത്പര്യം.

**സൂത്രം 27 തസ്യ സപ്തധാ പ്രാന്തഭൂമിഃ പ്രജ്ഞാ**

അർത്ഥം: തസ്യ= യോഗിയായ വിവേകിയുടെ. സപ്തധാ= ഏഴു വിധത്തിലുള്ള (വേദപ്രകാരം). പ്രാന്തഭൂമിഃ= ഉത്കൃഷ്ടങ്ങളായ അവസ്ഥകളോടുകൂടിയവ. പ്രജ്ഞാ= ബുദ്ധിപ്രവാഹം. സൂത്രതാത്പര്യം: മനുഷ്യാവസ്ഥയിൽനിന്ന് കൈവല്യാവസ്ഥയിലേക്ക് എത്തുന്നതിനിടയ്ക്ക് യോഗിയുടെ ചിത്തത്തിൽ ഏഴ് അവസ്ഥകൾ ഉണ്ടാവുമെന്നാണ് ഈ സൂത്രം കൊണ്ട് പറഞ്ഞിട്ടുള്ളത്. ഈ അവസ്ഥകളെപ്പറ്റി യോഗസൂത്രഭാഷ്യത്തിലും മറ്റു വ്യാഖ്യാനങ്ങളിലും പറഞ്ഞിട്ടുമുണ്ട്. അവയെ എടുത്തു പറഞ്ഞിട്ട് പ്രത്യേകം ഉപയോഗമുണ്ടെന്നു തോന്നുന്നില്ല. പക്ഷേ, ഏഴ് എന്നുള്ള സംഖ്യയെപ്പറ്റി അൽപ്പം പറയുന്നു. ചില ഗൂഢാർത്ഥങ്ങളെ കാണിക്കുന്നതിന് ചില സംഖ്യകളെ ഉപയോഗിക്കുക എന്നുള്ളത് ഹിന്ദുക്കളുടെ വേദങ്ങളിൽ എന്നല്ല ക്രൈസ്തവരുടെ വേദത്തിലും ഉണ്ടെന്നാണ് തോന്നിയിട്ടുള്ളത്. യജുർവ്വേദത്തിലുള്ള ചമകത്തിലെ പതിനൊന്നാമത്തെ അനുവാകം ഇതിന്ന് നല്ല ഉദാഹരണമാണ്. ഏഴ് എന്ന സംഖ്യകൊണ്ട് വേദത്തിൽ ഇന്ന അർത്ഥത്തെയാണ് കാണിക്കുന്നത് എന്ന് സ്പഷ്ടമാക്കുവാൻ പ്രയാസമായിട്ടാണിരിക്കുന്നത്. സൂര്യൻെറ ഏഴു രശ്മികൾ, സപ്തധാതുക്കൾ, സപ്തവിഭക്തികൾ, സപ്തസ്വരങ്ങൾ, താഴെയും മുകളിലും ഉള്ള ഏഴേഴുലോകങ്ങൾ, സപ്തഋഷികൾ ഈ അർത്ഥങ്ങളോടെല്ലാം യോജിക്കത്തക്കവിധത്തിൽ സപ്ത എന്ന ശബ്ദത്തിൻെറ പ്രയോഗം ഋഗ്വേദത്തിൽ ധാരാളമായിട്ടുണ്ട്. പാശ്ചാത്യപണ്ഡിതൻമാർ ഇങ്ങനെയുള്ള സപ്തശബ്ദപ്രയോഗത്തെ പഞ്ചാബിലുള്ള ഏഴു നദികളാക്കി വ്യാഖ്യാനിക്കുമായിരിക്കാം. എന്നാൽ നാം വ്യാഖ്യാനിക്കേണ്ടത് അങ്ങനെയല്ല എന്നാണ് തോന്നുന്നത്. ഭാഷയിൽ വിഭക്തികളുടെ നില എന്താണോ അതുപോലെയോ സംഗീതത്തിൽ സപ്തസ്വരങ്ങളുടെ നില എന്താണോ അതുപോലെയോ ആയ ഏഴു തത്ത്വങ്ങൾ ലോകഗതിയാകുന്ന മഹായജ്ഞത്തെ നിർവ്വഹിക്കുവാനുണ്ട്. ഈ ഏഴു തത്ത്വങ്ങൾ സൂര്യരശ്മികളായിത്തീർന്നിട്ടോ അല്ലെങ്കിൽ സൂര്യരശ്മികൾ വഴിയായിട്ടോ ഭൗതികവികാ

രങ്ങളെ ഉണ്ടാക്കുന്നു. ഇങ്ങനെ സ്ഥൂലപ്രപഞ്ചത്തിൽ ഏഴു സമുദ്രങ്ങൾ, ഏഴു ദ്വീപുകൾ, ഏഴു ശരീരധാതുക്കൾ, ഇത്യാദികൾ ഉണ്ടാവുന്നു. മുമ്പു കാണിച്ച അനിർവ്വചനീയങ്ങളായ ഏഴു തത്ത്വങ്ങൾ തന്നെ, അഞ്ചു ജ്ഞാനേന്ദ്രിയങ്ങൾ, ബുദ്ധി മനസ്സ് ഇവകളായിത്തീർന്നിട്ടോ അല്ലെങ്കിൽ ഇവ വഴിയായിട്ടോ സൂക്ഷ്മശരീരം മുതലായ സൂക്ഷ്മപ്രപഞ്ചത്തിൽ വികാരങ്ങളെ ഉണ്ടാക്കുന്നു.ഇങ്ങനെ സ്ഥൂലപ്രപഞ്ചത്തിലും സൂക്ഷ്മപ്രപഞ്ചത്തിലും വികാരപരമ്പരകളെ ഈ ഏഴുതത്ത്വങ്ങളാണ് ഉണ്ടാക്കുന്നത്. ഈ ഏഴു തത്ത്വങ്ങളെ ശുദ്ധിവരുത്തേണം എന്നുള്ള അർത്ഥത്തിലാണ് യോഗിയുടെ ചിത്തത്തിൽ ഏഴ് അവസ്ഥകൾ ഉണ്ടാവുമെന്ന് ഈ സൂത്രത്തിൽ പറഞ്ഞിട്ടുള്ളത്. ശുദ്ധിമാർഗ്ഗങ്ങളെ അടുത്ത സൂത്രംകൊണ്ട് പറയുന്നു.

**സൂത്രം 28 യോഗാംഗാനുഷ്ഠാനാദശുദ്ധിക്ഷയേ ജ്ഞാനദീപ്തിരാവിവേകഖ്യാതേഃ**

അർത്ഥം: യോഗാംഗാനുഷ്ഠാനാത്= യോഗാംഗങ്ങളെ അനുഷ്ഠിക്കൽ ഹേതുവായിട്ട്. അശുദ്ധിക്ഷയേ= അശുദ്ധി നശിച്ചാൽ. ജ്ഞാനദീപ്തിഃ= ജ്ഞാനപ്രകാശം. ആവിവേകഖ്യാതേഃ= വിവേകം ഉണ്ടാവുന്നതുവരെ. യോഗാംഗങ്ങളെ അനുഷ്ഠിക്കുന്നതിനെ അനുസരിച്ച് മിഥ്യാജ്ഞാനം മുതലായ അശുദ്ധി നശിക്കുകയും ഈ നാശത്തെ അനുസരിച്ച് ആത്മസാക്ഷാൽക്കാരംവരെ ജ്ഞാനപ്രകാശം വർദ്ധിക്കുകയും ചെയ്യും. ഇനി യോഗാംഗങ്ങളെ പറയുന്നു.

**സൂത്രം 29 യമനിയമാസനപ്രാണായാമപ്രത്യാഹാര ധാരണാധ്യാനസമാധയഃ അഷ്ടാവംഗാനി**

അർത്ഥം: യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി ഇങ്ങനെ യോഗാംഗങ്ങൾ എട്ടാണ്. ഇവിടെ എട്ടായി വിഭാഗിച്ചതിന്ന് അൽപ്പം താത്പര്യമുണ്ട്. ധ്യാനബിന്ദൂപനിഷത്തിൽ യോഗാംഗങ്ങളെ ആറായിട്ടാണ് വിഭാഗിച്ചിട്ടുള്ളത്. യോഗസൂത്രങ്ങളിൽ പറയുന്ന ചില സംഗതികൾക്കും, യോഗശാസ്ത്രപരമായ ചില ഉപനിഷത്തുകളിൽ പറയുന്നവയ്ക്കും തമ്മിൽ അൽപ്പം ചില വ്യത്യാസങ്ങൾ കാണാം. ഈ വ്യത്യാസങ്ങൾക്കെല്ലാം ഉപപത്തി താഴെ കാണിക്കുന്നതായിരിക്കണം. ബീജഗണിതത്തിലും മറ്റും ഏതു സംഖ്യയോടും യോജിപ്പിക്കത്തക്കവിധത്തിൽ ചില സൂത്രങ്ങൾ (ഫോർമുല) ഉണ്ട്.

ഇതുപോലെ സാർവ്വത്രിക നിയമത്തെയാണ് (Universal Rule) വേദത്തിൽ പറയുന്നത്. വേദത്തിലുള്ള ഈ സാർവ്വത്രികനിയമത്തെ ഓരോരോ ഋഷിമാർ ഓരോരോ വിധത്തിൽ അടിസ്ഥാനമാക്കിക്കല്പിച്ച് ഓരോരോ ശാസ്ത്രങ്ങളെ ഉണ്ടാക്കുന്നു. ബാഹ്യശരീരത്തിന്റെ ശാസ്ത്രമായ ആയുർവ്വേദത്തിന് എട്ട് അംഗങ്ങൾ കല്പിച്ചതുപോലെ സൂക്ഷ്മശരീര

ത്തിന്റെ ചികിൽസാശാസ്ത്രമായ യോഗശാസ്ത്രത്തിലും എട്ട് അംഗങ്ങളെ ഉണ്ടാക്കി. ശാസ്ത്രങ്ങളിലുള്ള ഓരോ വിഭാഗങ്ങളെ ഇങ്ങനെ നോക്കിത്തുടങ്ങിയാൽ സകലശാസ്ത്രങ്ങൾക്കും മൂലം വേദമാണെന്ന് അറിഞ്ഞുതുടങ്ങും. ഇനി യമനിയമാദികളെപറ്റി പറയുന്നു.

**സൂത്രം 30: തത്ര അഹിംസാസത്യാസ്തേയ-ബ്രഹ്മചര്യാപരിഗ്രഹാഃ യമാഃ**

അർത്ഥം; അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം, അപരിഗ്രഹം ഇവ അഞ്ചുമാണ് യമം. സർവ്വദാ സർവ്വഥാ സർവ്വഭൂതങ്ങൾക്കും ദ്രോഹം ചെയ്യാതിരിക്കുന്നതാണ് അഹിംസ എന്നു പറയുന്നത്. ഏതുവിധം പറഞ്ഞാലാണോ സർവ്വഭൂതങ്ങൾക്കും ഹിതം ഭവിക്കുന്നത് അപ്രകാരം പറയുന്നതാണ് സത്യംപറയുക എന്നുള്ളത്. ശാസ്ത്രവിരുദ്ധമാകുംവണ്ണം പരദ്രവ്യാദികളെ തന്റേതാക്കുന്നതാണ് സ്തേയം. സ്തേയത്തിന്ന് വിപരീതമായിട്ടുള്ളതാകുന്നു അസ്തേയം. ദാമ്പത്യജീവിതത്തെ ഉപേക്ഷിയ്ക്കലാണ് ബ്രഹ്മചര്യം എന്നു ചിലർ ശങ്കിക്കുമായിരിക്കാം. അത് ബ്രഹ്മചര്യമല്ലെന്നില്ല. പക്ഷെ പരസ്ത്രീചിന്താ ലവലേശം ഇല്ലാത്തവനും പുത്രോല്പാദനത്തിനുവേണ്ടി ഋതുകാലങ്ങളിൽ സ്വഭാര്യാസംഗമത്തെ ചെയ്യുന്നവനും ആയയാൾ ബ്രഹ്മചാരിയാണെന്ന് ഗ്രന്ഥാന്തരങ്ങളിൽ കാണുന്നുണ്ട്. അതുകൊണ്ട് ഈ രണ്ടുവിധമുള്ള ബ്രഹ്മചര്യയേയും ഇവിടെ സ്വീകരിക്കാവുന്നതാണ്. യാചിച്ചോ ദക്ഷിണയായോ അന്യൻമാരിൽനിന്ന് ദ്രവ്യം മുതലായതുകളെ സ്വീകരിയ്ക്കലാണ് പരിഗ്രഹം എന്നു പറയുന്നത്. ഇതിന്നു വിപരീതമായിട്ടുള്ളതാകുന്നു അപരിഗ്രഹം.

വാസ്തവത്തിൽ അഹിംസമാത്രമാണ് യമം എന്നും ഈ അഹിംസാരൂപധർമ്മത്തെ ശരിപ്പെടുത്തുന്നതിനാണ് സത്യം മുതലായ ധർമ്മങ്ങളെ പറഞ്ഞിട്ടുള്ളതെന്നും അറിഞ്ഞിരിക്കേണ്ടതാണ്.

**സൂത്രം 31: ജാതിദേശകാലസമയാനവച്ഛിന്നാഃ സാർവ്വഭൗമാഃ മഹാവ്രതം**

അർത്ഥം: യമം എന്ന ധർമ്മത്തിനുതന്നെ അനുഷ്ഠാനഭേദം കൊണ്ടുണ്ടാവുന്ന ഉത്ക്കർഷത്തെയും, ഒരു പേരിനേയും ആണ് ഈ സൂത്രം കൊണ്ട് പറയുന്നത്. ജാതി, ദേശം, കാലം, സമയം ഇതുകളെക്കൊണ്ട് നിയമിക്കപ്പെടാത്തവയും സാർവ്വഭൗമങ്ങൾ എന്ന പേരോടുകൂടിയവയും ആയ അഹിംസാദികളെ മഹാവ്രതം എന്നാണ് പറയാറുള്ളത്. മനുഷ്യനെ അല്ലെങ്കിൽ ബ്രാഹ്മണനെ കൊല്ലുകയില്ല എന്നുള്ള നിയമമാണ് ജാതി കൊണ്ട് നിയമിക്കപ്പെട്ടതായ അഹിംസ. തീർത്ഥങ്ങളിൽ ഞാൻ മത്സ്യാദികളെ പിടിക്കില്ലെന്നു ആരെങ്കിലും നിശ്ചയിച്ചുവെങ്കിൽ അയാളുടെ ആ നിശ്ചയത്തെ ദേശംകൊണ്ട് നിയമിക്കപ്പെട്ട അഹിംസയായി വിചാരിക്കാം.

ഏകാദശിദിവസം പ്രാണിഹിംസ ചെയ്യുകയില്ലെന്നുള്ള നിശ്ചയത്തെ കാലംകൊണ്ട് നിയമിക്കപ്പെട്ട അഹിംസയായി വിചാരിക്കാം. യുദ്ധത്തിലല്ലാതെ ഹിംസിക്കുകയില്ലെന്നുള്ള നിശ്ചയമാണ് സമയംകൊണ്ട് നിയമിക്കപ്പെട്ടതായ അഹിംസ. ഇതുപോലെ സത്യം മുതലായതുകളാലും ജാത്യാദിശബ്ദാർത്ഥങ്ങളെ യോജിപ്പിക്കേണ്ടതാണ്. അഹിംസാദികൾ സാർവ്വഭൗമങ്ങളാണെന്ന് ഈ സൂത്രംകൊണ്ട് പറഞ്ഞിട്ടുണ്ട്. ഇതിൻെറ താത്പര്യം സർവ്വദിക്കുകളിലുമുള്ള സർവ്വജാതിക്കാരും ഇവയെ അനുഷ്ഠിക്കേണമെന്നാകുന്നു. ജാതിദേശാദിനിയമംകൂടാതെ ആരെങ്കിലും അഹിംസാദികളെ അനുഷ്ഠിക്കുന്നുവെങ്കിൽ അയാളുടെ ആ അനുഷ്ഠാനത്തെ നാം മഹാവ്രതമായി വിചാരിക്കേണ്ടതാണ്. ഇതിന് മഹാവ്രതം എന്ന് പേർ കൊടുക്കുന്നത് ഉചിതവുമാവുന്നു. ഇനി നിയമത്തെ പറയുന്നു.

**സൂത്രം 32** ശൗചസന്തോഷതപഃ സ്വാധ്യായേശ്വര-
പ്രണിധാനാനി നിയമാഃ

അർത്ഥം: ശൗചം, സന്തോഷം, തപസ്സ്, സ്വാധ്യായം, ഈശ്വരപ്രണിധാനം-ഇവയാകുന്നു നിയമങ്ങൾ. തപസ്സ്, സ്വാധ്യായം, ഈശ്വരപ്രണിധാനം ഇതുകളുടെ അർത്ഥം രണ്ടാമധ്യായത്തിൽ ആദ്യത്തെ സൂത്രത്തിൽ പറഞ്ഞിട്ടുണ്ടല്ലോ. ബാക്കിയുള്ള രണ്ടുവാക്കുകളുടെ അർത്ഥം പറയുന്നു. ബാഹ്യശുദ്ധി, ആന്തരശുദ്ധി എന്നിങ്ങനെ രണ്ടുവിധമാണ് ശൗചം. ദേഹശുദ്ധി, ആഹാരശുദ്ധി -ഇവയാണ് ബാഹ്യശുദ്ധിയിൽ പ്രധാനങ്ങൾ. ചിത്തത്തിലുള്ള കാമക്രോധാദികളാകുന്ന മലങ്ങളെ നശിപ്പിച്ച് ഹൃദയശുദ്ധി വരുത്തുകയാണ് ആന്തരശുദ്ധി എന്നുള്ളത്.

മനുസ്മൃതിയിലുള്ള ഒരു ശ്ലോകത്തെ ഇവിടെ ഓർമ്മവെക്കേണ്ടതാണ്.

'യമാൻ സേവേത സതതം
ന നിത്യം നിയമാൻ ബുധഃ
യമാൻ പതത്യകുർവാണോ
നിയമാൻ കേവലാൻ ഭജൻ'

അർത്ഥം: ശൗചം മുതലായ നിയമധർമ്മങ്ങളെ നിത്യം അനുഷ്ഠിച്ചില്ലെങ്കിലും അഹിംസാദികളായ 'യമം' എന്ന ധർമ്മങ്ങളെ സർവ്വദാ അനുഷ്ഠിക്കണം. നിയമങ്ങളെമാത്രം അനുഷ്ഠിച്ചുകൊണ്ട് അഹിംസാദികളെ അനുഷ്ഠിക്കാതിരുന്നാൽ അധഃപതനമാണ് ഫലം. ഈ ശ്ലോകത്തിൽ ഭാരതഭൂമിയുടെ അധഃപതനകാരണത്തെയാണ് മനു സൂചിപ്പിച്ചിട്ടുള്ളതെന്നു വിചാരിക്കാവുന്നതാണ്. ഹിന്ദുശാസ്ത്രങ്ങളുടെ കിടപ്പും ഹിന്ദുക്കളുടെ മതാനുഷ്ഠാനരീതികളും, ഒന്നു വിമർശിച്ചുനോക്കിയാൽ, ഹിന്ദുക്കൾ നിയമത്തിൻെറ ഏകദേശങ്ങളെ ആഭാസരീതിയിൽ അനുഷ്ഠിക്കുകമാത്ര

മാണ് ചെയ്യുന്നതെന്ന് ഏവർക്കും ബോധ്യം വരുന്നതാണ്. അപ്രകൃതമായ അല്പം ചിലതു പറഞ്ഞുവെങ്കിലും പ്രകൃതത്തെത്തന്നെ അനുസരിക്കുന്നു. ശൗചത്തെക്കുറിച്ച് പറഞ്ഞുവല്ലോ. സന്തോഷം എന്നാൽ ഉള്ളതുകൊണ്ട് തൃപ്തിപ്പെടുക എന്നാകുന്നു. അടുത്ത പന്ത്രണ്ടു സൂത്രങ്ങളെക്കൊണ്ട് യമനിയമങ്ങളെ അനുഷ്ഠിക്കുമ്പോൾ ഉണ്ടാകാവുന്ന വിഘ്നങ്ങളുടെ ശമനോപായങ്ങളെയും ഇവയിൽ ഓരോന്നിനേയും അനുഷ്ഠിച്ചാലുണ്ടാവുന്ന ഫലത്തെയുമാണ് പറയുന്നത്.

**സൂത്രം 33 വിതർക്കബാധനേ പ്രതിപക്ഷഭാവനം**

അർത്ഥം: വിതർക്കബാധനം ഉണ്ടാകുമ്പോൾ പ്രതിപക്ഷത്തെ അവലംബിച്ച് വിതർക്കബാധയെ ജയിക്കണം. അഹിംസാദികളായ യമ-നിയമാദി പത്തുധർമ്മങ്ങളുണ്ട്. ഈ പത്തുധർമ്മങ്ങളുടേയും വിപരീതധർമ്മങ്ങൾ വിതർക്കങ്ങളാകുന്നു. അതായത് അഹിംസക്ക് വിപരീതമായിട്ടുള്ളത് ഹിംസ, ഇത് ഒരു വിതർക്കമാണ്. സത്യത്തിന് വിപരീതമായിട്ടുള്ളത് അസത്യം; ഇത് വേറെ ഒരു വിതർക്കം. ഇപ്രകാരം അസ്തേയം തുടങ്ങിയുള്ളവയെ അറിഞ്ഞുകൊള്ളണം. ഹിംസാദികളായ വിതർക്കങ്ങൾ യോഗിക്ക് ബാധയായി നേരിട്ടാൽ പ്രതിപക്ഷത്തെ അവലംബിച്ച് ബാധകളെ ജയിക്കണം. 'സംസാരത്തിൽ കിടന്നുഴലുന്ന ഞാൻ സംസാരപാശമോചനത്തിനായി സ്വീകരിക്കപ്പെട്ട യമനിയമാദിധർമ്മങ്ങൾക്കു വിപരീതമായി പ്രവർത്തിക്കില്ലെന്ന് പിന്നെയും പിന്നെയും മനസ്സിലുറപ്പിച്ചും ഹിംസാദികൾ ദുഃഖജനകങ്ങളാണെന്നു വിചാരിച്ചും യോഗി വിതർക്കങ്ങളെ ജയിക്കണമെന്നാണ് സൂത്ര താത്പര്യം. വിതർക്കസ്വരൂപത്തെ അടുത്ത സൂത്രം കൊണ്ട് സ്പഷ്ടമാക്കുന്നു.

**സൂത്രം 34 വിതർക്കാഃ ഹിംസാദയഃ കൃതകാരിതാനുമോദിതാഃ ലോഭക്രോധമോഹപൂർവ്വകാഃ മൃദുമദ്ധ്യാധിമാത്രാഃ ദുഃഖാജ്ഞാനാനന്തഫലാഃ ഇതി പ്രതിപക്ഷഭാവനം**

അർത്ഥം: ഹിംസാദികളായ പത്ത് അധർമ്മങ്ങളാണ് വിതർക്കങ്ങൾ. ഈ പത്ത് അധർമ്മങ്ങൾ, കൃതം, കാരിതം, അനുമോദിതം ഇങ്ങനെ മൂന്നു ഭേദംകൊണ്ട് മുപ്പതായിത്തീരുന്നു. കൃതഹിംസ=ചെയ്യപ്പെട്ട ഹിംസ, കാരിതഹിംസ=ചെയ്യിക്കപ്പെട്ട ഹിംസ, അനുമോദിതഹിംസ=അഭിനന്ദിക്കപ്പെട്ട ഹിംസ. മുപ്പതുവിധമായ അധർമ്മങ്ങൾ ലോഭം, ക്രോധം, മോഹം ഈ മൂന്നു കാരണഭേദംകൊണ്ട് തൊണ്ണൂറുവിധമായിത്തീരുന്നു. ഈ തൊണ്ണൂറും മൃദു, മദ്ധ്യം, അധിമാത്രം എന്നുള്ള അവസ്ഥാഭേദംകൊണ്ട് ഇരുനൂറ്റിഎഴുപതായിത്തീരുന്നു. ഭാഷ്യാദികളിൽ ഇനിയും മൃദു, മദ്ധ്യം, തീവ്രം ഇങ്ങനെ മൂന്നവസ്ഥകൾകൂടി പറഞ്ഞിട്ടുണ്ട്. ഈ മൂന്നുകൂടി ചേർത്താൽ ആകെ വിതർക്കങ്ങൾ എണ്ണൂറ്റിപ്പത്തായി. 810 വിതർക്കങ്ങളുടെ ഫലം അനന്തവിധമായ ദുഃഖവും, അനന്തവിധമായ അജ്ഞാനവും

ആകുന്നു. അതുകൊണ്ട് വിപക്ഷത്തെ അവലംബിച്ച് വിതർക്കങ്ങളെ ജയിക്കണം. വിതർക്കങ്ങളുടെ കണക്കുകൂടി കാണിച്ചതിന്റെ കാരണം പറയാം.

ഋഗ്വേദത്തിൽ 810 പാപങ്ങളെ ചില ദേവതകൾ നശിപ്പിക്കുന്നു എന്ന് ചില ദിക്കിൽ പറഞ്ഞിട്ടുണ്ട്. ഇതിന് സായണൻ പറഞ്ഞിട്ടുള്ള അർത്ഥം താഴെ കാണിക്കുന്നു. ആസുരിയായ മായ ആദ്യമായി മൂന്നായിത്തീരുന്നു. അതീതം, വർത്തമാനം, ഭവിഷ്യത് എന്നീ ഭേദംകൊണ്ട് ഈ മൂന്നു മായകൾ ഒമ്പതായിത്തീരുന്നു. ഭൂ, അന്തരിക്ഷം, ദ്യൗ എന്നീ മൂന്നു ലോകങ്ങൾ കാരണമായിത്തീർന്നിട്ട് ഒമ്പതായിട്ടുള്ള മായ ഇരുപത്തിയേഴായിത്തീരുന്നു. ത്രിഗുണാവസ്ഥകളെക്കൊണ്ട് ഇതു പിന്നെ എൺപത്തിയൊന്നായിത്തീരുന്നു. ആശ്രയമായ പത്തുദിക്കുകളെക്കൊണ്ട് 810 ആയിത്തീരുന്നു. ഏതായാലും സായണന്റെ ഈ അഭിപ്രായത്തിനും യോഗത്തിലെ അഭിപ്രായത്തിനും യോജിപ്പുള്ളതുകൊണ്ട് ഇതുകൾക്കെല്ലാം മൂലം ഒന്നുതന്നെയാണെന്ന് ഊഹിക്കേണ്ടതാണ്.

ഉദാഹരണത്തിന് ഋഗ്വേദത്തിൽനിന്ന് ഒരു മന്ത്രത്തെ കാണിക്കാം. 'ഇന്ദ്രോ ദധീചോ അസ്ഥിഭിർവൃത്രാണ്യപ്രതിഷ്കുതഃ ജഘാന നവതീർന്നവ' (1 - 6 - 7)

ഇന്ദ്രൻ ദധീചമഹർഷിയുടെ അസ്ഥികളെക്കൊണ്ട്, 9കൊണ്ട് 90നെ പെരുക്കിയാൽ കിട്ടുന്ന സംഖ്യയോളമുള്ള അജ്ഞാനങ്ങളെ (വൃത്രശബ്ദത്തിന്റെ അർത്ഥമാണിത്) നശിപ്പിച്ചു. ദധീചമഹർഷി, അസ്ഥി ഈ രണ്ട് ശബ്ദങ്ങളെക്കൊണ്ട് അർത്ഥവിശേഷത്തെ സൂചിപ്പിക്കുന്നുണ്ട്. കുരുക്ഷേത്രത്തിലുള്ള ശര്യണാവതി എന്നു പേരായ നദിയിൽനിന്നാണ് ഈ അസ്ഥി കിട്ടിയത് എന്നും പറയുന്നുണ്ട്. പ്രകൃതമന്ത്രത്തെപ്പറ്റി അല്പംകൂടി പറയാനുണ്ട്. ചിത്തശുദ്ധികൊണ്ട് മനസ്സിൽ ഉണ്ടാവുന്ന ജ്ഞാനശക്തിയുടെയും ക്രിയാശക്തിയുടെയും ഏറ്റവും ഉത്കൃഷ്ടമായ അവസ്ഥയാണ് ഇന്ദ്രശബ്ദാർത്ഥം എന്ന് ബ്രാഹ്മണങ്ങളിൽനിന്ന് സ്പഷ്ടമാകുന്നുണ്ട്. ഇപ്രകാരമുള്ള ഇന്ദ്രാവസ്ഥയെ പ്രാപിച്ചിട്ടുള്ള ചിത്തത്തിലാണ് മുമ്പു കാണിച്ച 810 അജ്ഞാനങ്ങൾ നശിക്കുക എന്നാണ് ഈ മന്ത്രത്തിന്റെ താത്പര്യം. ഈ മന്ത്രത്തിന്റെ അടുത്തുതന്നെയുള്ള മറ്റൊരു മന്ത്രത്തിന്റെയും താത്പര്യം പറയാം. ചന്ദ്രന്ന് സ്വതവെ പ്രകാശമില്ലെന്നും സൂര്യന്റെ വെളിച്ചംകൊണ്ടാണ് ചന്ദ്രൻ ശോഭിക്കുന്നത് എന്നുമാണ് ആ മന്ത്രത്തിന്റെ താത്പര്യം. ഈ രണ്ട് മന്ത്രങ്ങളുടെ സാഹചര്യംകൊണ്ട് കിട്ടുന്ന ആശയത്തെ കാണിക്കാം. ലോകത്തിലുള്ള സൂര്യോദയം മുതലായ കാര്യങ്ങളെല്ലാം അഖണ്ഡൈകരസമായ സച്ചിദാനന്ദാവസ്ഥയുടെ സൂചകമാണെന്നും, സ്വതവെ പ്രകാശമില്ലാത്ത ചന്ദ്രൻ സൂര്യരശ്മികൊണ്ട് ശോഭിക്കുന്നതുപോലെ പ്രപഞ്ചമെല്ലാം തേജസ്സുകളുടെ അധിഷ്ഠാനമായ പരബ്രഹ്മത്തിന്റെ തേജോവിശേഷംകൊണ്ടാണ് പ്രകാശിക്കുന്ന

തെന്നും ജീവന് ആ ബ്രഹ്മാവസ്ഥ കിട്ടണമെങ്കിൽ മുമ്പുപറഞ്ഞ 810 അജ്ഞാനങ്ങൾ നശിക്കണമെന്നും ആണത്. ഇപ്പോൾ പറഞ്ഞ ആശയം വാസ്തവമാണെന്ന് വായനക്കാർക്ക് ബോദ്ധ്യം വരേണമെങ്കിൽ ഇനിയും ചില ഋഗ്വേദമന്ത്രങ്ങളെപ്പറ്റി പറയേണ്ടതുണ്ട്. പക്ഷേ വിസ്തരഭയം കൊണ്ട് പറയുന്നില്ല. വേദസംഹിതക്കും ഷഡ്ദർശനങ്ങൾക്കും പലമാതിരി ബന്ധമുണ്ടെന്നു കാണിക്കുവാനാണ് ഇവിടെ ഈ മന്ത്രാർത്ഥം വിചാരിക്കുവാൻ തുടങ്ങിയത്.

**സൂത്രം 35 അഹിംസാപ്രതിഷ്ഠായാം തത്സന്നിധൗ വൈരത്യാഗഃ**

അർത്ഥം: അഹിംസ എന്ന ധർമ്മം യാതൊരുവനിൽ സ്ഥിരപ്രതിഷ്ഠയായി തീരുന്നുവോ അവന്റെ സന്നിധാനം ഉണ്ടായിയെങ്കിൽ അവിടെ വൈരം ഉണ്ടാവുകയില്ല. ഋഷിമാരുടെ ആശ്രമങ്ങളിൽ സഹജശത്രുക്കളായ മൃഗങ്ങൾ മിത്രഭാവത്തോടുകൂടി വസിക്കുന്നു എന്ന് നാം പുരാണങ്ങളിൽ കാണുന്നുണ്ട്. ഋഷിമാരുടെ അഹിംസാധർമ്മത്തെയാണ് ഈ സംഗതി വെളിവാക്കുന്നത്. അഹിംസാധർമ്മത്തിന്റെ പ്രതിഷ്ഠ എന്നു പറയുന്നത് മാനസികപരിണാമഭേദമാണെന്നും മഹത്തത്ത്വത്തിൽനിന്ന് അഹങ്കാരതത്ത്വംവഴിയായി ഉണ്ടാവുന്ന വസ്തുക്കളാണ് മാനസികപരിണാമങ്ങൾ എന്നും നാം വിശ്വസിക്കുന്നുവെങ്കിൽ ഔഷധം രോഗത്തെ നശിപ്പിക്കുന്നതുപോലെ ഒരാളുടെ മനോഗതങ്ങളായ ധർമ്മങ്ങൾ അന്യവൈരത്തെ നശിപ്പിക്കുന്നുവെന്നും വിശ്വസിക്കാവുന്നതാണ്. പ്രത്യക്ഷലോകം പോലെ അപ്രത്യക്ഷലോകവും ഉണ്ടെന്ന്, ആലോചിക്കുന്നിടത്തോളം വെളിവാകുന്നുണ്ട്

**സൂത്രം 36 സത്യപ്രതിഷ്ഠായാം ക്രിയാഫലാശ്രയത്വം**

അർത്ഥം: സത്യപ്രതിഷ്ഠ ഉണ്ടായാൽ ക്രിയാഫലം സിദ്ധിക്കും. ഇതാണ് സൂത്രത്തിലെ വാക്കുകളുടെ അർത്ഥം. ഒരുവിധത്തിലും പൊളിപറയാത്തയാൾ പറയുന്നതെല്ലാം വാസ്തവമായിത്തീരും. 'അങ്ങക്ക് സുഖമാവട്ടെ' എന്ന് ഒരാളോട് ഈ സത്യവാദി പറഞ്ഞുവെങ്കിൽ അയാൾക്ക് സുഖമുണ്ടാവും. ഇങ്ങനെ ഒരുവിധത്തിൽ ഈ സൂത്രതാത്പര്യം പറയാം. മറ്റൊരുവിധത്തിലും പറയാം. സത്യമായി നടന്നാലേ നമുക്ക് നാം ചെയ്യുന്ന പ്രവൃത്തികളുടെ ശരിയായ ഫലം കിട്ടുള്ളൂവെന്ന് ലോകവ്യവഹാരത്തെ ശ്രദ്ധവെച്ചുനോക്കുന്നവർക്ക് അറിയാവുന്നതാണ്. ഏതായാലും സത്യത്തിലാണ് ക്രിയാഫലം ഇരിക്കുന്നതെന്നാണ് ഈ സൂത്രത്തിന്റെ താത്പര്യം.

**സൂത്രം 37: അസ്തേയപ്രതിഷ്ഠായാം സർവ്വരത്നോപസ്ഥാനം**

അർത്ഥം: ഒരാളിൽ അസ്തേയപ്രതിഷ്ഠ ഉണ്ടായിയെങ്കിൽ ലോകത്തിലുള്ള സകലദ്രവ്യവും അയാൾക്കധീനമാവും. നേരുള്ളവർക്ക് കടം കൊ

ടുക്കുവാൻ ആർക്കും സംശയം ജനിക്കില്ല. ഇതുപോലെത്തന്നെ ഗവൺമെൻറിന് ആവശ്യം നേരിടുമ്പോൾ കടംകൊടുക്കുവാൻ ജനങ്ങൾക്ക് മടിയുണ്ടാവാറില്ല. ഇതുകളെല്ലാം അസ്തേയത്തിൽ സ്ഥിരചിത്തനായവന് സകലദ്രവ്യവും സ്വാധീനമാവും എന്നുള്ള വാസ്തവത്തിൻെറ ഛായകളാണ്.

**സൂത്രം 38 ബ്രഹ്മചര്യപ്രതിഷ്ഠായാം വീര്യലാഭഃ**

അർത്ഥം: ബ്രഹ്മചര്യയിൽ സ്ഥിരപ്രതിഷ്ഠയുണ്ടായാൽ വീര്യലാഭമുണ്ടാവും. ബ്രഹ്മചര്യം എന്നുള്ളതിന് അർത്ഥം പറഞ്ഞിട്ടുണ്ടല്ലോ. വീര്യം, സാമർത്ഥ്യം, പ്രഭാവം ഇവ പര്യായങ്ങളാണ്. എന്നാൽ വേദാർത്ഥത്തെ ചിന്തിക്കുന്നവർക്ക് വീര്യശബ്ദത്തിന് ഒരു പ്രത്യേകത തോന്നാം. അതെന്താണെന്ന് പറയട്ടെ. "വീരനെ തരണേ" എന്നുള്ള പ്രാർത്ഥന വേദത്തിലെ ഋഷിമാർക്ക് വളരെ പ്രധാനമാണ്. ഇന്ത്യയെ കൈവശപ്പെടുത്തുന്നതിൽ തടസ്ഥമായി നിൽക്കുന്ന അനാര്യൻമാരെ ജയിക്കുവാൻ ശക്തിയുള്ള പുത്രൻമാരെ ലഭിക്കണമെന്നാണ് ഇവർ പ്രാർത്ഥിക്കുന്നതെന്ന് പാശ്ചാത്യർ വ്യാഖ്യാനിക്കാറുണ്ട്. ഈ വ്യാഖ്യാനം വൈദികാശയത്തിന് വിപരീതമാണ്. 'വിവിധം ശത്രൂൻ ഈരയതി ഇതി വീരഃ ശത്രുക്കളെ പല വിധത്തിൽ ഓടിക്കുന്നവൻ വീരൻ ഇതാണ് വീരശബ്ദവ്യുത്പത്തി. താമസികങ്ങളായ കാമക്രോധാദികളാണ് നമ്മുടെ വാസ്തവശത്രുക്കൾ. ഈ ആസുരചിത്തവൃത്തികളെ ഓടിക്കുന്ന സാത്വികചിത്തവൃത്തിക്കു യോഗ്യമായിട്ടുള്ളതെന്തോ അതാണ് വീര്യം എന്നു പറയുന്നതു്. ബ്രഹ്മചര്യംകൊണ്ട് വീര്യം എങ്ങനെ ഉണ്ടാവുമെന്നും വിചാരിക്കണം. ഭക്ഷിക്കപ്പെടുന്ന പദാർത്ഥങ്ങൾ ദേഹത്തിലുള്ള അഗ്നിയുടെ ശക്തികൊണ്ട് നാനാധാതുക്കളായി പരിണമിക്കുന്നതുപോലെ, ശുക്ലധാതുവും, നല്ലവണ്ണം രക്ഷിക്കപ്പെട്ടാൽ, (ഇതാണ് ബ്രഹ്മചര്യം) വീര്യമായി പരിണമിക്കുമെന്ന് ശാസ്ത്രങ്ങളിൽ നിന്ന് വിശ്വസിക്കണം. ആലോചിക്കുന്നേടത്തോളം ഈ ശാസ്ത്രം ശരിയാണെന്ന് ബോധ്യംവന്നുതുടങ്ങും.

**സൂത്രം 39 അപരിഗ്രഹസ്ഥൈര്യേ ജൻമകഥന്താസംബോധഃ**

അർത്ഥം: അപരിഗ്രഹത്തിൽ സ്ഥിരപ്രതിഷ്ഠയുണ്ടായാൽ ജനനം എന്താണ്, ജനനത്തിൻെറ സ്ഥിതി എന്താണ്, ഇതിൻെറ എല്ലാം ബോധമുണ്ടാവാൻ തുടങ്ങും. ഒരാൾ അന്യനിൽനിന്ന് സേവക്കായി വല്ലതും മേടിച്ചാൽ, തന്നവൻെറ സേവക്ക് അയാൾ നിൽക്കേണ്ടിവരും. ദാനമായി മേടിച്ചാൽ അന്യൻെറ പാപം കയ്യേൽക്കേണ്ടിവരും. ഇതുരണ്ടും കൂടാതെ സ്വപ്രയത്നംകൊണ്ട് വല്ലതും സമ്പാദിച്ച് ദിവസവൃത്തി കഴിച്ചുകൂട്ടി ധർമ്മമാർഗ്ഗത്തിൽകൂടി സഞ്ചരിക്കുവാൻ തുടങ്ങിയാൽ 'ഞാനാരാണ്', 'ഈ ലോകത്തിലേക്ക് ഞാനെവിടെനിന്നുവന്നു', 'മേലിൽ ഞാൻ ആരായിത്തീരും' ഇത്യാദിചിന്ത, മനഃശുദ്ധി ഇങ്ങനെ ഓരോ സദ്ഗുണങ്ങൾ

പ്രതിദിനം വർദ്ധിക്കുവാൻ തുടങ്ങുകയും എന്നുവേണ്ട ക്രമേണ പൂർവ്വ ജൻമസ്മരണ ഇത്യാദികൂടി ഉണ്ടാകാവുന്നതുമാണ്. 'മാഹം രാജന്നന്യ കൃതേന ഭോജം' ഇത്യാദി. അർത്ഥം:- അല്ലയോ രാജൻ വരുണ! അന്യനാൽ സമ്പാദിക്കപ്പെട്ട വസ്തുക്കളെക്കൊണ്ട് സുഖാനുഭവത്തിനുള്ള സംഗതി എനിക്ക് വരുത്താരുതേ. 'സേവാ ശ്വവൃത്തിരാഖ്യാതാ' (മനു) അർത്ഥം:- സേവകൊണ്ടുള്ള ആഹാർവൃത്തി ശ്വാവിന്റെ ആഹാർവൃത്തിപോലെ ഉള്ള താണ്. 'ഞാൻ ബ്രാഹ്മണനാണ്, എനിക്ക് ദാനം മേടിക്കുവാനധികാര മുണ്ട്' എന്നുപറയാൻ അർഹതയുള്ള ബ്രാഹ്മണർ ഇന്നെത്രയുണ്ട്! ഇനി, നിയമങ്ങളിലുള്ള ധർമ്മങ്ങളെപ്പറ്റി ചിന്തിക്കുന്നു.

## സൂത്രം 40 ശൗചാത് സ്വാംഗജുഗുപ്സാ പരൈരസംസർഗഃ

അർത്ഥം: തന്റെ അംഗങ്ങളെ നിസ്സാരമായി വിചാരിക്കുക, അന്യൻ മാരോട് സംസർഗ്ഗം കുറയുക, ഇവ ശൗചം കൊണ്ടുണ്ടാവുന്നതാണ്. അശുദ്ധങ്ങളായ മലമൂത്രാദികളോടുകൂടിയ ഈ ശരീരം നിസ്സാരമാണെന്ന് വിചാരിക്കണമെന്നോ ആരോടും സംസാരിക്കാതെ വിജനത്തിൽ ഇരിക്ക ണമെന്നോ അല്ല ഈ സൂത്രത്തിന്റെ താത്പര്യം. ശ്രോത്രങ്ങൾക്ക് അല ങ്കാരമായിട്ടുള്ളത് ശ്രുതിയാണ്, അതല്ലാതെ കുണ്ഡലമല്ല. പാണികളെ കങ്കണം കൊണ്ടലങ്കരിച്ചില്ലെങ്കിലും ദാനം ചെയ്യുക എന്ന പ്രവൃത്തികൊ ണ്ടലങ്കരിക്കണം; ചന്ദനക്കുറിയിട്ടില്ലെങ്കിലും പരോപകാരം ചെയ്യുന്നുവെ ങ്കിൽ അത് ശരീരത്തിന് ഭൂഷണമായിത്തീരും - ഇത്യാദി ആപ്തവചനങ്ങളെ അനുസരിച്ച് ശരീരംകൊണ്ട് നിർവ്വഹിക്കേണ്ടവകളെ നിർവ്വഹിക്കുകയാണ് സ്വാംഗജുഗുപ്സ എന്നതുകൊണ്ട് പറയുന്നത്. അന്യൻമാരെ ശകാരിക്കു ന്നതിനായി പലരുമായി കൂട്ടംകൂടുക, ഒരുവനെ ചതിപ്പാനായി മറ്റൊരുവ നെ സേവപിടിക്കുക, യാതൊരു നിയമവും കൂടാതെ ഭക്ഷണാദികാര്യങ്ങ ളിൽ ആരോടെങ്കിലും കൂടിച്ചേരുക ഇത്യാദികൾ വേണ്ടെന്നുവെക്കുകയാ ണ് 'പരൈരസംസർഗഃ' എന്നുള്ളതുകൊണ്ട് പറഞ്ഞിട്ടുള്ളത്. ആന്തരശൗ ചത്തിൽ ശ്രദ്ധവെക്കാതെ ബാഹ്യശൗചത്തിൽ അധികം യത്നിച്ചുതുടങ്ങി യാൽ പതനമാണ് ഫലമെന്ന് ഓർമ്മവെക്കണം. ശൗചംകൊണ്ട് ഇനിയും ചില ഫലമുണ്ടെന്ന് അടുത്ത സൂത്രംകൊണ്ട് പറയുന്നു.

## സൂത്രം 41 സത്വശുദ്ധിസൗമനസ്യൈകാഗ്ര്യേന്ദ്രിയജയ-ആത്മദർശനയോഗ്യത്വാനി ച

അർത്ഥം: സത്ത്വശുദ്ധി, സൗമനസ്യം (ചിത്തത്തിൽ സ്വച്ഛത), ഐകാ ഗ്ര്യം (ഏകാഗ്രത), ഇന്ദ്രിയജയം, ആത്മദർശനത്തിനുള്ള യോഗ്യത്വം - ഇവയും ശൗചം കൊണ്ടുണ്ടാവും. ബാഹ്യാഭ്യന്തരശുദ്ധികൊണ്ട് സത്ത്വ ശുദ്ധിയുണ്ടായാൽ മനസ്സ് നിർമ്മലമാവും. അപ്പോൾ മനസ്സിന് ഏകാഗ്ര തയും ഏകാഗ്രചിത്തത്തിന് ഇന്ദ്രിയജയവും ജിതേന്ദ്രിയന് ആത്മസാക്ഷാ ത്ക്കാരയോഗ്യത്വവും സംഭാവ്യമാണെന്ന് താത്പര്യം.

**സൂത്രം 42 സന്തോഷാദനുത്തമഃ സുഖലാഭഃ**

അർത്ഥം: സന്തോഷംകൊണ്ട് ശ്രേഷ്ഠമായ സുഖമുണ്ടാവും. ന വിദ്യതേ അസ്മാത് ഉത്തമഃ ഇതി അനുത്തമഃ എന്നാണ് വിഗ്രഹം. ലോകത്തിൽ ഏതു സുഖത്തിനുമേലെ വേറെ സുഖമില്ലയോ അതാണ് അനുത്തമസുഖം. ഉള്ളതുകൊണ്ടുള്ള തൃപ്തിയാണ് സന്തോഷമെന്ന് മുമ്പുപറഞ്ഞിട്ടുണ്ടല്ലോ. ഈ സന്തോഷമുണ്ടായാൽ ഉത്കൃഷ്ടസുഖമുണ്ടാവുമെന്ന് പ്രമാണംകൊണ്ടുതന്നെ വിശ്വസിക്കേണ്ടിവരുമായിരിക്കാം. 'യച്ച കാമസുഖം ലോകേ യച്ചദിവ്യം മഹത്സുഖം തൃഷ്ണാക്ഷയസുഖസ്യൈതേ നാർഹതഃ ഷോഡശീം കലാം' - ലോകത്തിലുള്ള കാമസുഖമോ ദിവ്യസുഖമോ ഇതൊന്നും തൃഷ്ണാക്ഷയംകൊണ്ടുള്ള സുഖത്തിന്റെ ഒരംശത്തോടെങ്കിലും സമമല്ല.

**സൂത്രം 43 കായേന്ദ്രിയസിദ്ധിരശുദ്ധിക്ഷയാത്തപസഃ**

അർത്ഥം: തപസ്സുകൊണ്ട് അശുദ്ധി നശിച്ചാൽ ശരീരത്തിനും ഇന്ദ്രിയങ്ങൾക്കും സിദ്ധിയുണ്ടാവും. തപസ്സ് എന്നതിന്റെ അർത്ഥം മുമ്പു പറഞ്ഞിട്ടുണ്ട്. താമസികഗുണങ്ങളെക്കൊണ്ട് നമ്മുടെ ശരീരവും ഇന്ദ്രിയങ്ങളും നമുക്ക് സ്വാധീനങ്ങളല്ല. സ്വർണം മുതലായതുകളെ അഗ്നി നിർമ്മലങ്ങളാക്കുന്നതുപോലെ തപസ്സ് ശരീരേന്ദ്രിയങ്ങളെ നിർമ്മലങ്ങളാക്കിയാൽ അവ സ്വാധീനങ്ങളാവുകയും ദേഹത്തിന് അണിമാദിസിദ്ധി, ഇന്ദ്രിയങ്ങൾക്ക് ദൂരശ്രവണാദിസിദ്ധി ഇവയുണ്ടാവുകയും ചെയ്യും.

**സൂത്രം 44 സ്വാദ്ധ്യായാദിഷ്ടദേവതാസംപ്രയോഗഃ**

അർത്ഥം: സ്വാദ്ധ്യായത്തെ അഭ്യസിച്ചാൽ ഇഷ്ടമായ ദേവതയോട് സമ്പർക്കമുണ്ടാവും. സ്വാദ്ധ്യായം, വേദം എന്നീ വാക്കുകൾ പര്യായങ്ങളായി ധാരാളം ഉപയോഗിക്കാറുണ്ട്. മോക്ഷശാസ്ത്രാദ്ധ്യയനമോ പ്രണവജപമോ ആണ് സ്വാദ്ധ്യായശബ്ദാർത്ഥമെന്ന് ഭാഷ്യകാരൻ പറയുന്നു. *ബ്രഹ്മപ്രതിപാദകമായ ഉപനിഷത്തുകളെയും കർമ്മപ്രതിപാദകമായ ബ്രാഹ്മണങ്ങളെയും വ്യാഖ്യാനങ്ങളായി സ്വീകരിച്ച് നിർവചനയോടുകൂടി മന്ത്രഭാഗമായ വേദത്തെ നോക്കിയാലാണ് അവനവന്നു് ഇഷ്ടമുള്ള ദേവതയെ കാണുക. പ്രണവമോ ഉപനിഷത്തുകളോ ഇവയെല്ലാം ബ്രഹ്മപ്രതിപാദകമാണെന്ന് നിർവിവാദമാണു്. മന്ത്രഭാഗം ജ്ഞാനിക്ക് ബ്രഹ്മപ്രതിപാദകവും സഗുണോപാസകന് സഗുണബ്രഹ്മപ്രതിപാദകവും വിരക്തനാവാനാഗ്രഹിക്കുന്നവന് വിഷയത്യാഗത്തിനുള്ള മാർഗ്ഗത്തെ കാണിക്കുന്നതുമാണ്. എന്നുവേണ്ട, മൂന്ന് ആശ്രമങ്ങൾ ഗൃഹസ്ഥാശ്രമത്തെ ആശ്രയിച്ചുനിൽക്കുന്നതുപോലെ ഉപനിഷത്ത് മുതലായ വേദങ്ങൾ മന്ത്രഭാഗമായ വേദത്തെ ആശ്രയിച്ചുനിൽക്കുന്നു. പരിപക്വചിത്തന്മാർക്കേ ഉപനിഷത്ത് ഉപകാരമായിത്തീരുള്ളൂ. ചിത്തശുദ്ധി, ആശയത്തിനു വിശാലത ഇത്യാദികളുണ്ടാക്കി ചതുർത്ഥാശ്രമത്തിന് യോഗ്യ*

*തയുണ്ടാക്കുന്നത് മന്ത്രഭാഗമായ വേദമാണ്. മൂന്നു വേദങ്ങളെ മഹാവ്യാഹൃതിയിലേക്കും പ്രണവത്തെ ഹൃദയത്തിലേക്കും ആക്കുവാൻ യോഗ്യതയുള്ളവർക്കേ പ്രണവജപാദികളെക്കൊണ്ടുമാത്രം ചാരിതാർത്ഥ്യമുണ്ടാവുള്ളൂ. യോഗശാസ്ത്രത്തിൽ ദ്വിതീയാധ്യായം ചിത്തസംസ്കാരം കുറഞ്ഞവർക്കുവേണ്ടിയാണെന്നും പറയുന്നുണ്ട്. ഇങ്ങനെ പലതുമാലോചിച്ചാൽ സൂത്രകാരൻ സ്വാധ്യായശബ്ദംകൊണ്ട് മന്ത്രഭാഗമായ വേദത്തെയാണ് വിവക്ഷിച്ചിട്ടുള്ളതെന്ന് തോന്നുന്നു.*

സൂത്രം 45 സമാധിസിദ്ധിരീശ്വരപ്രണിധാനാത്.

അർത്ഥം: ഈശ്വരാർപ്പണം ഹേതുവായിട്ട് സമാധിസിദ്ധിയുണ്ടാവുന്നു. ഈശ്വരാർപ്പണം ഹേതുവായിട്ട് സർവ്വസിദ്ധിയും ഉണ്ടാവുമെന്ന് ഗീതയിൽ പലേടത്തും പറയുന്നതുകൊണ്ട് അധികം വിവരിക്കുന്നില്ല. ഇനി ആസനം മുതലായ യോഗാംഗങ്ങളെ പറയുവാൻ പോകുന്നു.

സൂത്രം 46 സ്ഥിരസുഖമാസനം

അർത്ഥം: നിശ്ചലവും സുഖകരവുമായ ഇരിപ്പിനെയാണ് ആസനമെന്നു പറയുന്നത്. യോഗാഭ്യാസവുമായി പരിചയപ്പെട്ടവർക്ക് ആസനം എന്ന വാക്കുകൊണ്ട് ഉദ്ദേശിക്കുന്നതെന്താണെന്നറിയാം. യോഗാഭ്യാസത്തെ കായികപരിശീലനം മാത്രമായി കാണുന്നത് ശരിയായിരിയ്ക്കയില്ല. ശരീരത്തിൻേറയും മനസ്സിൻേറയും സുസ്ഥിതി പരസ്പരാശ്രിതമായതുകൊണ്ട് ഇവയെ കൂട്ടിയിണക്കി ആരോഗ്യത്തോടൊപ്പം സാധകനിൽ സർവ്വാത്മഭാവനയും വളർത്തുന്നതിന് യോഗശാസ്ത്രം മാർഗ്ഗനിർദേശം നൽകുന്നു. ആസന ക്രിയാരീതികളെക്കുറിച്ച് പറയുമ്പോൾ സ്ഥിരവും സുഖകരവുമായിരിയ്ക്കണമെന്ന നിർദേശം ശ്രദ്ധേയമാണ്. ശരീരത്തെ അല്പനേരത്തേയ്ക്കുപോലും നിശ്ചലമാക്കിവെയ്ക്കുന്നത് അസുഖകരമായി അനുഭവപ്പെടാമല്ലോ. യോഗാസനങ്ങൾ പരിശീലിക്കുന്നവർ ആദ്യഘട്ടങ്ങളിൽ ശരീരത്തെ ശ്രമകരമായി നിശ്ചലമാക്കിവെയ്ക്കാൻ ശ്രമിച്ച് അപകടത്തിൽപ്പെട്ടതിൻേറ ദൃഷ്ടാന്തങ്ങളുണ്ട്. ഇങ്ങനെ ചെയ്യുന്നത് ആരോഗ്യത്തിനുതന്നെ ദോഷകരമാണ്. നിശ്ചലത അനായാസമായി കൈവരണം. സാവധാനത്തിലുള്ള ദീർഘകാലപരിശ്രമത്തിന് സാധകൻ വേണ്ടിവന്നാൽ തയ്യാറാവണം. മനസ്സിൽനിന്ന് ശരീരഭാവന അകറ്റുക വളരെ പ്രയാസമാണ്. ശരീരാഭിമുഖമായി പ്രവർത്തിയ്ക്കുന്ന മനസ്സിൻേറ ചാഞ്ചല്യം ക്രമേണ ഇല്ലാതാക്കുന്നതിന് വിധിപ്രകാരമുള്ള യോഗാസനം സഹായിക്കും. സാധകന് അനുയോജ്യമായ ഏത് ആസനവും തിരഞ്ഞെടുത്ത് പരിശീലിക്കാം.

സൂത്രം 47 പ്രയത്നശൈഥില്യാനന്തസമാപത്തിഭ്യാം.

അർത്ഥം: പ്രയത്നശൈഥില്യംകൊണ്ടും ആത്മധ്യാനംകൊണ്ടും ആസനം സ്ഥിരസുഖമായിത്തീരുന്നു. ശരീരബോധം മനസ്സിൽനിന്നു നീങ്ങുന്ന

അവസ്ഥ അനായാസമായി ഉണ്ടാവണം. ഭൂമിയെ താങ്ങിനിൽക്കുന്നതായി വിശ്വസിയ്ക്കപ്പെടുന്ന ആയിരം ഫണങ്ങളുള്ള അനന്തന്റെ പരാമർശം പ്രതീകാത്മകമായി മനസ്സിലാക്കേണ്ടതുണ്ട്. ഭ്രമണപഥത്തിൽ ചലിച്ചുകൊണ്ട് ഭൂമി നീങ്ങിക്കൊണ്ടിരിയ്ക്കുകയാണ്. ഭൂമിയ്ക്ക് അനന്തൻ സ്ഥിരത നൽകുന്നതായ കല്പന ഉചിതംതന്നെ. അനന്തശബ്ദത്തിന് ആത്മാവെന്നും സമാപത്തിശബ്ദത്തിന് പ്രാപ്തിയെന്നും അർത്ഥം മനസ്സിലാക്കുകയും ചെയ്യാം.

### സൂത്രം 48 തതോ ദ്വന്ദ്വാനഭിഘാതഃ

അർത്ഥം: ആസനം സ്ഥിരപ്പെട്ടുകഴിഞ്ഞാൽ ദ്വന്ദ്വഭാവനയ്ക്ക് നാശം സംഭവിയ്ക്കുന്നു. ദ്വന്ദ്വങ്ങൾ ശരീരഭാവന ഉണ്ടാക്കുന്നവയായതുകൊണ്ട് ആത്മാനുസന്ധാനത്തിന് തടസ്സമായിത്തീരുന്നു എന്നത് അറിവുള്ള കാര്യമാണല്ലോ. ശരീരത്തെ നേരിട്ടുബാധിക്കുന്ന ദ്വന്ദ്വങ്ങളെക്കുറിച്ചാണ് ഇവിടെ പറഞ്ഞിട്ടുള്ളത്. മനസ്സിനെ ബാധിയ്ക്കാവുന്ന ദ്വന്ദ്വങ്ങളല്ല ഇവിടെ വിവക്ഷ. ആസനസിദ്ധിയിൽനിന്ന് ശരീരത്തിനു കൈവരുന്ന സുസ്ഥിതിയെ താൽക്കാലികമായ നേട്ടങ്ങൾക്കുവേണ്ടി സാധകൻ ഉപയോഗപ്പെടുത്താൻ ഇടയാകരുത്. അങ്ങനെ ചെയ്താൽ അധഃപതനമാണുണ്ടാവുക.

### സൂത്രം 49 തസ്മിൻ സതി ശ്വാസപ്രശ്വാസയോർഗതിവിച്ഛേദഃ പ്രാണായാമഃ

അർത്ഥം: ആസനസിദ്ധി കൈവന്നാൽ ശ്വാസോച്ഛ്വാസങ്ങളെ സ്തബ്ധമാക്കുന്നതിന് കഴിവുള്ള പ്രാണായാമത്തെ പരിശീലിയ്ക്കണം. യമ-നിയമ - ആസനങ്ങൾക്കുശേഷമാണ് പ്രാണായാമം പരിശീലിയ്ക്കേണ്ടത്. ശ്വാസോച്ഛ്വാസഗതിയെ നിയന്ത്രിയ്ക്കൽ മാത്രമായി പ്രാണായാമത്തെ കണക്കാക്കുന്നത് ശരിയായിരിയ്ക്കയില്ല. ശ്വാസോച്ഛ്വാസത്തിൽ പ്രാണശക്തി അന്തർഭവിച്ചിട്ടുണ്ട്. ആ ശക്തിയെ അധീനമാക്കാൻ കഴിയണം. പൂരക - കുംഭക - രേചകക്രിയകളുടെ അനുഷ്ഠാനംവഴിയാണ് പ്രാണശക്തിയെ നിയന്ത്രിക്കേണ്ടത്. ഇതിന് ഗുരുവിന്റെ സഹായം ആവശ്യമായിവരും. സാധാരണ ലൗകികജീവിതം നയിക്കുന്നവർ, മറ്റുസുഖങ്ങളെ എന്നപോലെ അല്പം ആത്മീയസുഖവും കാംക്ഷിച്ചുകൊണ്ട് യാതൊരു തയ്യാറെടുപ്പുമില്ലാതെ പ്രാണായാമപരിശീലനത്തിലേർപ്പെടുന്നത് ആപൽക്കരമായിത്തീരാം.

### സൂത്രം 50 ബാഹ്യാഭ്യന്തരസ്തംഭവൃത്തിഃ ദേശകാലസംഖ്യാഭിഃ പരിദൃഷ്ടോ ദീർഘസൂക്ഷ്മഃ

അർത്ഥം: ബാഹ്യവൃത്തി, ആഭ്യന്തരവൃത്തി, സ്തംഭവൃത്തി എന്നിങ്ങനെ മൂന്നു ഭേദങ്ങളോടുകൂടിയതാണ് പ്രാണായാമമെന്നും, ദേശ-കാല-സംഖ്യ

കളെ അടിസ്ഥാനമാക്കി പരിശീലിയ്ക്കുന്ന സാധകന് ഫലസിദ്ധി കൈവരുന്നു എന്നുമാണ് ഈ സൂത്രത്തിന്റെ സാരം. ബാഹ്യവൃത്തി എന്നതുകൊണ്ട് ശരീരത്തിനുള്ളിലെ വായുവിനെ മുഴുവൻ പുറത്താക്കിയും, അല്പാൽപാലും അകത്തുനിർത്താതെയും സ്വസ്ഥമായി പ്രാണായാമത്തിലിരിയ്ക്കുന്ന സ്ഥിതിയാണ് ഉദ്ദേശിക്കുന്നതു്. ആഭ്യന്തരവൃത്തികൊണ്ട് ഉദ്ദേശിക്കുന്നത് കഴിയുന്നത്ര വായുവിനെ അകത്തേയ്ക്ക് വലിച്ചെടുത്ത്, ശരീരത്തിൽത്തന്നെ ആകാവുന്നത്ര നേരം നിലനിർത്തലാണു്. സ്തംഭവൃത്തി സാധകന് ഇച്ഛാബലംകൊണ്ട് വായുവിനെ ശരീരത്തിനകത്തോ പുറത്തോ നിർത്താനുള്ള കഴിവിനെ സൂചിപ്പിക്കുന്നു.

**സൂത്രം 51 ബാഹ്യാഭ്യന്തരവിഷയാക്ഷേപീ ചതുർത്ഥഃ**

അർത്ഥം: പ്രാണായാമത്തിന്റെ നാലാമത്തേതും ഏറ്റവും ഉയർന്നതുമായ വകഭേദമാകുന്നു ഈ സൂത്രത്തിൽ പ്രതിപാദിച്ചിരിക്കുന്നതു്. വായു പുറത്തേയ്ക്കു പോയി, അകത്തേയ്ക്കു കടന്നു, നിശ്ചലമാണ് എന്ന് മൂന്നുവിധ ഭാവനയും ഈ ഘട്ടത്തിൽ സാധകനിൽ ഉണ്ടാവുന്നില്ല. സ്ഥിരമായി പ്രാണായാമം ചെയ്തുകൊണ്ടിരിക്കുന്ന സാധകന് പ്രാണമയകോശത്തിന്റെ പ്രവർത്തനത്തെക്കുറിച്ചറിവുണ്ടായി ആവശ്യാനുസരണം പ്രാണശക്തിയെ ചലിപ്പിക്കാൻ സാധിക്കുന്നു. ഈ സ്ഥിതിയിലെത്തുമ്പോഴാണ് യഥാർത്ഥമായ പ്രാണായാമം നടക്കുന്നതു്. മുമ്പു പറഞ്ഞതെല്ലാം അതിലേയ്ക്കുള്ള തയ്യാറെടുപ്പുകളാവുന്നതേ ഉള്ളൂ. പ്രാണശക്തി കുണ്ഡലിനിയെ ഉണർത്തുന്നത് എങ്ങനെ തുടങ്ങിയ കാര്യങ്ങൾ ഗുരുവിൽനിന്ന് സാധകന് കിട്ടേണ്ട അറിവുകളാണു്. സൂത്രകാരൻ അവയെപ്പറ്റി കൂടുതൽ വിശദീകരിയ്ക്കാതെ പ്രാണായാമം കൊണ്ടുള്ള രണ്ടു ഫലങ്ങൾ പ്രതിപാദിച്ചുതുടങ്ങുന്നു.

**സൂത്രം 52 തതഃ ക്ഷീയതേ പ്രകാശാവരണം.**

അർത്ഥം: പ്രാണായാമം സ്വാധീനമായിക്കഴിഞ്ഞാൽ, അവിദ്യാദി ക്ലേശങ്ങൾ ക്ഷയിക്കുകയും യോഗചര്യയുടെ കൂടുതൽ ഉയർന്നതലങ്ങളിലേയ്ക്ക് കടക്കാനാവശ്യമായ പ്രകാശം സംസിദ്ധമാവുകയും ചെയ്യുന്നു.

**സൂത്രം 53 ധാരണാസു ച യോഗ്യതാ മനസഃ**

അർത്ഥം: ധാരണ, ധ്യാനം, സമാധി എന്നിങ്ങനെയുള്ള അന്തരംഗയോഗത്തിനുള്ള പരിശീലനം ആരംഭിയ്ക്കാനുള്ള കഴിവും സാധകന് പ്രാണായാമഫലമായി കിട്ടുന്നു. മനസ്സിനെ പൂർണ്ണമായി നിയന്ത്രിക്കാൻ കഴിയുമ്പോഴാണ് യോഗാനുശീലനത്തിൽ പുരോഗതി അനുഭവപ്പെടുക.

**സൂത്രം 54 സ്വവിഷയാസംപ്രയോഗേ ചിത്തസ്വരൂപാനുകാരഃ ഇവേന്ദ്രിയാണാം പ്രത്യാഹാരഃ**

അർത്ഥം: പ്രാണായാമം അഭ്യസിച്ച് അതിൽ തൻമയീഭാവം വന്നു കഴിഞ്ഞാൽ മനസ്സും ഇന്ദ്രിയങ്ങളും സംശുദ്ധമായിത്തീരുന്നു. അപ്പോൾ

പിന്നെ, ഇന്ദ്രിയങ്ങളെ ബാഹ്യവൃത്തികളിൽനിന്ന് നിവർത്തിപ്പിച്ച് മനസ്സിൽ ലയിപ്പിക്കാൻ ശ്രമിയ്ക്കണം. ഇതിനുള്ള അഭ്യാസത്തെ പ്രത്യാഹാരമെന്നു പറയുന്നു. യമ-നിയമ-ആസന-പ്രാണായാമങ്ങളിലൂടെ മുമ്പോട്ടു പോയ സാധകന് പ്രത്യാഹാരസിദ്ധി കൈവരുന്നതാണ്. ഇന്ദ്രിയങ്ങളും മനസ്സും ചേർന്ന ലോകം സാധകന്റെ സമ്പൂർണ്ണനിയന്ത്രണത്തിലാണിപ്പോൾ. ബാഹ്യവൃത്തികളിൽ യാതൊരു താൽപര്യവും സാധകനുണ്ടാവുന്നില്ല. ഇന്ദ്രിയങ്ങൾ സാധാരണരീതിയിലുള്ള അവയുടെ ക്രിയകൾ ചെയ്യുമ്പോഴും സാധകൻ അവയിൽ ആസക്തനോ അനാസക്തനോ അല്ല.

സൂത്രം 55 തതഃ പരമാ വശ്യതാ ഇന്ദ്രിയാണാം.

അർത്ഥം: പ്രത്യാഹാരസിദ്ധി ഉണ്ടായാൽ ഇന്ദ്രിയങ്ങളെല്ലാം സ്വാധീനങ്ങളായി എന്നു സാരം. ഇന്ദ്രിയവശ്യതയിലൂടെ സാധകന് ആത്മാവിലേക്ക് ശ്രദ്ധപതിപ്പിയ്ക്കാൻ സാധിക്കുന്നു. സാധകന്റെ സ്വഭാവജന്യങ്ങളായ ദോഷങ്ങളകറ്റാൻ യമ-നിയമങ്ങളും ഭൗതിക ശരീരത്തിലെ തകരാറുകൾ നീക്കാൻ ആസനങ്ങളും പ്രാണശക്തിയെ ഉൾക്കൊള്ളാൻ പ്രാണായാമവും സഹായകരമാണ്. ഇങ്ങനെ പടിപടിയായി യോഗമാർഗ്ഗത്തിൽ ചരിയ്ക്കുന്ന സാധകന് പ്രത്യാഹാരത്തിലൂടെ ഇന്ദ്രിയങ്ങളെയും വശത്താക്കാൻ കഴിയുന്നു. അതോടെ ബഹിരംഗയോഗത്തിന്റെ കാര്യങ്ങൾ അവസാനിച്ചു. സാധകന് അന്തരംഗയോഗത്തിലേയ്ക്ക് ഇനി പ്രവേശിയ്ക്കാമെന്നായി.

# തൃതീയാദ്ധ്യായം

## വിഭൂതിപാദം

**സൂത്രം: 1** ദേശബന്ധശ്ചിത്തസ്യ ധാരണാ

അർത്ഥം: മനസ്സിനെ ഏകാഗ്രമാക്കി സമാധിയിലേയ്ക്ക് നയിക്കാനുള്ള മാർഗ്ഗം പറയുന്നു. വിഭൂതികളുടെ സ്ഫുരണത്തിന്ന് ധാരണ, ധ്യാനം, സമാധി ഇവ മൂന്നും അഭ്യസിയ്ക്കേണ്ടതുകൊണ്ട് അവ, വിഭൂതിപാദത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നു. ചിത്തത്തെ വസ്തുവുമായി ബന്ധിപ്പിക്കുന്നതാണ് ധാരണ. വസ്തു ഏതായിരിക്കണമെന്ന് സാധകന്ന് നിശ്ചയിക്കാം. ശരീരത്തിനകത്തോ പുറത്തോ ഉള്ളതാവാമതു്. വസ്തുവിൽ ചിത്തത്തെ ഉറപ്പിച്ചശേഷം അതുമായി ബന്ധപ്പെട്ട മേഖലയിൽ ചിത്തം സഞ്ചരിച്ചെന്നും വരാം. എന്നാൽ അതിൽനിന്ന് തീരെ വിട്ടുമാറുകയുമരുതു്. 'ദേശബന്ധം' എന്നു പറഞ്ഞതുകൊണ്ട്, കേന്ദ്രീകൃതസ്ഥാനത്തിന് അല്പമൊരു വ്യാപ്തി ഉണ്ടാകുമെന്നു വരുന്നു.

**സൂത്രം: 2** തത്ര പ്രത്യയൈകതാനതാ ധ്യാനം

അർത്ഥം: മുൻ പറഞ്ഞ സൂത്രത്തിൽ, മനസ്സിനെ ഇതരവിഷയങ്ങളിൽ വ്യാപരിപ്പിയ്ക്കാതെ അതേസമയം വളരെ പരിമിതമായ സ്വാതന്ത്ര്യം നൽകിക്കൊണ്ടുള്ള ധാരണയുടെ കാര്യമാണല്ലൊ പറഞ്ഞത്. അവിടെയും മനസ്സിന് വസ്തുവിൽ അധികനേരം ഉറച്ചുനിൽക്കാൻ കഴിയാതെവരും. പക്ഷെ ഈ വ്യതിയാനത്തിന്റെ ആവർത്തനം ചുരുക്കാൻ കഴിയണം. അങ്ങനെ ക്രമേണ ഉണ്ടാവേണ്ടതാണ് ഏകാഗ്രത. അന്യവിചാരങ്ങളെ പൂർണ്ണമായി ഒഴിവാക്കുന്നതിൽ സാധകൻ വിജയിക്കുമ്പോഴാണ് മനസ്സിന് ഏകാഗ്രത കൈവരുന്നതു്. മനസ്സിനെ വളരെനേരം ഏകതാനതയിൽ നിർത്തുന്നതിനെ ധ്യാനമെന്നു പറയുന്നു.

**സൂത്രം: 3** തദേവാർത്ഥമാത്രനിർഭാസം സ്വരൂപശൂന്യമിവ സമാധിഃ

അർത്ഥം: ധ്യാനാനന്തരഘട്ടമായി സമാധിസ്ഥിതിയിലെത്തുന്നു. അപ്പോൾ വിജാതീയഭാവനകളെല്ലാം അപ്രത്യക്ഷമായി ധ്യേയവസ്തുവിൽ മനസ്സ് തല്ലീനമായി. മനസ്സിന്റെ അസ്തിത്വബോധം മാഞ്ഞ് ധ്യേയവസ്തുവിൽ അത് പൂർണ്ണമായി വിലയിക്കുമ്പോഴേ സമാധിസ്ഥനാവുകയുള്ളു. ധാരണാ-ധ്യാനഘട്ടങ്ങളിലൂടെ പതുക്കെപ്പതുക്കെ ദുർബ്ബലമായിവന്ന മനസ്സിന്റെ അസ്തിത്വബോധം പൂർണ്ണമായി ഇല്ലാതാവുകയാണ്. സൂത്രത്തി

ലെ 'ശൂന്യമിവ' എന്ന പ്രയോഗം യോഗിയുടെ ചിത്തത്തിന്റെ അപ്പോഴത്തെ നിലയെ കാണിയ്ക്കുന്നു. സമാധിസ്ഥിതിയെക്കുറിച്ച് പല ധാരണകളും പ്രചാരത്തിലുണ്ട്. ശരീരത്തെ ദീർഘനേരം ചലനമില്ലാതെ നിർത്താനുള്ള കഴിവിനെ സമാധിയായി കരുതുന്നവരുണ്ട്. ശരീരത്തിന്റെ നിശ്ചലാവസ്ഥയെ മാത്രം അടിസ്ഥാനമാക്കി സമാധിസ്ഥിതിയിലെത്തിയതായി പറഞ്ഞുകൂട. ചിത്തത്തിന് ശരീരവുമായുള്ള എല്ലാ ബന്ധങ്ങളും നീങ്ങി ധ്യേയവസ്തുവിൽ അതു വിലയിക്കുമ്പോഴാണ് സമാധിസ്ഥിതിയിലെത്തുക.

**സൂത്രം: 4 ത്രയമേകത്ര സംയമഃ**

അർത്ഥം: ധാരണ, ധ്യാനം, സമാധി-ഇവ മൂന്നും ഒരുമിച്ചുകഴിഞ്ഞാലുള്ള സ്ഥിതിയെ യോഗഭാഷയിൽ സംയമം എന്നു പറയുന്നു. സംയമികൾക്കാണ് അമാനുഷസിദ്ധികൾക്കുള്ള കഴിവുണ്ടാകുന്നത്.

**സൂത്രം: 5 തജ്ജയാത് പ്രജ്ഞാലോകഃ**

അർത്ഥം: പൂർണ്ണമായി സംയമിയായിക്കഴിഞ്ഞാൽ യോഗിയ്ക്ക് പ്രജ്ഞയുടെ പ്രകാശാവസ്ഥ സിദ്ധിക്കുന്നു.

**സൂത്രം: 6 തസ്യ ഭൂമിഷു വിനിയോഗഃ**

അർത്ഥം: സംയമത്തിന്റെ പരിശീലനം സാധകൻ ക്രമികമായി ചെയ്യണമെന്നു ഇവിടെ പറയുന്നു. സംയമരീതി വ്യക്തമാക്കപ്പെട്ടുകഴിഞ്ഞുവെങ്കിലും, അനുക്രമമായി വേണം ഈ വിഷയത്തിൽ മുന്നോട്ടു പോകേണ്ടതെന്നു ചൂണ്ടിക്കാണിക്കുകയാണ് സൂത്രോദ്ദേശ്യം. സംയമസ്ഥാനങ്ങൾക്കും വസ്തുക്കൾക്കും ഉള്ള ഗുരു-ലഘുത്വഭാവത്തെ അറിഞ്ഞ് സാധകൻ മുന്നോട്ടു പോകേണ്ടതാണ്.

**സൂത്രം: 7 ത്രയമന്തരംഗം പൂർവ്വേഭ്യഃ**

അർത്ഥം: ബഹിരംഗസാധനകൾ എന്നറിയപ്പെടുന്ന യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം എന്നിവയെ അപേക്ഷിച്ച് ധാരണാ-ധ്യാന-സമാധികൾ അന്തരംഗസാധനകളാകുന്നു. ബഹിരംഗസാധനയെ അന്തരംഗസാധനയ്ക്കുള്ള തയ്യാറെടുപ്പായി കാണണം. അന്തരംഗസാധന പൂർണ്ണമായും മനസ്സിന്റെ മണ്ഡലത്തിൽ നടക്കുന്നതായതുകൊണ്ട് സാധകന്ന് യമനിയമാദികളെപ്പോലെ ദൃഷ്ടിഗോചരമല്ല.

**സൂത്രം: 8 തദപി ബഹിരംഗം നിർബീജസ്യ**

അർത്ഥം: ധാരണാ-ധ്യാന-സമാധികൾ നിർബീജസമാധിയ്ക്കു ബഹിരംഗസാധനകളും ആകുന്നു. കൈവല്യപ്രാപ്തിയ്ക്ക് ആദ്യം സബീജസമാധിയും പിന്നീട് നിർബീജസമാധിയും എന്നതാണ് ക്രമം. നിർബീജസമാധിയിൽ പുരുഷൻ (ആത്മാവ്) പ്രകൃതിയിൽനിന്ന് സർവ്വഥാ സ്വതന്ത്രനായിത്തീരുന്നു. ഇനിയുള്ള നാലു സൂത്രങ്ങൾ സമാധിയുടെ അവസ്ഥയിലെ

യ്ക്ക് ഇച്ഛാനുസാരം നിങ്ങിക്കൊണ്ടിരിയ്ക്കുമ്പോഴത്തെ ചിത്തപരിണാമഭിന്നികളെ പ്രതിപാദിയ്ക്കുന്നവയാണ്.

**സൂത്രം: 9 വ്യുത്ഥാനനിരോധസംസ്കാരയോരഭിഭവ-**
**പ്രാദുർഭാവൗ നിരോധക്ഷണചിത്താന്വയോ**
**നിരോധപരിണാമഃ**

അർത്ഥം: ചിത്തവൃത്തിനിയന്ത്രണത്തെത്തുടർന്നുണ്ടാവുന്ന പരിണാമത്തെയാണ് ഈ സൂത്രം വിശദമാക്കുന്നത്. ബോധതലത്തിൽ പ്രവർത്തിച്ചിരുന്നതും സാധകന്റെ ശ്രമഫലമായി മറയുന്നതുമായ സംസ്കാരത്തെ വ്യുത്ഥാനസംസ്കാരമെന്നും ബോധതലത്തിലേക്ക് തത്സ്ഥാനത്തു കടന്നുവരാൻ ശ്രമിക്കുന്ന സംസ്കാരത്തെ നിരോധസംസ്കാരമെന്നും യോഗശാസ്ത്രത്തിൽ പറയുന്നു. ഈ രണ്ടു സംസ്കാരവിശേഷങ്ങൾക്കിടയിൽ വളരെ ക്ഷണികമായി പ്രത്യക്ഷപ്പെടുന്ന അന്തരാളഘട്ടമുണ്ട്. രണ്ടു വ്യത്യസ്തവാസനകളിൽ ഒന്ന് ഇല്ലാതാവുകയും തത്സ്ഥാനത്തു മറ്റൊന്ന് ആവിർഭവിക്കാനിരിക്കുകയും ചെയ്യുന്ന ഹ്രസ്വമായ ഇടക്കാലഘട്ടത്തെ നിരുദ്ധദശയെന്നു പറയുന്നു. ബീജാവസ്ഥയിൽ കഴിയുന്ന സംസ്കാരങ്ങളെ പൂർണ്ണമായി ചിത്തത്തിൽ ലയിപ്പിച്ചുകൊണ്ട് നിരുദ്ധദശയുടെ ദൈർഘ്യം വർദ്ധിപ്പിക്കാൻ സാധകന്നു കഴിവുണ്ടാവുമ്പോഴാണ് നിരോധപരിണാമം സംഭവിക്കുന്നത്. ചിത്തവൃത്തികൾ ചിത്തത്തിനു കീഴടങ്ങിനിൽക്കുന്ന അവസ്ഥയാണിത്.

**സൂത്രം: 10 തസ്യ പ്രശാന്തവാഹിതാ സംസ്കാരാത്**

അർത്ഥം: തുടർച്ചയായ പരിശീലനംകൊണ്ട് നിരോധപരിണാമാവസ്ഥയ്ക്ക് പ്രശാന്തത ലഭിക്കുന്നു. മനസ്സിന്റെ അവശേഷിക്കുന്ന വാസനകളിൽനിന്നാണ് നിരോധപരിണാമദശയ്ക്ക് തടസ്സംവന്നുകൊണ്ടിരിയ്ക്കുക. വൈരാഗ്യവും അഭ്യാസവും ഈ ഘട്ടത്തിൽ സാധകന് സഹായകമായിത്തീരണം.

**സൂത്രം: 11 സർവ്വാർത്ഥതൈകാഗ്രതയോഃ ക്ഷയോദയൗ**
**ചിത്തസ്യ സമാധിപരിണാമഃ**

അർത്ഥം: ചിത്തത്തിന്റെ സ്വാഭാവികവൃത്തിയായ വിഷയചിന്തയ്ക്ക് ക്ഷയവും ധ്യേയവസ്തുവിന്റെ നിരന്തരചിന്തയും അതിൽ ഏകാഗ്രതയും ഉണ്ടായാൽ സമാധിപരിണാമം എന്ന് ആ അവസ്ഥയെ പറയുന്നു. മനസ്സിൽ ഒന്നിനു പുറകെ മറ്റൊന്നായി കടന്നുവരുന്ന ചിന്തകളടങ്ങുകയും ഏകാഗ്രത സിദ്ധിക്കുകയും ചെയ്യുമ്പോഴാണ് സമാധിയുടെ ബീജം ഉദ്ഭവിക്കുന്നത്.

**സൂത്രം: 12 തതഃ പുനഃ ശാന്തോദിതൗ തുല്യപ്രത്യയൗ**
**ചിത്തസ്യൈകാഗ്രതാപരിണാമഃ**

അർത്ഥം: സമാധിപരിണാമത്തിന് ദൃഢത വന്നുകഴിഞ്ഞാൽ സാധകന്റെ ചിത്തത്തിൽ ശമിച്ചും ഉദിച്ചും ഇരിക്കുന്ന വിക്ഷേപങ്ങൾ ക്രമേണ

തുല്യപ്രത്യയങ്ങളായി ഭവിക്കുന്നതാണ്. ഏകാഗ്രതാപരിണാമമെന്ന് ഈ അവസ്ഥയെ പറയുന്നു.

**സൂത്രം: 13 ഏതേന ഭൂതേന്ദ്രിയേഷു ധർമ്മലക്ഷണാവസ്ഥാ-പരിണാമാഃ വ്യാഖ്യാതാഃ**

അർത്ഥം: നിരോധപരിണാമം, സമാധിപരിണാമം, ഏകാഗ്രതാപരിണാമം എന്നീ പരിണാമങ്ങളെ സംബന്ധിച്ച നിയമങ്ങൾ ചിത്തത്തിന്നെന്നതുപോലെ, ചിത്തവൃത്തികൾക്കു മൂലാധാരമായ ഭൂതേന്ദ്രിയങ്ങളുടെ കാര്യത്തിലും വിശദീകരിയ്ക്കപ്പെടാവുന്നതാണ്. പരിണാമങ്ങൾ ഗുണാശ്രിതങ്ങളാണ് എന്നുള്ളത് സാമാന്യമായ പ്രകൃതിനിയമമാകുന്നു. യോഗശാസ്ത്രവും അതംഗീകരിക്കുന്നുണ്ട്. ചിത്തവൃത്തികളെ നിയന്ത്രിയ്ക്കുന്നതിന്നും കീഴ്പെടുത്തുന്നതിന്നും കഴിയുന്നതുപോലെ ഭൂതേന്ദ്രിയങ്ങളേയും നിയന്ത്രിക്കുന്നതിനും കീഴ്പെടുത്തുന്നതിന്നും കഴിയും. യോഗസിദ്ധികൾ അപ്പോഴാണ് ഉണ്ടാവുന്നത്.

**സൂത്രം: 14 ശാന്തോദിതാവ്യപദേശ്യധർമ്മാനുപാതീ ധർമ്മീ**

അർത്ഥം: ധർമ്മവും (സ്വഭാവവിശേഷങ്ങൾ) ധർമ്മിയും (പ്രകൃതി) തമ്മിലുള്ള ബന്ധത്തെ വ്യക്തമാക്കുന്നു. പതിഞ്ഞോ തെളിഞ്ഞോ അപ്രത്യക്ഷമായോ ഇരിക്കുന്ന വസ്തുധർമ്മങ്ങളുടെയെല്ലാം ആധാരം ധർമ്മിയാണ്. കാലം, ദേശം, രൂപം, ക്രിയ എന്നിവ ധർമ്മി-ധർമ്മബന്ധത്തിൽ വ്യത്യാസങ്ങളുണ്ടെന്ന് തോന്നിപ്പിക്കുന്നു. ധർമ്മിയോടു കൂടാതെ ധർമ്മത്തിന്ന് നിലനിൽപ്പില്ല.

**സൂത്രം: 15 ക്രമാന്യത്വം പരിണാമാന്യത്വേ ഹേതുഃ**

അർത്ഥം: പ്രകൃതിയിൽ ഉണ്ടാവുന്ന വ്യത്യസ്തങ്ങളായ എല്ലാ പ്രതിഭാസങ്ങളുടേയും പിന്നിൽ ഒരു പ്രകൃതിനിയമം പ്രവർത്തിയ്ക്കുന്നുണ്ടെന്ന് ഈ സൂത്രം വ്യക്തമാക്കുന്നു. പരിണാമങ്ങൾ തോന്നുമ്പോലെ സംഭവിയ്ക്കുന്നവയല്ല. അവയ്ക്ക് അവയുടേതായ ക്രമമുണ്ട്. വിഭൂതിപാദത്തിൽ ഇനിയങ്ങോട്ട്, അത്ഭുതസിദ്ധികളെക്കുറിച്ച് പറയുന്നതിനാൽ പ്രകൃതിനിയമത്തിന്റെ പ്രവർത്തനം ക്രമികമാണെന്ന് ഊന്നിപ്പറയുകയാണ് ഈ സൂത്രംകൊണ്ടുദ്ദേശിച്ചിട്ടുള്ളത്. പരിണാമത്തിലെ വ്യത്യാസങ്ങൾക്ക് ക്രമത്തിലെ-പ്രകൃതി നിയമത്തിലെ- വ്യത്യാസങ്ങളാണ് മൂലകാരണം.

**സൂത്രം: 16 പരിണാമത്രയസംയമാത് അതീതാനാഗതജ്ഞാനം**

അർത്ഥം: സംയമംകൊണ്ടുണ്ടാവുന്ന സിദ്ധികളെ പ്രതിപാദിക്കുന്നു. നിരോധ-സമാധി-ഏകാഗ്രതാപരിണാമങ്ങളിലൂടെ യോഗിയുടെ പരിശീലിതവും വിഭൂതിഗ്രഹണസമർത്ഥവുമായ ചിത്തം സംപ്രജ്ഞാതയോഗത്തിന്റെ പ്രഥമാവസ്ഥയിൽ എത്തിക്കഴിഞ്ഞു. ധർമ്മ-ധർമ്മി ബന്ധങ്ങ

ളുടെ രഹസ്യം അറിവായി. അതോടെ കാലപ്രവാഹത്തിന്റെ പ്രകൃതിനിയമം എന്തെന്ന് കണ്ടെത്താൻ കഴിവുണ്ടാകുമെന്ന് ഈ സൂത്രത്തിൽ പറയുന്നു. വസ്തുക്കളുടെ ധർമ്മ-ലക്ഷണ-അവസ്ഥാപരിണാമങ്ങളുടെ വർത്തമാനസ്വരൂപത്തിൽ സംയമം ചെയ്തുകൊണ്ട് അവയുടെ ഭൂത-ഭാവിസ്വരൂപങ്ങളെ അറിയുന്നതിന്ന് യോഗിയ്ക്ക് സാധിക്കുന്നു. ഇവിടെ ത്രികാലജ്ഞാനമെന്നല്ല, അതീതാനാഗതജ്ഞാനമെന്നാണ് പറഞ്ഞിട്ടുള്ളത്. വർത്തമാനകാലം അനുനിമിഷം മാറുന്നതാകയാൽ അത് സാങ്കൽപ്പികമായ ഒന്നാണെന്ന് പറയാം.

സിദ്ധികളെ സംബന്ധിച്ച് ഒരു സംഗതി പറയുന്നു. കാര്യലാഭത്തിനുവേണ്ടിയല്ല, കൈവല്യപ്രാപ്തിയ്ക്കാണ് യോഗി സംയമം പരിശീലിയ്ക്കേണ്ടത് എന്നാവണം പതഞ്ജലി മഹർഷിയുടെ അഭിപ്രായം. അതുകൊണ്ടു് ഈ അദ്ധ്യായത്തിന്ന് സിദ്ധിപാദം എന്നല്ല അദ്ദേഹം പേരിട്ടത്. യഥാർത്ഥയോഗികൾ സിദ്ധികളിലും സ്വപ്രശസ്തിയിലും തത്പരല്ലല്ലൊ. യോഗിയ്ക്ക് കൈവരാവുന്ന വിഭൂതികളുടെ സൂചനകൾ മാത്രമാണ് ഇനിയങ്ങോട്ടുള്ള സൂത്രങ്ങളിൽ നൽകിയിട്ടുള്ളത്. യോഗമാർഗ്ഗത്തിൽ ഉയർന്ന നിലയിലെത്തുമ്പോൾ ഉണ്ടാവുന്ന വൈയക്തികാനുഭൂതിയ്ക്ക് വ്യത്യസ്തവിശദീകരണങ്ങൾ നൽകപ്പെടാമെന്നും ഓർമ്മിയ്ക്കേണ്ടതുണ്ട്.

സംയമം എന്ന പദത്തിന് ധാരണാ-ധ്യാന-സമാധികൾ ഉൾപ്പെട്ട അന്തരംഗസാധനയെന്ന അർത്ഥമാണ് ഇനി നൽകേണ്ടത്.

**സൂത്രം: 17 ശബ്ദാർത്ഥപ്രത്യയാനാം ഇതരേതരാദ്ധ്യാസാത് സംകരഃ തദ്പ്രവിഭാഗസംയമാത് സർവ്വഭൂതരുതജ്ഞാനം.**

അർത്ഥം: ഏതെങ്കിലും ജീവി എന്തെങ്കിലും ശബ്ദം പുറപ്പെടുവിയ്ക്കുന്നപക്ഷം ആ ശബ്ദത്തിന്റെ താത്പര്യം സംയമത്തിലൂടെ യോഗി അറിയുന്നു. വാക്ക് അർത്ഥം അവയ്ക്ക് പ്രേരണയായ ആശയം ഇവ മൂന്നുംചേർന്ന് ഒന്നായിത്തോന്നുന്നതുപോലെ ഇരിയ്ക്കുന്ന ശബ്ദബീജത്തെ വേർപെടുത്തി വിശകലനം ചെയ്തുകൊണ്ട് കാര്യം ഗ്രഹിയ്ക്കാനുള്ള യോഗിയുടെ കഴിവിനെയാണ് ഇവിടെ സൂചിപ്പിയ്ക്കുന്നത്.

**സൂത്രം: 18 സംസ്കാരസാക്ഷാത്കരണാത് പൂർവ്വജാതി-ജ്ഞാനം.**

അർത്ഥം: യോഗിയ്ക്ക്, തന്റെ കാരണശരീരത്തിൽ ലയിച്ചുകിടക്കുന്ന സംസ്കാരങ്ങളെ (ജൻമാന്തരവാസനകളെ) സാക്ഷാത്ക്കരിക്കാൻ കഴിയുന്നതാണ്. സംയമത്തിലൂടെ യോഗി ഇതരജീവികളുടെ പൂർവ്വജൻമസംസ്കാരാദികൾ കണ്ടെത്തുന്നു.

**സൂത്രം: 19 പ്രത്യയസ്യ പരചിത്തജ്ഞാനം**

അർത്ഥം: അന്യരുടെ മനോവൃത്തികളെ സാക്ഷാത്ക്കരിയ്ക്കുന്നതിന്നും സംയമം, യോഗിയെ കഴിവുള്ളവനാക്കുന്നു.

**സൂത്രം: 20 ന ച തത് സാലംബനം തസ്യാവിഷയീ-ഭൂതത്വാത്**

അർത്ഥം: എന്നാൽ യോഗിയ്ക്ക് ഈ കഴിവിന്നുള്ള പരിമിതിയെ സൂത്രം വ്യക്തമാക്കുകയാണ് ചെയ്യുന്നത്. അപരൻെറ മനസ്സിൽ ഉണ്ടാവുന്ന പ്രതിരൂപത്തെ മാത്രമേ കാണാൻ കഴിയൂ. അതിൻെറ ആലംബനഭാവത്തെ അറിയുന്നില്ല. ഓരോരുത്തർക്കും വ്യത്യസ്തമാവാം ആലംബനഭാവം. കുറേക്കൂടി ആഴത്തിൽ ചെന്നാലേ ആ വക സംഗതികൾ കണ്ടെത്താൻ സാധിയ്ക്കൂ.

**സൂത്രം: 21 കായരൂപസംയമാത് തദ്ഗ്രാഹ്യശക്തിസ്തംഭേ ചക്ഷുഃ പ്രകാശാസംപ്രയോഗേ അന്തർധാനം.**

അർത്ഥം: യോഗശക്തികൊണ്ട് സ്വയം അപ്രത്യക്ഷനാകാൻ യോഗിക്കു കഴിവുണ്ടാകുന്നു എന്നാണ് പറയുന്നത്. തത്ത്വം, തൻമാത്ര, ഇന്ദ്രിയങ്ങൾ ഇവതമ്മിൽ പരസ്പരബന്ധമുണ്ടെന്നുള്ളത് സുവിദിതമാണല്ലൊ. രൂപ-തൻമാത്രയും തേജസ്തത്ത്വവും ചക്ഷുസ്സും തമ്മിലുള്ള ബന്ധപ്പെടലിൻെറ ഫലമായിട്ടാണ് കാഴ്ച എന്ന അനുഭവം സാധാരണയായി എല്ലാവർക്കും ഉണ്ടാവുന്നത്. ഇവിടെ യോഗി രൂപ-തൻമാത്രയെ അടിസ്ഥാനമാക്കി സംയമം സാധിക്കുന്നു. തേജസ്തത്ത്വത്തെയും ചക്ഷുസ്സിനേയും ബന്ധിപ്പിയ്ക്കുന്ന ശക്തികളുടെ അറിവ് അങ്ങനെ സമ്പാദിച്ചശേഷം ഈ ശക്തിവിശേഷങ്ങളെ യോഗി സ്വേച്ഛാനുസൃതം പ്രവർത്തിപ്പിക്കുന്നു. തൻെറ ശരീരത്തിൽ രശ്മിപാതത്തെ തടയാനും തദ്വാരാ ദ്രഷ്ടാവിനെ സംബന്ധിച്ചിടത്തോളം താൻ അപ്രത്യക്ഷനായി ഭവിച്ച നിലയിലെത്താനും സാധിക്കുന്നത് ഇപ്രകാരമാണ്.

**'ഏതേന ശബ്ദാദ്യന്തർധാനമുക്തം'** എന്ന് 22-ാം സൂത്രമായി ചില ഗ്രന്ഥങ്ങളിൽ കാണുന്നുണ്ട്. രൂപ- തൻമാത്രയെ അടിസ്ഥാനമാക്കിയുള്ള സിദ്ധാന്തം ശബ്ദ-സ്പർശ-രസ-ഗന്ധങ്ങളെസ്സംബന്ധിച്ചും ശരിയാകുന്നുവെന്ന് പ്രസ്തുതസൂത്രം വ്യക്തമാക്കുന്നു. അഞ്ചു തൻമാത്രകൾ ചേർന്ന ശരീരത്തിൽ ഒന്നിന്നു ബാധകമായ സിദ്ധാന്തം മറ്റുള്ളവയ്ക്കും ബാധകമാണെന്നത് അനുക്തസിദ്ധമെന്ന് വിചാരിച്ചാവാം മറ്റു ഗ്രന്ഥങ്ങളിൽ സൂത്രരൂപത്തിൽ ഇത് അവതരിപ്പിയ്ക്കാതെ വിട്ടത്. സംയമം, ശബ്ദ തൻമാത്രയെ കേന്ദ്രീകരിച്ചാവുമ്പോൾ ആകാശതത്ത്വം, ശ്രവണം എന്നിവയുടെ പ്രവർത്തനങ്ങളെ നിയന്ത്രിയ്ക്കാൻ യോഗിയ്ക്ക് കഴിയുന്നു. ത്വക്-ഘ്രാണ-രസനേന്ദ്രിയങ്ങളുടെ കാര്യത്തിലും യോഗിയ്ക്ക് തൻെറ ഇച്ഛാശക്തി ഇതുപോലെ വളർത്താൻ സംയമംകൊണ്ട് സാധിക്കും.

**സൂത്രം: 22 സോപക്രമം നിരുപക്രമം ച കർമ്മ തത്സംയമാദപരാന്തജ്ഞാനമരിഷ്ടേഭ്യോ വാ**

അർത്ഥം: വേഗം ഫലം തരുന്നവ (സോപക്രമം) മന്ദഗതിയിൽ ഫലം തരുന്നവ (നിരുപക്രമം) ഇങ്ങനെ രണ്ടുതരം കർമ്മങ്ങളുണ്ട്. നിവർത്തി

വിരിച്ചിട്ട നനഞ്ഞ വസ്ത്രത്തിൻെറ, വേഗത്തിലുള്ള ഉണക്കം ആദ്യം പറഞ്ഞതിൻെറ ഉദാഹരണമാണ്. അതേ നനഞ്ഞവസ്ത്രം ചുരുട്ടിക്കൂട്ടിവെച്ചാൽ മന്ദഗതിയിലാണുണങ്ങുക എന്നുള്ളത് രണ്ടാമത് പറഞ്ഞതിന്നുദാഹരണവും. ഈ രണ്ടുതരത്തിലുള്ള കർമ്മങ്ങളിലും സംയമംകൊണ്ട് മരണസമയം എപ്പോഴെന്ന് യോഗി അറിയുന്നു. ധർമ്മാധർമ്മസംബന്ധമായ കർമ്മബോധമുദിച്ച യോഗിയ്ക്ക്, തൻെറ സഞ്ചിതകർമ്മമെന്തെന്നറിഞ്ഞും പ്രാരബ്ധകർമ്മങ്ങളെ ശരിപ്പെടുത്തിയും കുറഞ്ഞ ജൻമങ്ങളിലൂടെ അവ ഭുജിച്ചുതീർത്ത് സ്വേച്ഛയാ ശരീരത്യാഗം ചെയ്യാമെന്നാണ് ഇവിടെ വിവക്ഷ. അഥവാ സംയമത്തിലൂടെ യോഗിയ്ക്ക് വരാൻപോകുന്ന മരണചിഹ്നങ്ങളുടെ അറിവ് മുൻകൂട്ടിത്തന്നെ കിട്ടിയെന്നുംവരാം. ജനനമരണചക്രത്തിൽനിന്ന് വേഗം വിമുക്തനാകാൻ ഇത്തരം അറിവിനെയും ഉപയോഗപ്പെടുത്താം.

**സൂത്രം: 23** മൈത്ര്യാദിഷു ബലാനി

അർത്ഥം: മൈത്രി, കരുണ, ദാക്ഷിണ്യം ഈ വികാരങ്ങളിൽ സംയമംകൊണ്ട് യോഗിയുടെ ചിത്തവൃത്തി അവയുമായി താദാത്മ്യപ്പെടുകയും തന്നെ സമീപിക്കുന്നവരിലേക്ക് അവ പ്രസരിപ്പിക്കുന്നതിന്ന് ശക്തിയുണ്ടാവുകയും ചെയ്യുന്നു. തല്ലീനത്വത്തിൽനിന്നുണ്ടാകുന്ന താദാത്മ്യത്തിൻെറ ഉച്ചാവസ്ഥയാണ് സംയമം. അത് വിഭൂതിസ്ഫുരണത്തിന്ന് കാരണമായിത്തീരുന്നു.

**സൂത്രം: 24** ബലേഷു ഹസ്തിബലാദീനി

അർത്ഥം: സ്വഭാവഗുണങ്ങളെക്കുറിച്ചു പറഞ്ഞശേഷം, ശാരീരികശക്തിയുടെ കാര്യത്തിലും ഇതേ സിദ്ധാന്തം പ്രായോഗികമെന്ന് ചൂണ്ടിക്കാണിക്കുന്നു. അത്യന്തബലശാലികളായ ജീവികളുടെ ശക്തിയെ അടിസ്ഥാനമാക്കി സംയമം ശീലിച്ചാൽ ബൃഹത്തായ ശക്തി (ആനയുടേതുപോലുള്ളതെന്ന് സൂത്രത്തിൽ) യോഗിയ്ക്ക് കിട്ടുന്നു.

സ്വഭാവഗുണങ്ങൾ, ശക്തി, ഗതിവേഗം എന്നിവ കേവലപ്രതിഭാസങ്ങൾ മാത്രമല്ലെന്നും, പരമാത്മ ചൈതന്യത്തിൻെറ സ്ഫുരണങ്ങളാണെന്നും ഈ അവസരത്തിൽ ധരിയ്ക്കാവുന്നതാണ്.

**സൂത്രം: 25** പ്രവൃത്ത്യാലോകന്യാസാത്
സൂക്ഷ്മവ്യവഹിതവിപ്രകൃഷ്ടജ്ഞാനം.

അർത്ഥം: പഞ്ചേന്ദ്രിയങ്ങളെ അടിസ്ഥാനമാക്കിയുള്ള അറിവിന്ന് പരിമിതികളുണ്ട്. ആധുനികശാസ്ത്രം യന്ത്രോപകരണങ്ങളുടേയും മറ്റും സഹായത്തോടെ ഈ അറിവുകളെ അൽഭുതകരമായി വികസിപ്പിച്ചിട്ടുണ്ടെങ്കിലും ഭൗമതലത്തിൽതന്നെ അവ ഒതുങ്ങിനിൽക്കുന്നു. ഇന്ദ്രിയാതീതജ്ഞാനത്തെയാണ് 'പ്രവൃത്തി' എന്ന പദംകൊണ്ട് സൂത്രത്തിൽ പറയുന്നത്. അതിൻെറ വെളിച്ചത്തിൽ അത്യന്തസൂക്ഷ്മവും ഗുഹ്യവും വിദൂരവർത്തിയുമായ പ്രതിഭാസങ്ങളെ യോഗി കണ്ടെത്തുന്നു.

**സൂത്രം: 26 ഭുവനജ്ഞാനം സൂര്യേ സംയമാത്**

അർത്ഥം: സൂര്യനിൽ കേന്ദ്രീകരിച്ചുള്ള സംയമംകൊണ്ട് അനേകം സൗരയൂഥങ്ങളടങ്ങിയ വിശ്വരൂപ ദർശനം സാധിക്കുന്നു.

**സൂത്രം: 27 ചന്ദ്രേ താരാവ്യൂഹജ്ഞാനം**

അർത്ഥം: ചന്ദ്രനിൽ കേന്ദ്രീകരിച്ചുള്ള സംയമംകൊണ്ട് കോടാനുകോടി തേജഃപുഞ്ജങ്ങളെ സംബന്ധിച്ച അറിവുണ്ടാകുന്നു.

**സൂത്രം: 28 ധ്രുവേ തദ്ഗതിജ്ഞാനം**

അർത്ഥം: സാപേക്ഷികമായി സ്ഥിരസ്ഥിതിയുള്ള ധ്രുവനക്ഷത്രത്തിൽ കേന്ദ്രീകരിച്ച് സംയമംകൊണ്ട് നക്ഷത്രമണ്ഡലത്തിന്റെ ഗതിയെ സംബന്ധിച്ച അറിവുണ്ടാകുന്നു.

26, 27, 28 സൂത്രങ്ങൾകൊണ്ട് മനസ്സിലാക്കേണ്ടത് ബ്രഹ്മാണ്ഡത്തെ മുഴുവൻ ഭരിക്കുന്ന ഒരു നിശ്ചിതക്രമം ഉണ്ടെന്നും അതിൽ ഒന്നിന്റെ പ്രവർത്തനനിയമം അറിയുകവഴി മറ്റെല്ലാറ്റിന്റെയും പ്രവർത്തനനിയമം ഗ്രഹിയ്ക്കാമെന്നുമാണ്. ആധുനിക ശാസ്ത്രം അവലംബിയ്ക്കുന്ന വസ്തുവിശകലനരീതി പുതിയ കണ്ടുപിടുത്തമല്ലെന്ന് സിദ്ധമാകുന്നു.

**സൂത്രം: 29 നാഭിചക്രേ കായവ്യൂഹജ്ഞാനം**

അർത്ഥം: നാഭിചക്രാധിഷ്ഠിതമായ സംയമംകൊണ്ട് ശരീരഘടനയെക്കുറിച്ചുള്ള അറിവുണ്ടാകുന്നു. ത്രിദോഷങ്ങളും സപ്തധാതുക്കളുമടങ്ങിയ ശരീരഘടനയെക്കുറിച്ചാണ് പരാമർശം.

**സൂത്രം: 30 കണ്ഠകൂപേ ക്ഷുത്പിപാസാനിവൃത്തിഃ**

അർത്ഥം: ശരീരഘടനാനിയന്ത്രണം സാധിച്ചശേഷം യോഗി ക്ഷുത്പിപാസകളെ വരുതിയാക്കുന്നതിന്ന് കണ്ഠകൂപത്തിൽ സംയമം അനുഷ്ഠിയ്ക്കേണ്ടതാണ്.

**സൂത്രം: 31 കൂർമനാഡ്യാം സ്ഥൈര്യം**

അർത്ഥം: നാഭിചക്രത്തിലും കണ്ഠകൂപത്തിലും സംയമത്തെത്തുടർന്ന്, യോഗി, പ്രാണശക്തിയുടെ പ്രവാഹത്തെ നിയന്ത്രിയ്ക്കുന്നതിന്ന് പ്രാപ്തനായിത്തീരുന്നു. പിന്നീട്, കൂർമനാഡിയിൽ സംയമംകൊണ്ട് നിശ്ചലാവസ്ഥ പ്രാപിക്കുന്നതാണ്.

**സൂത്രം: 32 മൂർദ്ധജ്യോതിഷി സിദ്ധദർശനം**

അർത്ഥം: തലയോട്ടിയ്ക്കുള്ളിലുള്ള ജ്യോതിസ്സിൽ സംയമത്തിന്റെ ഫലമായി യോഗി, സിദ്ധൻമാരെ ദർശിക്കുകയും സിദ്ധികൾ സമ്പാദിക്കുകയും ചെയ്യുന്നു.

സൂത്രം: 33 പ്രാതിഭാദ്വാ സർവ്വം

അർത്ഥം: മനസ്സിന്നതീതവും അതീന്ദ്രിയവുമായ ഒരു പ്രത്യേക അനുഭൂതിയാണ് (ഉൾവെളിച്ചം) പ്രാതിഭം. ജ്ഞാനലബ്ധിയ്ക്കുള്ള സംയമത്തിനിടയിൽ യോഗിയ്ക്ക് പ്രാതിഭത്തിന്റെ സ്ഫുരണമുണ്ടായാൽ സർവ്വസിദ്ധിയ്ക്കുള്ള മറ്റൊരു മാർഗ്ഗമായിത്തീരുന്നു അത്. ഇതുവരെ യോഗസൂത്രത്തിൽ പറഞ്ഞ മാർഗ്ഗങ്ങളിലൂടെ മാത്രമല്ല, വിശദീകരിയ്ക്കാൻ കഴിയാത്ത പ്രാതിഭസ്ഫുരണം വഴിയ്ക്കും ലക്ഷ്യപ്രാപ്തി ഉണ്ടാവാം.

സൂത്രം: 34 ഹൃദയേ ചിത്തസംവിത്

അർത്ഥം: ജീവാത്മാവിന്റെ വാസസ്ഥാനമായ പിണ്ഡാണ്ഡത്തെ ചൈതന്യവത്താക്കുന്നത് ഹൃദയമാണ്. അതിനെ കേന്ദ്രീകരിച്ചുള്ള സംയമംകൊണ്ട്, മനസ്സിന്റെ തലത്തിലും അതിനെ അതിവർത്തിച്ചും ഇരിക്കുന്ന അനുഭൂതികളുടെ അറിവുണ്ടാകുന്നു.

സൂത്രം: 35 സത്ത്വപുരുഷയോഃ അത്യന്താസങ്കീർണ്ണയോഃ
പ്രത്യയാവിശേഷോ ഭോഗഃ പരാർത്ഥാത്
സ്വാർത്ഥസംയമാത് പുരുഷജ്ഞാനം

അർത്ഥം: ശുദ്ധബോധവും (പുരുഷൻ) ത്രിഗുണരൂപത്തിലുള്ള സത്ത്വബോധവും (ബുദ്ധി) ഒന്നുതന്നെയെന്നു തോന്നുമെങ്കിലും അവ ഒരിക്കലും ഒന്നല്ല. പുരുഷന്റെ ശുദ്ധചൈതന്യത്തിൽ പ്രകൃതിയുടെ (ബുദ്ധിയുടെ) വൃത്തികൾ പ്രതിഫലിക്കുന്നതിന്റെ ഫലമായിട്ടാണ് അഭേദപ്രതീതി ഉളവാകുന്നതു്. അവ വ്യത്യസ്തങ്ങളല്ലെന്ന് തോന്നുന്നത് അവിദ്യകൊണ്ടാണു്. വ്യത്യാസം തിരിച്ചറിയാൻ കഴിയുന്നില്ലെന്നേ ഉള്ളൂ. പുരുഷനെക്കുറിച്ചുള്ള ജ്ഞാനമുണ്ടാവുന്നതിന് എന്താണ് മാർഗ്ഗമെന്ന് ഈ സൂത്രം വിശദമാക്കുന്നു. സത്ത്വ (ബുദ്ധി)- പുരുഷ (ജീവൻ)ൻമാരുടെ പ്രതീതിഭേദമില്ലായ്മയാണ് ഭോഗം അഥവാ അനുഭവം എന്നുള്ളതു്. അനുഭവങ്ങൾ ബുദ്ധിയുടേതാണെങ്കിലും അവ ജീവനുഭവങ്ങളായിട്ടാണ് പ്രതിഫലിയ്ക്കുന്നത് എന്നതുകൊണ്ട് പരാർത്ഥഭാവം പ്രകടമാക്കുന്നു. പുരുഷനു് (ജീവന്) ഇതിന്റെ ആവശ്യമില്ലെങ്കിലും ജീവനിൽ ഭോഗങ്ങൾ പ്രതിഫലിയ്ക്കുമ്പോൾ അവ സ്വാർത്ഥഭാവത്തിൽ പ്രത്യക്ഷപ്പെടുകയും ചെയ്യുന്നു. ഈ സ്വാർത്ഥരൂപിയായ ചൈതന്യത്തിൽ സംയമം ചെയ്യുകയാണ് പുരുഷജ്ഞാനമുണ്ടാവുന്നതിനുള്ള മാർഗ്ഗം.

സൂത്രം: 36 തതഃ പ്രാതിഭശ്രാവണവേദനാദർശാസ്വാദ-
വാർത്താ ജായന്തേ.

അർത്ഥം: അനന്തരം, അതായത് മുൻ സൂത്രത്തിൽ പറഞ്ഞ സ്വാർത്ഥസംയമം സാധിച്ചുകഴിഞ്ഞാൽ, പുരുഷജ്ഞാനത്തോടൊപ്പം ആറു സിദ്ധി

കൾ സ്വയം പ്രകാശിക്കുന്നു. പ്രാതിഭം (ഇന്ദ്രിയങ്ങൾക്കും മനസ്സിനുമപ്പുറത്ത് എങ്ങനെയോ ഉണ്ടായ ഉൾക്കാഴ്ച), ശ്രാവണം (ദിവ്യങ്ങളായ ശബ്ദശ്രവണസിദ്ധി), വേദനം (ദിവ്യസ്പർശാനുഭവം), ആദർശം (ദിവ്യദർശനം), ആസ്വാദം (ദിവ്യരസാസ്വാദനം), വാർത്താ (ദിവ്യഗന്ധങ്ങളുടെ ആഘ്രാണം) എന്നിവയാണ് ഈ ആറു സിദ്ധികൾ. ഇന്ദ്രിയങ്ങളുടേയും മനസ്സിന്റെയും സഹായം പിന്നീട് ആവശ്യമില്ലാതായിത്തീരുന്നു. ജീവനിൽ മയങ്ങിക്കിടക്കുന്നവയും സംയമത്തിലൂടെ മൂർത്തരൂപം പ്രാപിക്കുന്നവയുമായ ഈദൃശസിദ്ധികൾ പുരുഷജ്ഞാനമഹിമയെ ആണ് ഉദ്ഘോഷിക്കുന്നത്.

**സൂത്രം: 37. തേ സമാധാവുപസർഗ്ഗാഃ വ്യുത്ഥാനേ സിദ്ധയഃ**

അർത്ഥം: ഈ സിദ്ധികളെല്ലാം അന്തർമുഖദൃഷ്ടിയോടെ ഇരിക്കുന്ന യോഗിയ്ക്ക് സമാധിയിൽ വിഘ്നങ്ങളായി ഭവിക്കുന്നു; എന്നാൽ ബഹിർമുഖ ദൃഷ്ടിയോടെ ഇരുന്ന് ശ്രമിക്കുന്ന യോഗിയ്ക്ക് അവ (സിദ്ധിപ്രകടനത്തിനുള്ള) ശക്തികളായിത്തീരുന്നു.

സിദ്ധികളിൽ താല്പര്യമില്ലാത്ത അന്തർമുഖദൃഷ്ടിയോടെ ഇരിയ്ക്കുന്ന സിദ്ധൻമാർ സ്വപ്രശസ്തിയെ ഭയന്ന് ജനമദ്ധ്യത്തിലേയ്ക്ക് വരാൻ വിമുഖരായിട്ടാണ് കാണപ്പെടാറ്.

**സൂത്രം: 38. ബന്ധകാരണശൈഥില്യാത് പ്രചാരസംവേദനാച്ച ചിത്തസ്യ പരശരീരാവേശഃ**

അർത്ഥം: കർമ്മഫലം അനുഭവിക്കുന്നതിനാണല്ലോ ശരീരങ്ങൾ രൂപമെടുക്കുന്നത്. കർമ്മസംസ്കാരം, ചിത്തത്തെ ശരീരത്തിൽ ബന്ധിപ്പിച്ചു നിർത്തുന്നു. കർമ്മസംസ്കാരം ശിഥിലമായിക്കഴിഞ്ഞാൽ ചിത്തത്തിന് സ്വതന്ത്രപ്രയാണമാവാം. അപ്പോൾ യോഗിയ്ക്ക് തന്റെ ചിത്തത്തെ പരകായത്തിലേക്ക് പ്രവേശിപ്പിക്കാനുള്ള കഴിവുണ്ടാകും. എന്നാൽ ഇതിനു മുൻകൂട്ടിയുള്ള ഒരുക്കങ്ങളും പ്രയാണമാർഗ്ഗം സംബന്ധിച്ച അറിവും ആവശ്യമാണ്. ദൈവികമായ കർത്തവ്യനിർവ്വഹണത്തിന്നേ ഈ ദൈവികസിദ്ധി പ്രയോഗിക്കാവൂ.

**സൂത്രം: 39 ഉദാനജയാജ്ജലപങ്കകണ്ടകാദിഷ്വസംഗഃ ഉത്ക്രാന്തിശ്ച.**

അർത്ഥം: ശരീരത്തിന്റെ നിലനിൽപിന്ന് പ്രാണൻ അത്യാവശ്യമാണ്. പ്രാണശക്തി അഞ്ചുപേരുകളിൽ അറിയപ്പെട്ടുകൊണ്ട് ശരീരത്തിന്റെ പല ഭാഗങ്ങളിലായി വ്യത്യസ്തരീതിയിൽ പ്രവർത്തിക്കുന്നു. പ്രാണൻ, സമാനൻ, അപാനൻ, വ്യാനൻ, ഉദാനൻ എന്നിവയാണവ. ശരീരത്തിൽ നാസികാദ്വാരം മുതൽ ഹൃദയസ്ഥാനംവരെ പ്രാണൻ സഞ്ചരിക്കുന്നു. സമാനന്റെ സഞ്ചാരമാർഗ്ഗം ഹൃദയസ്ഥാനം മുതൽ നാഭിചക്രംവരെയാ

ണ്ട്. അവിടെനിന്ന് പാദാഗ്രംവരെ അപാനൻ സഞ്ചരിക്കുന്നു. ശരീരത്തിന്റെ എല്ലാഭാഗത്തും ഒരുപോലെ വ്യാപനശീലമുള്ളതാണ് വ്യാനൻ. ഉദാനൻ കണ്ഠത്തിലിരുന്ന് അവിടെനിന്ന് ശിരസ്സിന്റെ അറ്റംവരെ മേല്പോട്ട് സഞ്ചരിക്കുന്നു. മരണസമയത്ത് ജീവനെ സ്ഥൂലശരീരത്തിൽനിന്ന് വേർപ്പെടുത്തിക്കൊണ്ട് സൂക്ഷ്മശരീരത്തിൽക്കൂടി പുറത്തേക്ക് കൊണ്ടുപോകുന്നത് ഉദാനനാണ്. ഈ ഉദാനവായുതന്നെയാണ് സൂക്ഷ്മശരീരത്തോടുകൂടി ജീവനെ സ്ഥൂലശരീരത്തിലേയ്ക്ക് കൊണ്ടുവരുന്നതും. സംയമം കൊണ്ട് ഉദാനനെ ജയിച്ചാൽ ശരീരം ശുഷ്കവും ലഘുവുമായിത്തീരുന്നു. അപ്പോൾ ജലം, ചളി, മുള്ള് എന്നിവ സ്പർശിക്കാതെ ശരീരത്തിനു സഞ്ചരിക്കാൻ കഴിയുന്നതാണ്. ഭൂമിയിൽ പൊന്തിനിൽക്കാൻ യോഗിയ്ക്ക് സാധിക്കുന്നു. ഉദാനജയംകൊണ്ട് മരണസമയത്ത് ബ്രഹ്മരന്ധ്രത്തിൽക്കൂടിത്തന്നെ ജീവൻ ശരീരത്തെ ഉപേക്ഷിക്കുന്നതുമാണ്.

സൂത്രം: 40. സമാനജയാത് ജ്വലനം.

അർത്ഥം: ആഹാരത്തെ ദഹിപ്പിച്ച് ഭക്ഷ്യവസ്തുക്കളുടെ പോഷണരസത്തെ ശരീരത്തിന് നൽകുന്നത് സമാനവായുവാണ്. ജഠരാഗ്നിയുമായി ഇത് ബന്ധപ്പെട്ടിരിക്കുന്നു. സമാനവായുവിന്റെ മേൽ ജയമുണ്ടായാൽ യോഗിയ്ക്ക് അപാരമായ ദഹനശക്തിയും അഗ്നിയുടേതായ സിദ്ധികളും ഉണ്ടാവും.

സൂത്രം: 41. ശ്രോത്രാകാശയോഃ സംബന്ധസംയമാത് ദിവ്യം ശ്രോത്രം.

അർത്ഥം: ശബ്ദ തൻമാത്രയിൽനിന്ന് ആകാശം ഉദ്ഭവിക്കുന്നു. ശ്രോത്രം, ആകാശം, ശബ്ദം ഇവയ്ക്ക് പരസ്പരബന്ധമുണ്ട്. യോഗി സംയമം കൊണ്ട് ഈ പരസ്പരബന്ധത്തെ സാക്ഷാത്ക്കരിക്കുമ്പോൾ ദിവ്യശ്രവണശക്തി കിട്ടുകയായി. ഈ ദിവ്യശക്തികൊണ്ട് അത്യന്തസൂക്ഷ്മമോ അതിവിദൂരമോ ആവട്ടെ ആകാശബന്ധമുള്ള എല്ലാ ശബ്ദങ്ങളെയും കേൾക്കുവാൻ കഴിയും.

സൂത്രം: 42. കായാകാശയോഃ സംബന്ധസംയമാത് ലഘുതൂലസമാപത്തേശ്ചാകാശഗമനം.

അർത്ഥം: അനേകം സൂക്ഷ്മാണുക്കളുടെ സഞ്ചയമാണ് ശരീരം. സൂക്ഷ്മാണുക്കളെ യോജിപ്പിച്ച് പ്രവർത്തനക്ഷമമാക്കുന്നത് ആകാശതത്വത്തിന്റെ ശക്തികൊണ്ടാണ്. ആകാശവും ശരീരവും തമ്മിലുള്ള സംബന്ധത്തെ സംയമംകൊണ്ട് യോഗി പൂർണ്ണമായി പഠിച്ചുകഴിഞ്ഞാൽ ഇച്ഛാശക്തികൊണ്ട് ശരീരത്തെ സൂക്ഷ്മാവസ്ഥയിലേക്കും സ്ഥൂലാവസ്ഥയിലേക്കും രൂപപരിണാമം വരുത്താൻ പ്രാപ്തിനേടുന്നു. വിയോജനപ്രക്രിയയിലൂടെ സ്ഥൂലാവസ്ഥയിൽനിന്ന് സൂക്ഷ്മാവസ്ഥയിലേക്കും പിന്നീട് സംയോജനപ്രക്രിയയിലൂടെ സ്ഥൂലാവസ്ഥയിലേക്കും മാറ്റം.

ശരീരത്തെ ഊർദ്ധ്വസ്ഥാനത്തേയ്ക്ക് (ആകാശം) പരിവർത്തനം ചെയ്യുക; അതിനെ വീണ്ടും തന്റെ ശരീരമായി തിരിച്ചെടുക്കുക എന്നിവയാണ് സിദ്ധികൾ. പാറിപ്പറക്കുന്ന പഞ്ഞിത്തുണ്ടിന്റെ ലാഘവത്തെ സംയമം കൊണ്ട് സാക്ഷാത്കരിക്കുന്നതായാൽ ആകാശഗമനം സാദ്ധ്യമാവുന്നു.

**സൂത്രം: 43. ബഹിരകല്പിതാ വൃത്തിർമഹാവിദേഹാ**
**തതഃ പ്രകാശാവരണക്ഷയഃ**

അർത്ഥം: ഇന്ദ്രിയജന്യമായും ഭാവനാജന്യമായും ഉണ്ടാവുന്ന അറിവുകൾ കൂടിക്കലർന്നതാണ് മനസ്സ്. വ്യക്തിയ്ക്കുള്ള ഈ മനസ്സുകൊണ്ടാണ് പ്രപഞ്ചമനസ്സുമായി ഓരോരുത്തരും ബന്ധപ്പെടുന്നതു്. എന്നാൽ പ്രപഞ്ചമനസ്സിന്റെ വിശാലത ഉൾക്കൊള്ളാതെ ശരീരത്തിന്റെ പരിമിതമായ മാനസികഗർത്തത്തിൽ ഓരോരുത്തരും ജീവിയ്ക്കുന്നു. പ്രപഞ്ചമനസ്സിന്റെ യാഥാർത്ഥ്യങ്ങളെ അറിയുന്നതുമില്ല. ശരീരത്തിന്റെ ആശ്രയമില്ലാതെ മനസ്സിന് പ്രപഞ്ചമനസ്സിലൂടെ ചരിയ്ക്കാൻ കഴിയുന്ന അവസ്ഥയെ വിദേഹധാരണയെന്നു പറയുന്നു. ഈ അവസ്ഥ കൈവരുന്നതിന്നു് മുമ്പ്, ശരീരത്തിൽ ഇരുന്നുകൊണ്ട് സങ്കല്പത്തിൽ മാത്രം മനസ്സ് പുറത്തേയ്ക്ക് കടക്കുമ്പോൾ അതിനെ കല്പിതവിദേഹധാരണയെന്നാണു് പറയുന്നത്. ഇങ്ങനെ നിരന്തരമായി അഭ്യസിച്ചാൽ, പരമാർത്ഥത്തിൽ ശരീരം വിട്ടുപോകാനുള്ള കഴിവ് മനസ്സിന് സിദ്ധിക്കുന്നു. ആ അവസ്ഥയെ അകല്പിതവിദേഹധാരണ എന്നോ മഹാവിദേഹാ എന്നോ പറയാം. മനസ്സിന്ന് സ്വശരീരം വിട്ടു പുറത്തു കടന്ന് പ്രപഞ്ചമനസ്സിന്റെ പ്രവർത്തനത്തെയും രഹസ്യങ്ങളേയും പഠിയ്ക്കാൻ കഴിയുമ്പോൾ അതുവരെ കാണാതിരുന്ന പ്രകാശം യോഗിയ്ക്ക് അനാവൃതമാവുന്നു. വിഭൂതിസ്ഫുരണത്തിന്റെ പടിപടിയായുള്ള ഉയർച്ചയാണ് ഇവിടെ കാണിച്ചിട്ടുള്ളതു്.

**സൂത്രം: 44. സ്ഥൂലസ്വരൂപസൂക്ഷ്മാന്വയാർത്ഥവത്വ-**
**സംയമാത് ഭൂതജയഃ**

അർത്ഥം: കാണപ്പെടുന്ന ഈ ലോകത്തിന്നാധാരം പരമമായ ഒരു മഹച്ചൈതന്യമാണെന്ന് വിശ്വസിക്കപ്പെടുന്നു. ഉണ്ടാവുക, നിലനിൽക്കുക, വിലയിയ്ക്കുക, ഈ പ്രക്രിയതന്നെ ആവർത്തിയ്ക്കുക ഇങ്ങനെ ചക്രഗതിയ്ക്കനുസരിച്ചാണ് എല്ലാം നടക്കുന്നതു്. പ്രകൃതി പ്രതിഭാസങ്ങൾക്കു പിന്നിൽ അവയെ നിയന്ത്രിക്കുന്ന പ്രകൃതിനിയമങ്ങളോ ചില തത്ത്വങ്ങളോ പ്രവർത്തിക്കുന്നുണ്ടെന്നു കരുതാം. അവയെ മനസ്സിലാക്കാൻ ശ്രമിച്ച പൗരാണികഋഷിമാർ, ലോകം പഞ്ചഭൂതാത്മകമാണെന്നു കണ്ടെത്തി. ഭൂമി, വെള്ളം, അഗ്നി, വായു, ആകാശം ഇവയാണ് പഞ്ചഭൂതങ്ങൾ. പഞ്ചേന്ദ്രിയങ്ങളായ മൂക്ക്, നാവ്, കണ്ണ്, ത്വക്ക് ചെവി എന്നിവയുടെ സഹായത്താൽ പഞ്ചഭൂതങ്ങളെക്കുറിച്ച് നേരിട്ടറിവുണ്ടാകുന്നു. സ്ഥൂലം, സ്വരൂപം, സൂക്ഷ്മം, അന്വയം, അർത്ഥവത്വം എന്നിങ്ങനെ അഞ്ചുവിധം

അവസ്ഥാവിശേഷങ്ങൾ പഞ്ചഭൂതങ്ങൾക്കോരോന്നിനുമുണ്ട്. ഗന്ധം ഭൂമിയുടേയും രസം വെള്ളത്തിന്റെയും രൂപം അഗ്നിയുടേയും സ്പർശം വായുവിന്റെയും ശബ്ദം ആകാശത്തിന്റെയും സ്ഥൂലാവസ്ഥകളാണ്. ഇവ തന്നെ സൂക്ഷ്മാവസ്ഥയിൽ പഞ്ചതൻമാത്രകളെന്നു് പറയപ്പെടുന്നു. ആകൃതിതത്ത്വം ഭൂമിയുടെ സ്വരൂപാവസ്ഥയാകുന്നു. വെള്ളത്തിന്റെ സ്വരൂപാവസ്ഥ ഒഴുക്ക്, ശൈത്യം എന്നിവയാണ്. ഉഷ്ണം, പ്രകാശം എന്നിവ അഗ്നിയുടേതു്. ചലനമാകുന്നു വായുവിന്റെ സ്വരൂപാവസ്ഥ. ആകാശത്തിന്റെ സ്വരൂപലക്ഷണം എല്ലായിടത്തും അതിന്റെ വ്യാപ്തിയാണ്. പ്രകാശം, ക്രിയ, സ്ഥിതി എന്നീയവസ്ഥകളിൽ സത്ത്വരജസ്തമോഗുണങ്ങൾ പഞ്ചഭൂതങ്ങളിൽ ചേർന്നുകിടക്കുന്നതിനെ അന്വയാവസ്ഥ എന്നു പറയുന്നു. പഞ്ചഭൂതങ്ങളുടെ പ്രയോജനങ്ങൾ അനുഭവപ്പെടുന്നതു് അർത്ഥവത്വാവസ്ഥയിലാണ്. അനേകം ഗുണവിശേഷങ്ങളോടുകൂടിയും പലതരത്തിൽ പരസ്പരം ബന്ധപ്പെട്ടും പ്രകൃതിയിൽ കാണപ്പെടുന്ന ദ്രവ്യസമൂഹത്തെ ശാസ്ത്രീയമായും ലഘുവായും തരംതിരിയ്ക്കുകയാണ് ജ്ഞാനേന്ദ്രിയങ്ങളുടെ സഹായത്തോടെ ഋഷിമാർ ചെയ്തതു്. എല്ലാ വസ്തുക്കളും തമ്മിലുള്ള പരസ്പരബന്ധങ്ങളെ സമഗ്രമായി ദർശിച്ചുകൊണ്ട് വിശകലനം ചെയ്യുന്ന ശാസ്ത്രീയ മാർഗ്ഗമാണിത്. ദ്രവ്യങ്ങളുടെ മേല്പറഞ്ഞ അവസ്ഥാവിശേഷങ്ങളിൽ വെവ്വേറെയായും ക്രമത്തിൽ പൂർണ്ണമായും ചെയ്യപ്പെടുന്ന സംയമംകൊണ്ട് യോഗിയ്ക്ക് അവയുടെ മേൽ പൂർണ്ണനിയന്ത്രണം കിട്ടുന്നു.

സൂത്രം: 45 തതഃ അണിമാദിപ്രാദുർഭാവഃ കായസമ്പത്തദ്ധർമ്മാനഭിഘാതശ്ച

അർത്ഥം: ഭൂതജയത്തിനുശേഷം അണിമാദി അഷ്ടൈശ്വര്യ സിദ്ധിയുണ്ടാകുന്നു. അതോടെ കായസമ്പത്ത് എന്ന സിദ്ധിയും ഭൂതധർമ്മങ്ങളിൽ നിന്ന് തടസ്സമില്ലായ്മ എന്ന അനന്തരഫലവും കൈവരുന്നു. കായസമ്പത്ത് എന്താണെന്ന് അടുത്ത സൂത്രത്തിൽ പറയുന്നുണ്ട്. ഭൂതങ്ങളോ അവയുടെ ധർമ്മങ്ങളോ യോഗിയുടെ മാർഗ്ഗത്തിൽ തടസ്സമാവുകയില്ല എന്നുള്ളതാണ് 'അനഭിഘാതം' എന്ന പദം കൊണ്ടർത്ഥമാക്കുന്നതു്. ഭൂമി, വെള്ളം, അഗ്നി, വായു, ആകാശം എന്നിവയിലും അവയുടെ വ്യത്യസ്തധർമ്മങ്ങളിലും പരിപൂർണ്ണമായ ആധിപത്യം യോഗിയ്ക്കുണ്ടാകുന്നു.

സൂത്രം: 46. രൂപലാവണ്യബലവജ്രസംഹനനത്വാനി കായസമ്പത്

അർത്ഥം: ആകർഷകമായ രൂപം, സൗന്ദര്യം, ശക്തി, വജ്രംപോലെ ആരെയും നേരിടുവാനുള്ള കരുത്ത് ഇവയാണു് യോഗിയ്ക്കുണ്ടാകുന്ന കായസമ്പത്തു്.

45-ഉം 46-ഉം സൂത്രങ്ങളിൽ പറഞ്ഞതുപോലുള്ള സിദ്ധികൾകൊണ്ട് യോഗിയ്ക്ക് ദേവതുല്യപദവി കിട്ടിയതായി തോന്നാമെങ്കിലും ഇഷ്ടംപോ

ലെ എന്തും ചെയ്യാം എന്നു വിചാരിയ്ക്കരുത്. കാരണം, പ്രകൃതിനിയമങ്ങൾക്കനുസരിച്ചു ജീവിയ്ക്കാത്തപക്ഷം പതനവും സംഭവിക്കുന്നതാണ്. അറിവു നേടുന്നതനുസരിച്ച് അഹങ്കാരം ക്ഷയിക്കുമല്ലോ. അതുകൊണ്ട് ഇന്ദ്രിയജയത്തിന്റെ ആവശ്യം അടുത്ത സൂത്രത്തിൽ പറയുന്നു.

### സൂത്രം: 47. ഗ്രഹണസ്വരൂപാസ്മിതാന്വയാർത്ഥവത്ത്വ-സംയമാദിന്ദ്രിയജയഃ

അർത്ഥം: ഗ്രഹണം, സ്വരൂപം, അസ്മിത, അന്വയം, അർത്ഥവത്ത്വം എന്നീ അഞ്ചവസ്ഥകളിലുള്ള സംയമം കൊണ്ട് മനസ്സടക്കമുള്ള എല്ലാ ഇന്ദ്രിയങ്ങളുടേയും മേൽ പൂർണ്ണവിജയം സാധിക്കുന്നു. ബാഹ്യവസ്തുക്കളുമായി ആദ്യം ബന്ധപ്പെടുന്നത് ഇന്ദ്രിയങ്ങളാണ്. അവയ്ക്കോരോന്നിനും പ്രത്യേകം ഗ്രഹണശക്തിയുണ്ട്. ഇന്ദ്രിയങ്ങളിലൂടെ കിട്ടുന്ന ഗന്ധ-രസ-രൂപ-സ്പർശ-ശബ്ദാദി അറിവുകളിൽനിന്ന് സ്വരൂപബോധം ജനിക്കുന്നു. പിന്നീട് വ്യക്തിഗതമായ അഹംബോധത്തിലൂടെ (അസ്മിത) ബോധമണ്ഡലത്തിൽ അവയ്ക്ക് സ്ഥാനം കിട്ടുകയും ചെയ്യുന്നു. ഇന്ദ്രിയജന്യമായ അനുഭൂതിയ്ക്ക് തീക്ഷ്ണത നൽകുന്നവയാണ് അന്വയവും അർത്ഥവത്ത്വവും. മനസ്സോടുകൂടിയ പതിന്ദ്രിയങ്ങളിലും ത്രിഗുണങ്ങൾ ഏറ്റക്കുറച്ചിലുകളോടെ ചേരുമ്പോൾ ഉണ്ടാവുന്ന അവസ്ഥയാണ് അന്വയം. തുടർന്നുണ്ടാവുന്ന നിർവ്വഹണമോ നിരാകരണമോ അർത്ഥവത്ത്വത്തെ ആശ്രയിച്ചിരിക്കുന്നു.

പഞ്ചഭൂതങ്ങളുടെമേൽ വിജയത്തിന് അവയുടെ അഞ്ച് അവസ്ഥകളിൽ സംയമം നടത്തണമെന്ന് (സൂത്രം 44) പറഞ്ഞിരുന്നുവല്ലോ. അവയിൽ സ്ഥൂല- സൂക്ഷ്മഭാവങ്ങളുടെ സ്ഥാനത്ത് ഇവിടെ നിർദ്ദേശിച്ചത് ഗ്രഹണം, അസ്മിത എന്നീ ഭാവങ്ങളാണ്. മറ്റു മൂന്നെണ്ണം ഭൂതേന്ദ്രിയങ്ങൾക്ക് ഒരുപോലെയാണ്. അവിഭാജ്യമായ ഏകസത്തയുടെ സ്ഫുരണങ്ങളായ ഇവ വസ്തുനിഷ്ഠവും വ്യക്തിനിഷ്ഠവുമായ രണ്ടു പ്രവാഹങ്ങളായി പ്രകൃതിയെ ചലനാത്മകമാക്കുന്നു.

### സൂത്രം: 48 തതോ മനോജവിത്വം വികരണഭാവഃ പ്രധാനജയശ്ച.

അർത്ഥം: മനസ്സിന്റെയും ഇന്ദ്രിയങ്ങളുടെയും മേൽ വിജയമുണ്ടായിക്കഴിഞ്ഞാൽ മനോജവിത്വം, വികരണഭാവം, പ്രധാനജയം എന്നു വിളിയ്ക്കപ്പെടുന്ന വിഭൂതികൾ യോഗിയ്ക്കധീനമാകുന്നു. മനസ്സിന്റെ വേഗത്തിൽ എവിടെ വേണമെങ്കിലും എത്താമെന്നുള്ളതാണ് മനോജവിത്വം. സ്ഥൂലശരീരത്തിന്റെയോ അന്യവസ്തുക്കളുടെയോ സഹായമാവശ്യമില്ലാതെ കാല-ദേശപരിമിതികൾക്കതീതമായ ദർശനം സാധിക്കുന്നതിനെ വികരണസിദ്ധി എന്നുപറയുന്നു. പ്രകൃതിയുടെ മേലുള്ള സമ്പൂർണ്ണജയത്തെ പ്രധാനജയമെന്നും പറയാം. യോഗിയ്ക്ക് അനുക്രമമായി ഉണ്ടാവുന്ന

അപാരസിദ്ധികളുടെഫലമായി ദൃശ്യപ്രകൃതി പൂർണ്ണമായും കീഴൊതുങ്ങി എന്നാണ് സൂത്രത്തിൻെറ സാരം. അതോടെ പ്രകൃതിയിൽ ലീനമായ മായയുടെ ആവരണത്തിൽനിന്ന് പുരുഷൻ മുക്തനാവുന്നു.

'വികരണഭാവം' എന്നു ഈ സൂത്രത്തിൽ പ്രയോഗിച്ചതിന്ന് പ്രത്യേക അർത്ഥവ്യാപ്തി ഉള്ളതായി അഭിപ്രായമുണ്ട്. ദർശനശക്തിയും ക്രിയാശക്തിയും ഒന്നിച്ചുചേർന്ന അവസ്ഥയായി ഇതിനെ കണക്കാക്കാം എന്നുള്ളതാണത്. ലോകഹിതത്തിനായി പ്രവർത്തിക്കുന്ന യോഗീശ്വരൻമാരുണ്ടല്ലൊ. മാത്രമല്ല, യോഗശാസ്ത്രം, വളരെ സാമാന്യമായ ഗ്രാഹ്യ- ഗ്രഹണ-ഗ്രഹീതൃഭാവങ്ങളിലാണു് ത്രിത്വത്തെ സ്പഷ്ടീകരിക്കുന്നതു്.

**സൂത്രം: 49. സത്ത്വപുരുഷാന്യതാഖ്യാതിമാത്രസ്യ സർവ്വഭാവാധിഷ്ഠാതൃത്വം സർവ്വജ്ഞാതൃത്വം ച.**

അർത്ഥം: നിരന്തരമായി അനുഷ്ഠിച്ചുവന്ന സംയമങ്ങളുടെ ഫലമായി യോഗിയ്ക്ക് പ്രകൃതിപുരുഷതത്ത്വങ്ങളെ വേർതിരിച്ചറിയാനുള്ള കഴിവു് ഉണ്ടായിക്കഴിഞ്ഞു. ഗ്രഹീതൃസമാധിയിൽ ക്രമേണ രജസ്തമോഗുണപരങ്ങളായ സംസ്കാരങ്ങൾ നീങ്ങി സത്ത്വസംസ്കാരം മാത്രമായിത്തീരുകയും പ്രകൃതിപുരുഷൻമാരെ വേർതിരിച്ചു കാണുന്ന വൃത്തി അയാളിൽ സ്ഫുരിക്കുകയും ചെയ്യുന്നു. അതോടെ പ്രകൃതിശക്തികൾക്കതീതനായ പുരുഷസ്വരൂപം യോഗിയിൽ പ്രത്യക്ഷപ്പെടുന്നതാണു്. ഈ നില കൈവരുമ്പോൾ യോഗിയ്ക്ക് ഗ്രാഹ്യ- ഗ്രഹണ ഭാവങ്ങളുടെ മേൽ ആധിപത്യം സിദ്ധിക്കുന്നു. ഭൂതേന്ദ്രിയങ്ങളും മനസ്സുമടക്കം എല്ലാറ്റിൻെറയും ആജ്ഞാകർത്താവായിട്ടാണു് പുരുഷഭാവം പ്രശോഭിക്കുന്നതു്. അതോടൊപ്പം ഭൂത-വർത്തമാന-ഭാവികാലങ്ങളിലുള്ള എല്ലാറ്റിനേയും അറിയാനും കഴിയുന്നു. യോഗിയ്ക്ക് സർവ്വജ്ഞദശയും കൈവന്നു.

സർവ്വജ്ഞത്വത്തോടൊപ്പം സർവ്വാധിപത്യവും ഉണ്ടാവുമെന്ന സൂചന, പുരുഷാകാരവൃത്തി തെളിയുന്നതോടെ യോഗി ദ്രഷ്ടാവിൻെറയും കർത്താവിൻെറയും രണ്ടു നിലകളിലും ശോഭിയ്ക്കുമെന്ന ചിന്താഗതിയെ സ്ഥിരീകരിക്കുന്നതായി കരുതാം. യോഗിയുടെ ജ്ഞാനോദയത്തിൽ ക്രിയാശക്തികൂടി ഉൾച്ചേർന്നുകിടക്കുന്നു എന്നായിരിയ്ക്കാം യോഗശാസ്ത്രവീക്ഷണം.

**സൂത്രം: 50. തദ്വൈരാഗ്യാദപി ദോഷബീജക്ഷയേ കൈവല്യം.**

അർത്ഥം: മുൻസൂത്രത്തിൽ പറഞ്ഞ സർവ്വാധിപത്യത്തിൻെറയും സർവ്വജ്ഞത്വത്തിൻെറയും നിലയിലേയ്ക്ക് യോഗി എത്തിച്ചേർന്നതിനു ശേഷം അവയിൽ ആഗ്രഹം വെയ്ക്കാതെയും അവയ്ക്ക് അടിമപ്പെടാതെയും വൈരാഗ്യത്തിൻെറ പൂർണ്ണതയിലെത്തുമ്പോൾ ദോഷബീജങ്ങൾ മുഴുവൻ നശിക്കുന്നതും കൈവല്യപ്രാപ്തി ഉണ്ടാകുന്നതുമാണു്. പ്രകൃതിയ്ക്കതീതനല്ലാതെ ഇരിക്കുമ്പോൾ, പ്രകൃതിനിയമങ്ങൾ യോഗിയെ ബാ

ധിയ്ക്കുന്നതാണ്. പ്രകൃതിയിൽ ഇരുന്നുകൊണ്ട് അത്യുന്നതമായ യോഗശക്തിയുടെ പ്രയോഗം പ്രകൃതിനിയമങ്ങൾക്ക് തടസ്സമായിത്തീരുന്നപക്ഷം യോഗിയുടെ സിദ്ധികൾ നഷ്ടപ്പെടും. അതുകൊണ്ടാണ് കൈവല്യദശയ്ക്ക് സമ്പൂർണ്ണവൈരാഗ്യം തന്നെ ആവശ്യമെന്ന് സൂചിപ്പിച്ചത്.

### സൂത്രം: 51 സ്ഥാന്യുപനിമന്ത്രണേ സംഗസ്മയാകരണം. പുനരനിഷ്ടപ്രസംഗാത്

അർത്ഥം: പുരുഷാകാരവൃത്തിയിലിരിയ്ക്കുമ്പോൾ, ലോകപാലകശക്തികളിൽനിന്ന് യോഗിയ്ക്ക് സൗഹാർദ്ദപൂർവ്വമുള്ള ക്ഷണനം കിട്ടിയെന്നുവരും. അത്തരം പ്രലോഭനങ്ങൾക്ക് വഴങ്ങുന്നതും അനിഷ്ടഫലത്തെ വരുത്തിവെയ്ക്കുന്നതാണ്. തടവറ്റ കൈവല്യദശയെ പ്രാപിക്കുക എന്നതാണല്ലോ പരമമായ ലക്ഷ്യം. യോഗി ഇപ്പോൾ പുരുഷാകാരവൃത്തിയിലെത്തി. പരമലക്ഷ്യത്തിലെത്താൻ ഇനി അധികം സഞ്ചരിയ്ക്കേണ്ടതായിട്ടില്ല. മഹാശക്തി കൈവന്ന യോഗിയിൽ സന്തുഷ്ടരായ ദേവശ്രേഷ്ഠന്മാരുടെ പ്രീതി അപ്പോഴാണ് കിട്ടിത്തുടങ്ങുന്നത്. തുടർന്ന് യോഗിയിൽ തന്നെക്കുറിച്ചുള്ള അഭിമാനബോധം വീണ്ടും തലയുയർത്താൻ വഴിയുണ്ട്. അതിനടിമപ്പെടരുതെന്നാണ് ഈ സൂത്രം നൽകുന്ന മുന്നറിയിപ്പ്.അത്യുന്നതപദവിയിലും വിഘ്നങ്ങളെക്കുറിച്ച് യോഗിയ്ക്ക് കരുതൽ വേണമെന്ന് യോഗശാസ്ത്രം അനുശാസിക്കുന്നു.താൻ പരീക്ഷണങ്ങൾക്കുവിധേയനാണെന്നും നിതാന്തജാഗ്രത ആവശ്യമാണെന്നും യോഗി കണ്ടറിയേണ്ടതാണ്. ഇത്തരം 'തടസ്സങ്ങൾ' പ്രവർത്തിച്ചുകൊണ്ടിരിക്കാത്തപക്ഷം താണനിലകളിൽനിന്ന് ഉയരാൻ സാധിച്ചെന്നുവരില്ല. മരിച്ചെന്നു കരുതിയ 'ഞാനെന്ന' വിചാരം വീണ്ടും തലപൊക്കി എഴുന്നേൽക്കാൻ വഴിയുള്ളതുകൊണ്ടും നിസ്സാര പ്രലോഭനത്തെപ്പോലും യോഗി കരുതിയിരിക്കണം.

### സൂത്രം: 52 ക്ഷണതത്ക്രമയോഃ സംയമാദ്വിവേകജം ജ്ഞാനം

അർത്ഥം: ഇതുവരെ ഉണ്ടായ വിഭൂതികളുടെ ഫലമായി യോഗിയ്ക്ക് ഇനി വേണ്ടത് സമയ-കാലങ്ങളുടെ പരിധിയ്ക്കപ്പുറത്തേക്ക് കടക്കലാണ്. ആ നിലയിലെത്താൻ ക്ഷണ- തത്ക്രമങ്ങളുടെ സംയമം വേണമെന്ന് പറഞ്ഞിരിക്കുന്നു. അവസാനത്തെ തടസ്സം കൂടി ഇല്ലാതാക്കുന്നതിനുള്ള പ്രക്രിയയാണ് ക്ഷണ- തത്ക്രമങ്ങളുടെ സംയമം. കാലത്തിന്റെ ഏറ്റവും ചെറുതും വീണ്ടും വിഭജിക്കാൻ പറ്റാത്തതുമായ അളവിനെയാണ് ക്ഷണം എന്ന പദംകൊണ്ട് ഉദ്ദേശിക്കുന്നത്. ഒരു ക്ഷണവും തൊട്ടടുത്ത ക്ഷണവും ഇടമുറിയാതെ കിടക്കുന്നു, അവസാനിയ്ക്കാത്ത ചങ്ങലപോലെ. അതിനെയാണ് ക്രമമെന്നു പറയുന്നത്. ക്ഷണത്തിന്റെയും അതിന്റെ തൊട്ടുടുത്തതിന്റെയും സ്വരൂപജ്ഞാനത്തിന്നായി, അവ തമ്മിലുള്ള ബന്ധത്തിൽ സംയമം ചെയ്യുന്നപക്ഷം വിവേകജ്ഞാനം ഉദയം ചെയ്യുന്നു.

### സൂത്രം: 53. ജാതിലക്ഷണദേശൈരന്യതാനവച്ഛേദാത് തുല്യയോസ്തതഃ പ്രതിപത്തിഃ

അർത്ഥം: വിവേകജനിതജ്ഞാനം ഉണ്ടായതിൻെറ ഫലമായി ഭേദബുദ്ധി വേരോടെ നീങ്ങി. സർവ്വജ്ഞത്വസിദ്ധിയേക്കാൾ കുറച്ചുകൂടി ഉയർന്ന പദവിയിലാണ് യോഗി എത്തുന്നത്. വസ്തുക്കളിൽ അനുക്ഷണം സംഭവിയ്ക്കുന്ന വ്യത്യാസത്തെ അറിയണമെങ്കിൽ ജ്ഞാനം കാലാതിവർത്തിയാകണം. ജാതികൊണ്ടോ വർണ്ണാദിലക്ഷണങ്ങളെക്കൊണ്ടോ സ്ഥാനംകൊണ്ടോ ആണ് വസ്തുക്കളെ വേർതിരിച്ചറിയുന്നത്. എന്നാൽ വേർതിരിച്ചറിയാൻ കഴിയാതെ ഒരുപോലെ ഇരിയ്ക്കുന്നവയെന്നു തോന്നിയ്ക്കുന്ന വസ്തുക്കളിലുള്ള അനുക്ഷണമായ വ്യത്യാസത്തെ യോഗി കണ്ടെത്തുന്നു. പ്രതിപത്തികൊണ്ടാണ് അങ്ങനെ സാധിക്കുന്നത്. ഒന്നിച്ചുനിന്നിരുന്ന വസ്തുക്കളിൽ അടങ്ങിയ വ്യത്യാസം കണ്ടെത്താനുള്ള കഴിവാണ് പ്രതിപത്തി. ഇതറിഞ്ഞാലേ ജ്ഞാനം പൂർണ്ണമായി പ്രകാശിക്കുകയുള്ളൂ. കാലത്തേയും അതിക്രമിച്ചുകടന്നശേഷം യോഗി ആതിരുകളൊന്നുമില്ലാത്തതും ഭ്രമങ്ങൾ തീണ്ടാത്തതുമായ കേവലജ്ഞാനം നേടുന്നു.

### സൂത്രം: 54. താരകം സർവ്വവിഷയം സർവ്വഥാവിഷയമക്രമം ചേതി വിവേകജം ജ്ഞാനം

അർത്ഥം: വിവേകജനിതജ്ഞാനത്തിൻെറ സ്വരൂപത്തെയാണ് ഈ സൂത്രംകൊണ്ട് വിവരിക്കുന്നത്. യോഗചര്യയുടെ പരമലക്ഷ്യം ഈ ജ്ഞാനമാകുന്നു. അതെങ്ങനെ ലഭിക്കുമെന്ന് 52-ാം സൂത്രത്തിൽ പറഞ്ഞു. സംസാരസാഗരത്തിൽനിന്ന് ജീവനെ ഉദ്ധരിക്കുന്നതാണ്, താരകരൂപമായ വിവേകജജ്ഞാനം. സർവ്വവിഷയത്തെക്കുറിച്ചും ഉപാധിരഹിതമായ അറിവുണ്ടാക്കുന്നതുമാണ് ഈ ജ്ഞാനം. സർവ്വഥാവിഷയമെന്നതുകൊണ്ട് ത്രികാലാതിവർത്തിയായി എല്ലാ പ്രകാരത്തിലുമുള്ള ജ്ഞാനമെന്നർത്ഥം. ദേശകാലാതിവർത്തിയാണ്, ഈ ജ്ഞാനമെന്നു സിദ്ധമാകുന്നു. ലൗകികമായ എല്ലാറ്റിനും പൂർവ്വാപരക്രമമുണ്ട്. ഈ ജ്ഞാനത്തിന്ന് അതിൻെറ ആവശ്യമില്ല. അതുകൊണ്ട് ക്രമത്തിനപ്പുറത്താണ് വിവേകജജ്ഞാനം. താരകവും സമ്പൂർണ്ണവും കാലാതിവർത്തിയും പൂർവ്വാപരക്രമരഹിതവുമായ ജ്ഞാനമാണ് യോഗിയ്ക്ക് കൈവന്നത്.

### സൂത്രം: 55. സത്ത്വപുരുഷയോഃ ശുദ്ധിസാമ്യേ കൈവല്യം.

അർത്ഥം: പ്രകൃതിപുരുഷൻമാർക്ക് തുല്യശുദ്ധി ഉണ്ടാവുന്നതോടെ കൈവല്യപദത്തിൽ നിർവ്വിഘ്നം യോഗി സ്ഥിതി ചെയ്യുന്നു.

ഈ അദ്ധ്യായത്തിലെ 35-ാം സൂത്രത്തിൽ, സത്ത്വവും (പ്രകൃതി) പുരുഷനും (ജീവൻ) വേർതിരിച്ചറിയാൻ വയ്യാത്ത അവസ്ഥയിൽപ്പോലും അത്യന്തഭിന്നങ്ങളാണെന്നും സത്ത്വസ്പർശമില്ലാത്ത പുരുഷജ്ഞാനം പ്രാപ്യമാണെന്നും പറയുന്നുണ്ട്. തുടർന്ന്, 49-ാം സൂത്രത്തിൽ, പ്രകൃതിപുരു

ഷൻമാരെ വേർതിരിച്ചറിയുന്ന വൃത്തി സ്ഫുരിക്കുമ്പോൾ പുരുഷാകാര വൃത്തി ഉറയ്ക്കുമെന്നും സിദ്ധികൾ ഉണ്ടായിത്തുടങ്ങുമെന്നും പ്രസ്താവിക്കുന്നു. ക്രമത്തിൽ ഉണ്ടാവുന്ന ഈ ഉയർച്ച യോഗിയെ കൈവല്യദശയിൽ എത്തിയ്ക്കുന്നത് വിവേകജ്ഞാനത്തിൻെറ ഫലമായിട്ടാണ്. അപ്പോൾ പ്രകൃതിപുരുഷൻമാരുടെ തുല്യശുദ്ധി ബോദ്ധ്യപ്പെടുന്നതോടെ യോഗിയ്ക്ക് അഭേദദൃഷ്ടി ഉണ്ടാവുകയും ചെയ്യുന്നു. സത്വശുദ്ധി പൂർണ്ണമായ അളവിൽ ഉണ്ടാവണമെന്നേ ഉള്ളൂ. ഈ നിലയിൽ യോഗിയുടെ ആത്മസാക്ഷാത്ക്കാരത്തിന്നു സത്വം വിഘ്നമായി ഭവിക്കുന്നില്ല. ശുദ്ധസത്വദശയിലുള്ള പ്രകൃതിയിലിരുന്നുകൊണ്ടുതന്നെ യോഗിയ്ക്ക് അഭേദദൃഷ്ടി ഉണ്ടാവുന്നു. പ്രകൃതിപുരുഷദ്വന്ദ്വാവസ്ഥയിലും അഭേദദൃഷ്ടികൊണ്ട് കൈവല്യദശ പ്രാപിയ്ക്കാമെന്നുള്ളതാണ് യോഗശാസ്ത്രത്തിൻെറ സമീപനമെന്നു് ഇതിൽനിന്നു് വ്യക്തമാവുകയും ചെയ്യുന്നു. യോഗസാധനകൊണ്ട് യോഗിയ്ക്കുണ്ടായ ആത്മസാക്ഷാത്ക്കാരം ലോകഹിതത്തിനുവേണ്ടി പ്രയോജനപ്പെടുത്തുന്നതിൽ കൈവല്യം തടസ്സമായി നിൽക്കുന്നില്ലെന്നു ചുരുക്കം.

# അദ്ധ്യായം 4

## കൈവല്യപാദം

**സൂത്രം: 1 ജന്മൗഷധിമന്ത്രതപഃസമാധിജാഃ സിദ്ധയഃ**

അർത്ഥം: ജന്മം, ഔഷധി, മന്ത്രം, തപസ്സ്, സമാധി ഇങ്ങനെ അഞ്ചു കാരണങ്ങളെക്കൊണ്ടാണ് സിദ്ധികൾ ഉണ്ടാവുന്നത്. ചിലർ ജന്മനാ യോഗികളായിത്തീരുന്നു. മറ്റു ചിലർ കവികളായും തീരുന്നു. ഇവരാൽ പൂർവ്വജന്മത്തിൽ സമ്പാദിക്കപ്പെട്ട ധർമ്മവിശേഷങ്ങളെക്കൊണ്ട് ഇവർ ഈ ജന്മത്തിൽ യോഗികളും മറ്റും ആയിത്തീരുന്നു. ഇപ്പോൾ പറഞ്ഞത് ജന്മനാസിദ്ധിയുടെ ഉദാഹരണമാണ്. ഔഷധസിദ്ധിയുടെ ഉദാഹരണത്തെ കാണിക്കുന്നു. അസാദ്ധ്യരോഗങ്ങളെ ശമിപ്പിക്കുക എന്നുള്ള ഔഷധശക്തിയെ നാം സാധാരണ കണ്ടുവരാറുള്ളതുകൊണ്ട് ഔഷധങ്ങൾക്ക് ശക്തിവിശേഷങ്ങൾ ഉണ്ടെന്ന് പറയേണ്ടതില്ലല്ലോ. ഔഷധങ്ങൾ രോഗശാന്തിയെ മാത്രമല്ല ചെയ്യുന്നത്. പ്രജ്ഞ, സ്മൃതി ഇത്യാദികളായ മാനസികധർമ്മങ്ങളെ ഔഷധങ്ങൾ ശരിപ്പെടുത്തിവർദ്ധിപ്പിക്കുന്നുണ്ട്. യാതൊരു ന്യൂനതയും കൂടാതെ അനേകസംവത്സരങ്ങൾ ജീവിച്ചിരിക്കത്തക്കവിധത്തിൽ നമ്മുടെ ശരീരത്തെ രക്ഷിക്കുവാൻ കഴിവുള്ള ചില രസായനങ്ങളും ഇല്ലെന്നില്ല. എങ്കിലും ഔഷധസിദ്ധി പരിമിതസിദ്ധിയാകുന്നു. ഓഷധി ശബ്ദത്തെ നിരുക്തപ്രകാരം നിർവ്വചിച്ച് ഈ ശബ്ദത്തിന് അർത്ഥവിശേഷങ്ങളെ കല്പിക്കുന്നപക്ഷം സകല സിദ്ധികളും ഔഷധസിദ്ധികളാണെന്ന് പറയാറാവും. പക്ഷെ ഈ സൂത്രത്തിലുള്ള ഔഷധിശബ്ദത്തിന് അത്രത്തോളം അർത്ഥം കൊടുക്കേണ്ട ആവശ്യമില്ല. ഇനി മന്ത്രസിദ്ധിയെപ്പറ്റി പറയുന്നു. അർത്ഥചിന്ത കൂടാതെ മന്ത്രോച്ചാരണം മാത്രം കൊണ്ട് യാതൊരു ഫലവും ഇല്ലെന്ന് ചിലർ പറയുമായിരിക്കാം. പക്ഷെ ഈ പറയുന്നത് വേദസിദ്ധാന്തത്തിനും അനുഭവത്തിനും വിരുദ്ധമായിട്ടുള്ളതാണ്. അർത്ഥചിന്തകൂടാതെ മന്ത്രോച്ചാരണമാത്രംകൊണ്ട് സിദ്ധിയെ പ്രാപിച്ച മഹാൻമാർ കേരളത്തിൽതന്നെ ഉണ്ടായിട്ടുണ്ട്. കാക്കശ്ശേരി ഭട്ടതിരി ഇതിന്ന് നല്ലൊരു ഉദാഹരണമാകുന്നു. അർത്ഥചിന്തയോടുകൂടിയ മന്ത്രോച്ചാരണത്തിന് ഫലം അധികമുണ്ടെന്ന് വേദങ്ങളിൽ കാണുന്നതുകൊണ്ട് നാം അതിനെ സ്വീകരിക്കുകയും വേണം. മനുഷ്യന്റെ മനസ്സിന് എത്രത്തോളം ശക്തിയുണ്ടെന്ന് ക്ലിപ്തപ്പെടുത്തുവാൻ സാധിക്കില്ല. ഇതുപോലെതന്നെ മന്ത്രശക്തിയെയും ക്ലിപ്തപ്പെടുത്തുവാൻ സാധിക്കുന്നതല്ല. ജന്മനാസിദ്ധി, ഔഷധസിദ്ധി, ഇവയെക്കാൾ മന്ത്രസിദ്ധിക്ക് വളരെ പ്രാബല്യം കൂടുന്നതാണ്. ഇനി തപസ്സിദ്ധിയെയാണ് പറയുവാൻ പോകു

ന്നതു്. ദ്വന്ദ്വസഹനമാണ് തപസ്സ്. സുഖദുഃഖം, മാനാപമാനം, ശീതോഷ്ണം ഇത്യാദികളായ ദ്വന്ദ്വങ്ങളെ യാതൊരു മനോവികാരവും കൂടാതെ ഏകരൂപേണ ഏവനാണോ അനുഭവിക്കുന്നത് അവൻ ശരിയായതപസ്വിയാകുന്നു. നാമോച്ചാരണം, ചാന്ദ്രായണാദി വ്രതാനുഷ്ഠാനം ഇത്യാദികൾ തപസ്സായി പറയാറുണ്ടു്. ഇവ ദ്വന്ദ്വസഹനത്തിനുള്ള യോഗ്യതയെ ഉണ്ടാക്കിക്കൊടുക്കുന്നതുകൊണ്ട് ഇവയെ തപസ്സായി വിചാരിക്കുന്നു. നാമോച്ചാരണംകൊണ്ട് ഭക്തി വർദ്ധിച്ചാൽ സർവ്വത്ര ഈശ്വരൻ ഉണ്ടെന്നു തോന്നിത്തുടങ്ങുകയും തൻമൂലം സകല അനുഭവങ്ങളേയും ഈശ്വരീയതയെന്ന വിചാരിച്ചു തുടങ്ങുകയും ഒടുവിൽ ഭക്ത്യാധിക്യം കൊണ്ട് ദ്വന്ദ്വാവസ്ഥകളിൽ ഏകരൂപതയുണ്ടായിത്തുടങ്ങുകയും ചെയ്യും. മന്ത്രസിദ്ധിയെക്കാൾ തപസ്സിദ്ധിക്ക് പ്രാബല്യം കൂടുന്നതാണു്. എന്നാൽ മന്ത്രസിദ്ധിതന്നെ തപസ്സിദ്ധിയായിട്ടും തീരാവുന്നതാണു്. ഈ രണ്ടു സിദ്ധികളെ വ്യത്യസ്തങ്ങളായി പറയുന്നപക്ഷം മന്ത്രസിദ്ധിയേക്കാൾ തപസ്സിദ്ധിക്ക് പ്രാബല്യം കൂടും എന്നു പറയാം. തപോധനൻമാർ സകല പാപങ്ങളെയും തപസ്സുകൊണ്ട് നശിപ്പിക്കുന്നു. സൃഷ്ടിസ്ഥിതിസംഹാരങ്ങളെ ഈശ്വരൻ തപോവിശേഷംകൊണ്ടാണ് ചെയ്യുന്നതു്. ഇങ്ങനെ തപസ്സിന്റെ മഹിമകളെ പലേടത്തും കാണാവുന്നതാണു്. സമാധികൊണ്ടുള്ള സിദ്ധികളെ കഴിഞ്ഞ അദ്ധ്യായത്തിൽ സവിസ്തരം പറഞ്ഞിട്ടുണ്ടല്ലോ. ഈ സൂത്രത്തിൽ അഞ്ചുസിദ്ധി കാണിച്ചത് സമാധിസിദ്ധിക്ക് മറ്റു സകലസിദ്ധികളേക്കാൾ പ്രാബല്യം കൂടും എന്ന് കാണിക്കുവാനാണു്. പൊതുവിൽ ചിലത് അറിവാനുള്ളതിനെക്കൂടി ഇവിടെ പറയുന്നു.

പ്രത്യേകസിദ്ധിയോ, അതുകൊണ്ട് പ്രത്യേക ശക്തിവിശേഷമോ ആർക്കെങ്കിലും ഉണ്ടാവുന്നു എങ്കിൽ ആ ആളുടെ ബാഹ്യദേഹം മുതൽ സകലവസ്തുക്കളും സിദ്ധി മുതലായതുകൾക്കനുസരിച്ച് മാറേണ്ടതായി വരും. ഒരാൾ ഈശ്വരശക്തിയോടുകൂടിയ ഒരു യോഗി ആയി എന്നു വിചാരിക്കുക. യോഗിയാവുന്നതിന്റെ മുമ്പ് ഈ ആൾക്ക് ഉണ്ടായിരുന്ന ദേഹംതന്നെയാണ് യോഗിയായതിന്റെശേഷവും ഈ ആൾക്ക് ഉള്ളതെന്ന് നമുക്ക് തോന്നുമായിരിക്കാം. എന്നാൽ വാസ്തവത്തിൽ അങ്ങിനെ അല്ല. സിദ്ധികാരണങ്ങൾ ഉണ്ടാവുമ്പോൾ ശരീരം മുതലായ സകലത്തിലും ഭേദഗതിവരാതെ നിവൃത്തിയില്ല. ഈ ഭേദഗതി എന്തുകൊണ്ടാണ് ഉണ്ടാവുന്നത് എന്നുള്ള ചോദ്യത്തിന്റെ സമാധാനമാണ് അടുത്തസൂത്രം.

**സൂത്രം: 2 ജാത്യന്തരപരിണാമഃ പ്രകൃത്യാപൂരാത്**

അർത്ഥം: പ്രകൃതിയുടെ പൂരിപ്പിക്കൽകൊണ്ട് ജാത്യന്തരപരിണാമം ഉണ്ടാവുന്നു. പ്രകൃതിയുടെ പൂരണംകൊണ്ട് മനുഷ്യശരീരം ദേവശരീരമായിത്തീരുന്നു. ബലിനിഗ്രഹത്തിൽ വാമനരൂപത്തിലുണ്ടായ ശരീരവൃദ്ധി, ശ്രീകൃഷ്ണന്റെ വിശ്വരൂപദർശനം, അഗസ്ത്യന്റെ സമുദ്രപാനം ഇവയെല്ലാം പ്രകൃത്യാപൂരംകൊണ്ട് ഉണ്ടാവുന്നതാണു്. സാധാരണക്കാരിൽ

ഈ വിധമുള്ള പ്രകൃത്യാപൂരം ഉണ്ടാവാതെ ഇരിക്കാനുള്ള കാരണത്തെയാണ് അടുത്ത സൂത്രംകൊണ്ട് പറയുന്നത്.

### സൂത്രം: 3 നിമിത്തമപ്രയോജകം പ്രകൃതീനാം വരണഭേദസ്തു തതഃ ക്ഷേത്രികവത്.

നിമിത്തം=ധർമ്മം മുതലായവ. അപ്രയോജകം=കാരണമല്ല. പ്രകൃതീനാം=പ്രകൃതിവികാരങ്ങളുടെ. തതഃ=ധർമ്മം മുതലായവകളിൽ നിന്ന്. വരണഭേദഃ=പ്രതിബന്ധകനാശം, ക്ഷേത്രികവത്=കൃഷിക്കാരനെപ്പോലെ. സൂത്രത്തിലെ ഒറ്റവാക്കുകളുടെ അർത്ഥമാണ് പറഞ്ഞത്. സൂത്രതാത്പര്യം:ധർമ്മം മുതലായവ സകലകാര്യങ്ങളുടെയും കാരണങ്ങളാകുന്നു. എന്നാൽ പ്രകൃതിപരിണാമത്തിന് ധർമ്മം മുതലായവക്ക് ശരിയായ കാരണത്വം ഇല്ല. പ്രകൃതി സ്വതന്ത്രയാകുന്നു. ധർമ്മം മുതലായവയും പ്രകൃതിയുടെ കാര്യമാകുന്നു. കാര്യം കാരണത്തെ പ്രേരിപ്പിക്കുന്നതല്ല. മനുഷ്യശരീരം ദേവശരീരമായി പരിണമിപ്പിക്കുവാൻ പ്രകൃതി സർവ്വദാ സന്നദ്ധയായിരിക്കുന്നു. ഇങ്ങനെയുള്ള പരിണാമത്തിൽ അധർമ്മം തടസ്സമായി നിൽക്കുന്നതുകൊണ്ട് ധർമ്മം തടസ്സമായ അധർമ്മത്തെ നീക്കിക്കളഞ്ഞാൽ പ്രകൃതിപരിണാമം ഉണ്ടാവുന്നതാണ്. ഒരു ഉദാഹരണം പറയാം. കൃഷിക്കാരൻ കണ്ടങ്ങളിൽ വെള്ളം കൂട്ടുന്നു എന്നു വിചാരിക്കുക. തടസ്സങ്ങളായി നിൽക്കുന്ന വരമ്പുകളെ അവൻ നീക്കിക്കളയുന്നു. അപ്പോൾ വെള്ളം തന്നത്താൻ വരുന്നു. ഇതുപോലെ അധർമ്മമാകുന്ന തടസ്സത്തെ നീക്കിക്കളഞ്ഞാൽ പ്രകൃതിപരിണാമം തന്നത്താനുണ്ടാകുന്നു. യോഗി യോഗശക്തികൊണ്ട് ഏകകാലത്തിൽ അനേകശരീരങ്ങളെ നിർമ്മിക്കുന്നതിനെപ്പറ്റി പറയാൻ പോകുന്നു.

### സൂത്രം: 4 നിർമ്മാണചിത്താനി അസ്മിതാമാത്രാത്

നിർമ്മാണചിത്തങ്ങൾ=യോഗശക്തികൊണ്ട് നിർമ്മിക്കപ്പെട്ട അനന്തചിത്തങ്ങൾ, അസ്മിതാമാത്രാത്=അഹങ്കാരം ഹേതുവായിട്ട്. മനസ്സ് എന്ന തത്വത്തിന്റെ കാരണമായിട്ടുള്ളത് അഹങ്കാരതത്വമാകുന്നു. ഈ അഹങ്കാരതത്വംകൊണ്ട് അല്ലെങ്കിൽ സങ്കല്പമാത്രംകൊണ്ട് യോഗി അനന്തശരീരങ്ങളെയും ഈ ശരീരങ്ങളിൽ ചിത്തം മുതലായ ഉപകരണങ്ങളെയും ഉണ്ടാക്കുന്നു. ഈ നിർമ്മാണത്തെ കായവ്യൂഹനിർമ്മാണം എന്നാണ് പറയാറുള്ളത്. കായവ്യൂഹനിർമ്മാണം രണ്ടുവിധത്തിലാണ് ഉണ്ടാവുക. അത്യന്തം വിഷയാസക്തി ഒരു ദേഹത്തെ ആശ്രയിച്ചുണ്ടാവുന്ന വിഷയാനുഭവത്തിൽ തൃപ്തിപ്പെടാതെ വരുമ്പോൾ യോഗശക്തികൊണ്ട് അനന്തദേഹങ്ങളെ നിർമ്മിച്ച് ഏകകാലത്ത്പലവിധ സുഖങ്ങളെ അനുഭവിക്കുക. ഇങ്ങനെ ഒരു വിധത്തിൽ കായവ്യൂഹനിർമ്മാണം ഉണ്ടാവാം. ഇത് വിഷയാസക്തൻമാരായ യോഗികളുടേതാകുന്നു. കർമ്മഫലം അനുഭവിച്ചേ തീരുള്ളൂ എന്ന പ്രമാണത്തെ അനുസരിച്ചും കായവ്യൂഹനിർമ്മാണം

ഉണ്ടാവും. താൻ ചെയ്ത സുകൃതദുഷ്കൃതങ്ങളുടെ ഫലങ്ങളെ അനന്തശരീരങ്ങളെക്കൊണ്ട് അനുഭവിച്ച്തീർത്ത ക്ഷണത്തിൽ മുക്തിയെ പ്രാപിക്കുവാൻ വേണ്ടിയാണ് പിന്നെ ഒരു വിധമുള്ള കായവ്യൂഹനിർമ്മാണം. ഇങ്ങനെ ഏതുവിധമെങ്കിലും കായവ്യൂഹനിർമ്മാണം ഉണ്ടാവുമ്പോൾ അനന്തചിത്തങ്ങൾ ഉണ്ടാവുമല്ലൊ. ഈ ചിത്തങ്ങൾക്കെല്ലാം നായകനായി നിൽക്കുന്നത് എന്താണെന്ന് അടുത്തസൂത്രംകൊണ്ട് പറയുന്നു.

**സൂത്രം: 5 പ്രവൃത്തിഭേദേ പ്രയോജകം ചിത്തം ഏകം അനേകേഷാം**

അനേകേഷാം=അനേകചിത്തങ്ങളുടെ, പ്രവൃത്തിഭേദേ=പ്രവൃത്തികൾക്ക് ഭേദം വരിക എന്നുള്ള വിഷയത്തിൽ, പ്രയോജകം=നിയാമകം, ചിത്തം ഏകം=ഒരു മനസ്സ്തന്നെയാകുന്നു. അനന്തചിത്തങ്ങൾക്കും നായകനായി വേറെ ഒരു ചിത്തത്തെ ഉണ്ടാക്കുന്നു എന്നും, അതല്ല, യോഗിക്ക് മുമ്പുണ്ടായിരുന്ന ചിത്തംതന്നെ പിന്നീട് ഉണ്ടാക്കിയ ചിത്തങ്ങൾക്ക് നായകനായി നിൽക്കുന്നു എന്നും ഇങ്ങനെ മതഭേദം വ്യാഖ്യാനങ്ങളിൽ കാണുന്നുണ്ട്. ഇപ്പോൾപ്പറഞ്ഞ രണ്ടു സൂത്രങ്ങളുടെ താത്പര്യങ്ങൾ പുരാണങ്ങളിലും ഉണ്ട്. "യോഗീശ്വരഃ ശരീരാണി കരോതി വികരോതി ച / പ്രാപ്നുയാദ്വിഷയാൻ കൈശ്ചിത് കൈശ്ചിദുഗ്രം തപശ്ചരേത് / സംഹരേച്ച പുനസ്താനി സൂര്യോ രശ്മിഗണാനിവ." യോഗി അനന്തശരീരങ്ങളെ നിർമ്മിച്ച് ചില ശരീരങ്ങളെക്കൊണ്ട് വിഷയങ്ങളെ അനുഭവിക്കുകയും മറ്റ് ചിലതുകളെക്കൊണ്ട് ഉഗ്രമായ തപസ്സിനെ ചെയ്യുകയും ചെയ്യുന്നു. പിന്നെ, സൂര്യൻ രശ്മികളെ സംഹരിക്കുന്നതുപോലെ ഈ ശരീരങ്ങളെ സംഹരിക്കുകയും ചെയ്യുന്നു. ആദ്യത്തെ സൂത്രംകൊണ്ട് കാണിച്ച അഞ്ചുവിധമായ സിദ്ധികളിൽവെച്ച് സമാധിസിദ്ധിക്ക് പ്രാധാന്യത്തെ കാണിക്കുവാൻ പോകുന്നു.

**സൂത്രം: 6 തത്ര ധ്യാനജം അനാശയം**

തത്ര=അഞ്ചുവിധമായ സിദ്ധികളിൽ വെച്ച്, ധ്യാനജം=സമാധികൊണ്ടുണ്ടായ ചിത്തം, അനാശയം=കർമ്മവാസനയോടുകൂടാത്തതാകുന്നു. ജൻമം, ഔഷധം, മന്ത്രം, തപസ്സ്, സമാധിഇവകളാണല്ലൊ സിദ്ധികാരണങ്ങൾ. ഇവകളിൽ ആദ്യത്തെ നാലു കാരണങ്ങളെക്കൊണ്ട് ചിത്തത്തിലുള്ള കർമ്മവാസന നശിക്കുന്നതല്ല. സമാധിമാത്രംകൊണ്ടേ ഈ കർമ്മവാസന നശിക്കുകയുള്ളൂ എന്നാണ് ഈ സൂത്രംകൊണ്ട് പറഞ്ഞിട്ടുള്ളത്. ഇതിനെത്തന്നെ ഒന്നുകൂടി അടുത്ത സൂത്രം കൊണ്ട് സ്പഷ്ടമാക്കുന്നു.

**സൂത്രം: 7 കർമ്മ അശുക്ലാകൃഷ്ണം യോഗിനഃ ത്രിവിധം ഇതരേഷാം**

അർത്ഥം: യോഗിനഃ=യോഗിയുടെ, കർമ്മ=പ്രവൃത്തി, അശുക്ലാകൃഷ്ണം=ശുക്ലവും കൃഷ്ണവും അല്ലാത്തത്, ഇതരേഷാം=യോഗി അല്ലാ

ത്തവരുടെ കർമ്മം, ത്രിവിധം=ശുക്ലം, ശുക്ലകൃഷ്ണം, കൃഷ്ണം ഇങ്ങനെ മൂന്നുവിധമാകുന്നു. ഈ സൂത്രത്തിൽ നാലുവിധമായ കർമ്മങ്ങളെ പറഞ്ഞിട്ടുണ്ട്. ഇവയെ ഒന്നുകൂടി സ്പഷ്ടമാക്കുന്നു. തമോഗുണമാകുന്ന മൂലത്തോടുകൂടിയതും, ദുഃഖമാകുന്ന ഫലത്തോടുകൂടിയതും ആയ ഹിംസാദി പ്രവൃത്തികൾ ആണ് കൃഷ്ണകർമ്മം എന്നു പറയുന്നവ. രജോഗുണമാകുന്ന മൂലത്തോടുകൂടിയതും നിസ്സാരമായ ദുഃഖത്തോടുകൂടിയ സുഖമാകുന്ന ഫലത്തോടുകൂടിയതും ആയ യാഗാദിപ്രവൃത്തികൾ ശുക്ലകൃഷ്ണമാകുന്നു. സത്വഗുണമാകുന്ന ഫലത്തോടുകൂടിയതും തപസ്സ്, സ്വാധ്യായം, അദ്ധ്യാപനം മുതലായവ അന്തർഭവിച്ചതുമായ കർമ്മമാകുന്നു ശുക്ലം. ത്രിഗുണങ്ങളാകുന്ന മൂലങ്ങളോടുകൂടാത്തതും സുഖദുഃഖങ്ങളാകുന്ന ഫലങ്ങൾ ഇല്ലാത്തതും ആയ സംപ്രജ്ഞാതസമാധി മുതലായവ അശുക്ലാകൃഷ്ണമാകുന്നു. അശുക്ലാകൃഷ്ണരൂപമായ കർമ്മം, കർമ്മവാസനയെ ജനിപ്പിക്കുകയില്ല എന്നു മാത്രമല്ല ആ വാസനയെ നശിപ്പിക്കുകകൂടി ചെയ്യും. മറ്റുള്ള കർമ്മങ്ങൾ സ്വാനുഗുണങ്ങളായ വാസനകളെ ഉണ്ടാക്കുന്നു. യോഗിക്ക് സമാധി നിമിത്തമായിട്ട് വാസനാനാശകമായ കർമ്മം ഉണ്ടാവുന്നു എന്നു ചുരുക്കം. അതുകൊണ്ട് സമാധി, സിദ്ധികാരണങ്ങളിൽ പ്രധാനമാകുന്നു.

അപ്രകൃതമാണെങ്കിലും ഇവിടെ വേറെ രണ്ടുവാക്ക് പറയേണ്ടിവന്നിരിക്കുന്നു.

ശുക്ലകൃഷ്ണകർമ്മത്തിന്റെ ഉദാഹരണമായി യാഗം മുതലായ കർമ്മങ്ങളെയാണ് കാണിച്ചത്. അദ്ധ്യാത്മശാസ്ത്രഗ്രന്ഥങ്ങളെഴുതുമ്പോൾ പല മഹാൻമാരും കർമ്മകാണ്ഡത്തെ നിസ്സാരമായി കാണുക എന്നുള്ളതുണ്ടായിട്ടുണ്ട്. വേദാഭ്യാസം ചെയ്യുന്നവർക്ക് വിചാരബുദ്ധി കുറയും എന്നു കാണിക്കുവാൻ വേണ്ടി 'വേദാഭ്യാസജഡഃ' എന്ന് കാളിദാസൻ പ്രയോഗിച്ചതുപോലെ, മീമാംസകൻമാരെ നിസ്സാരമാക്കുവാൻ ശ്രീ മഹാഭാഗവതത്തിൽ 'ഉക്ഥജഡാൻ' എന്നു പ്രയോഗിച്ചിട്ടുണ്ട്. ഭാഗവതത്തിൽ കർമ്മകാണ്ഡത്തെ നിഷേധിക്കുന്നു എങ്കിൽ, ഹിന്ദുക്കളായ നാം ബുദ്ധമതത്തെ നിഷേധിക്കുന്നതുപോലെ, ഭാഗവതത്തെ നിഷേധിക്കേണ്ടതാണ്. ജ്ഞാനകാണ്ഡവും കർമ്മകാണ്ഡവും സർവ്വപ്രധാനമാകുന്നു. യാഗക്രിയ ആദ്ധ്യാത്മികമായ ഒരു അഭിനയമായതുകൊണ്ട് മനഃശുദ്ധിയെ വർദ്ധിപ്പിക്കുന്ന ക്രിയകളിൽ യാഗാദിക്രിയകൾക്ക് സന്ധ്യാവന്ദനാദികളെപ്പോലെ പ്രാധാന്യമുണ്ട്. യാഗാദിക്രിയയെ ശുക്ലകൃഷ്ണമായി വിചാരിച്ച് നിസ്സാരമാക്കിത്തള്ളരുതെന്ന് ചുരുക്കം.

ഇനി, പ്രകൃതത്തെത്തന്നെ അനുസരിക്കുന്നു. മൂന്നു തരത്തിലുള്ള കർമ്മങ്ങളെക്കൊണ്ട് കർമ്മവാസന ഉണ്ടാവുമെന്ന് പറഞ്ഞുവല്ലോ. ഈ സംഗതിയെപ്പറ്റി അടുത്ത സൂത്രംകൊണ്ടുപറയുന്നു.

സൂത്രം: 8 തതഃ തദ്വിപാകാനുഗുണാനാമേവാ-
ഭിവ്യക്തിർവ്വാസനാനാം

അർത്ഥം: തതഃ=കർമ്മത്തിങ്കൽനിന്ന്, തദ്വിപാകാനുഗുണാനാം=അതാത് കർമ്മങ്ങളുടെ വിപാകങ്ങൾക്ക് അനുഗുണങ്ങളായ, വാസനാനാം=വാസനകളുടെ, അഭിവ്യക്തി=ആവിർഭാവം. കൃഷ്ണം, ശുക്ലം, ശുക്ലകൃഷ്ണം ഇങ്ങനെ മൂന്നുവിധമായ കർമ്മങ്ങളാണ് സാധാരണ പ്രാണികളിൽ ഉണ്ടാവുക. ഈ മൂന്നുവിധ കർമ്മങ്ങളിൽ സുഖദുഃഖങ്ങളുടെ അല്പമെങ്കിലും ഒരു സമ്മിശ്രാവസ്ഥ ഉണ്ടാവാതെ ഇരിക്കുകയില്ല. ഈവിധ കർമ്മങ്ങളെക്കൊണ്ട് അവക്ക് അനുകൂലങ്ങളായ വാസനകൾ ഉണ്ടാവുന്നു. അതായത്, സുഖദുഃഖസമ്മിശ്രങ്ങളായ കർമ്മങ്ങൾക്ക് ഹേതുക്കളായ വാസനകൾ ഉണ്ടാവുന്നു എന്നു താല്പര്യം. യോഗികളുടെ അശുക്ലാകൃഷ്ണകർമ്മം കൊണ്ട് സുഖദുഃഖജനകമായ വാസന ഉണ്ടാവുന്നതല്ല. ശരിയായ യോഗിയെ കർമ്മത്തിലേയ്ക്ക് പ്രേരിപ്പിക്കുന്നത് ഗുണത്രയമല്ല. വാസ്തവമായ യോഗിക്ക് കർമ്മഫലസംന്യാസം ഉള്ളതുകൊണ്ട്, കർമ്മംകൊണ്ട് സാംസാരികവാസന ഉണ്ടാവുന്നതുമല്ല. "കുർവ്വന്നേവേഹ കർമ്മാണി / ജിജീവിഷേച്ഛതം സമാഃ /ഏവം ത്വയി നാന്യഥേതോസ്തി / ന കർമ്മ ലിപ്യതേ നരേ" കർമ്മം ചെയ്തുകൊണ്ടേജീവിച്ചിരിക്കുവാൻ ആഗ്രഹിയ്ക്കാവൂ. കർമ്മഫലസന്ന്യാസത്തോടുകൂടി ചെയ്യുന്ന കർമ്മം സംസാരബന്ധത്തെ ഉണ്ടാക്കാത്തതും ആണ് എന്നാകുന്നു മേല്പറഞ്ഞ ശ്രുതിയുടെ താല്പര്യം. ബന്ധത്തെ ഉണ്ടാക്കാത്ത കർമ്മം ഉണ്ടെന്നുള്ള ദിക്കിലേയ്ക്ക് ശ്രുതി പ്രമാണമായി ഉണ്ടെന്നു കാണിക്കുക മാത്രമാണ് ചെയ്തതു്. അശുക്ലാകൃഷ്ണകർമ്മം ബന്ധത്തെ ഉണ്ടാക്കാത്തതും മറ്റു മൂന്നുവിധകർമ്മങ്ങൾ ബന്ധത്തെ ഉണ്ടാക്കുന്നതും ആണെന്നാണ് പ്രകൃതസൂത്രത്തിന്റെ താല്പര്യം. കർമ്മങ്ങൾക്ക് അനുഗുണങ്ങളായ വാസനകൾ ഉണ്ടാവാതിരിപ്പാൻ തരമില്ലെന്നു പറയുന്നു.

സൂത്രം: 9 ജാതിദേശകാലവ്യവഹിതാനാമപി ആനന്തര്യം
സ്മൃതിസംസ്കാരയോഃ ഏകരൂപത്വാത്

അർത്ഥം: ജാതിദേശകാലവ്യവഹിതാനാമപി=ജാതി അല്ലെങ്കിൽ ജൻമം, ദേശം, കാലം ഇതുകളെക്കൊണ്ട് വ്യവഹിതങ്ങൾ ആയാലും വേണ്ടില്ല. വാസന എന്ന ശബ്ദത്തെ ഈ സൂത്രത്തിൽ അദ്ധ്യാഹരിക്കണം. അദ്ധ്യാഹരിച്ചുകിട്ടുന്ന വാസനാശബ്ദത്തിന്റെ വിശേഷണംആണ് ഇനി പ്രകൃതത്തിലുള്ള പദം. ആനന്തര്യം=അനന്തരം വാസനാനുഗുണമായ കാര്യത്തെ ഉണ്ടാക്കൽ, സ്മൃതിസംസ്കാരയോഃ ഏകരൂപത്വാത്=ഏതു മാതിരി സ്മൃതി ഉണ്ടാവുന്നുവോ അതേ മാതിരി സംസ്കാരം ഉണ്ടാവുക എന്നുള്ള നിയമം ഉള്ളതുകൊണ്ട്. സൂത്രതാത്പര്യത്തെപറയുന്നു. സ്മൃതി, സംസ്കാരം ഈ ശബ്ദങ്ങളുടെ അർത്ഥം മുമ്പ് പറഞ്ഞിട്ടുണ്ടു്. എങ്കിലും ഒന്നുകൂടി പറയുന്നു. ഓർമ്മ, സ്മൃതി - ഇവ പര്യായങ്ങളാകുന്നു.

ഓർമ്മയെ ഉണ്ടാക്കുന്നതിൽ കാരണമായ ഒരു ആന്തരഗുണമാണ് സംസ്കാരം, അഥവാ വാസന. ഒരു പ്രാണി മനുഷ്യജൻമത്തിൽ മാനുഷകർമ്മങ്ങൾക്ക് അനുഗുണമായ വാസനയെ ജനിപ്പിക്കുന്ന കർമ്മങ്ങളെ ചെയ്യുന്നു എന്നു വിചാരിക്കുക. എന്തോ കാരണവശാൽ ഈ പ്രാണി അനവധി മൃഗജൻമങ്ങളെ എടുത്തതിന്റെ ശേഷം വീണ്ടും മനുഷ്യനായിത്തന്നെ തിരുന്നു. ഇപ്പോഴത്തെ മനുഷ്യജൻമത്തിൽ, മുമ്പുണ്ടായിട്ടുള്ള മാനുഷകർമ്മവാസനകളുടെ ആവിർഭാവം ഉണ്ടാവുന്നു. ജൻമംകൊണ്ട് വ്യവഹിതങ്ങളായ വാസനയുടേയും കർമ്മത്തിന്റെയും സ്ഥിതിയെപ്പറ്റിയാണ് ഇപ്പോൾ പറഞ്ഞതു്. ദേശകാല വ്യവഹിതങ്ങളായ വാസനാകർമ്മങ്ങളെപ്പറ്റി ഇതുപോലെ ഊഹിക്കേണ്ടതാണു്. മരണഭയം, ജനിച്ചയുടനെ സ്തന്യപാനത്തിനുള്ള പ്രവൃത്തി ഇങ്ങനെ ചില സംഗതികൾ, പൂർവ്വജൻമം ഉണ്ടായി എന്നും പൂർവ്വജൻമത്തിലുണ്ടായ വാസന ഈ ജൻമത്തിലേക്ക് വരുന്നു എന്നും കാണിക്കുന്നു. വാസനയ്ക്കും കർമ്മത്തിനും അനാദിത്വം ഉണ്ടെന്ന് അടുത്ത സൂത്രംകൊണ്ട് പറയുന്നു.

**സൂത്രം: 10 താസാമനാദിത്വം ച ആശിഷോ നിത്യത്വാത്**

അർത്ഥം: താസാം=വാസനകൾക്ക്, അനാദിത്വം=ആദി ഇല്ലാത്തതാവുക എന്നുള്ള അവസ്ഥ, ആശിഷ=ജീവിച്ചിരിപ്പാനുള്ള ആശയ്ക്ക്, നിത്യത്വാത്=നാശമില്ലാത്തതാവുക എന്നുള്ള അവസ്ഥ ഹേതുവായിട്ട്. സകല വസ്തുക്കളും തന്റെ വ്യക്തിത്വത്തെ നിലനിർത്തുവാൻ യത്നിക്കുന്നുണ്ടു്. മനുഷ്യരായ നാം ജീവിച്ചിരിപ്പാൻവേണ്ടി എന്തു ചെയ്യാനും സന്നദ്ധരാണെന്നു മാത്രമല്ല, നമ്മുടെ ധർമ്മശാസ്ത്രം ആത്മരക്ഷയെ മഹാധർമ്മമായി പറയുന്നതുമുണ്ടു്. മൃഗങ്ങളിൽ സ്വപ്നരൂപേണ ലയിച്ചിരിക്കുന്ന മരണഭയം അല്ലെങ്കിൽ ജീവിതേച്ഛ അവയെ അപകടങ്ങളിൽനിന്ന് രക്ഷിക്കുന്നു. സൂര്യരശ്മികൾ കിട്ടാവുന്ന വിധത്തിലുള്ള വൃക്ഷലതാദികളുടെ വളർച്ചയ്ക്കുള്ള കാരണം, സ്ഥാവരവസ്തുക്കളിൽ സുഷുപ്തിരൂപേണ ലീനമായിരിക്കുന്ന ജീവിതേച്ഛയാകുന്നു. ഇങ്ങനെ ജീവനുള്ള വസ്തുക്കളിൽ കാണപ്പെടുന്ന ജീവിതേച്ഛയ്ക്ക് അല്ലെങ്കിൽ മരണഭയത്തിന് ഹേതുവായിത്തീരുന്നത് എന്താണെന്ന് ചിന്തിയ്ക്കേണ്ടതാണു്. വൃക്ഷങ്ങളോ അവയുടെ ബീജങ്ങളോ ആദ്യം ഉണ്ടായത് എന്ന ചോദ്യത്തിന് ശരിയായ സമാധാനം പറയുവാൻ സാധിക്കുന്നതല്ല എന്ന് ചില ശാസ്ത്രകാരൻമാർ പറയുന്നു. ബീജാങ്കുരങ്ങളുടെ ഉല്പത്തി അനാദിയാകുന്നു എന്നു ശാസ്ത്രജ്ഞൻമാർ പറയുന്നുണ്ട്. അതുപോലെ പ്രാണികളുടെ ജനനവും മരണവും അനാദിതന്നെയാകുന്നു. ഇന്നു ജീവിച്ചുകാണുന്നവയെല്ലാം അനന്തം മരണസങ്കടങ്ങളെ പൂർവ്വജൻമങ്ങളിൽ അനുഭവിച്ചുകഴിഞ്ഞവയാണു്. അതുകൊണ്ട് പൂർവ്വാനുഭൂതമായ മരണസങ്കടം നമ്മുടെ ഹൃദയത്തിൽ സ്വപ്നരൂപേണ ഇരിയ്ക്കുക കൊണ്ടാണ് നമുക്ക് ജീവിതേച്ഛയും മരണഭയവും ഉണ്ടാവുന്നതു്. ജനിച്ചുവീണ ബാലന് സ്തന്യപാനത്തിൽ പ്രവൃത്തി

യുണ്ടാവുന്നതും, പൂർവ്വം അനുഭവിച്ചതിന്റെ വാസനകൊണ്ടു തന്നെയാണ്. അതായത് ചില വാസനകളോടുകൂടിയാണ് നാം ജനിക്കുന്നത് എന്നു താല്പര്യം. അതുകൊണ്ട് വാസനകൾ അനാദികളാകുന്നു. ചില ധർമ്മവിശേഷങ്ങളെ അപേക്ഷിച്ച് ചില ജൻമങ്ങളിൽ ചില വാസനകൾക്ക് പ്രകാശം ഉണ്ടാവുന്നു. ഇനി, അടുത്ത സൂത്രത്തെ അവതരിപ്പിക്കുന്നു. ജനിക്കുന്ന വസ്തുവിന്ന് നാശവും അനാദിയായ വസ്തുവിന്ന് നാശമില്ലായ്മയും ആണ് ഉള്ളത്. ഇങ്ങനെ ഇരിയ്ക്കെ,അനാദിയായ വാസനയ്ക്ക് നാശമില്ല എന്നുവരുന്നു. വാസനയ്ക്ക് നാശം ഇല്ല എന്നു വരുമ്പോൾ മുക്തിക്ക് മാർഗ്ഗം ഇല്ല എന്നുവരുന്നു. വാസന അനാദിയായാലും മുക്തിമാർഗ്ഗമുണ്ടെന്ന് അടുത്ത സൂത്രംകൊണ്ട് പറയുന്നു.

**സൂത്രം: 11** **ഹേതുഫലാശ്രയാലംബനൈഃ**
**സംഗൃഹീതത്വാദേഷാമഭാവേ തദഭാവഃ**

അർത്ഥം: ഹേതു, ഫലം, ആശ്രയം, ആലംബനം - ഇതുകളെക്കൊണ്ട് വ്യാപിച്ചതാണ് വാസന. അതുകൊണ്ട് ഈ നാലും ഇല്ലാതായാൽ വാസനയും നശിച്ചപോലെ ആയിത്തീരും. ഹേതു മുതലായ ശബ്ദങ്ങളുടെ അർത്ഥംപറയുന്നു. ധർമ്മത്തിൽനിന്ന് സുഖവും, സുഖത്തിൽനിന്ന് രാഗവും ഉണ്ടാവുന്നു. അധർമ്മത്തിൽ നിന്ന് ദുഃഖവും അതിൽനിന്ന് ദ്വേഷവും ഉണ്ടാവുന്നു. ഇപ്രകാരം രാഗദ്വേഷങ്ങൾ ഉണ്ടായാൽ പ്രയത്നം ഉണ്ടായിട്ട് പിന്നെയും ധർമ്മങ്ങൾ ഉണ്ടാവുന്നു. ധർമ്മാധർമ്മങ്ങൾ, സുഖദുഃഖങ്ങൾ, രാഗദ്വേഷങ്ങൾ ഈ ആറു ഇനങ്ങളാകുന്ന അരങ്ങളോടുകൂടിയ സംസാരചക്രത്തിന് ഷഡരം എന്ന പേർ ഋഷിമാർ നൽകിയിട്ടുണ്ട്. അരം എന്നുവെച്ചാൽ ചക്രമദ്ധ്യത്തിൽനിന്ന് സൂര്യരശ്മികളെപോലെ നാലുപുറത്തേക്കും നീളുന്ന വടികളാണ്. സർവ്വദാ ചലിച്ചുകൊണ്ടിരിക്കുന്ന ഷഡരമായ ഈ സംസാരചക്രത്തിന്റെ മൂലം അവിദ്യയാകുന്നു. ഈ അവിദ്യതന്നെയാണ് വാസനകളുടെയും ഹേതുവായി നിൽക്കുന്നത്. പ്രകൃതസൂത്രത്തിലുള്ള ഹേതു ശബ്ദത്തിന്റെ അർത്ഥത്തെ അവിദ്യയായി തന്നെ ഗ്രഹിക്കണം. പുരുഷാർത്ഥത്തെ ഉദ്ദേശിച്ച് ഉണ്ടാവുന്ന ധർമ്മാധർമ്മപ്രവൃത്തികളെല്ലാം വാസനയുടെ ഫലമാകുന്നു. വാസനകളുടെ ആശ്രയം മനസ്സാകുന്നു. മനസ്സ് എന്നു വെച്ചാൽ എന്താണെന്ന് ഈ ഘട്ടത്തിൽ അല്പം ചിന്തിക്കേണമല്ലോ.

ബാഹ്യപദാർത്ഥങ്ങളെപ്പോലെ ഉൽപത്തിയോടുകൂടിയ ഒരു ആന്തര പദാർത്ഥമാണ് മനസ്സ് എന്ന് ഉപനിഷത്തുകളിൽ പറഞ്ഞിട്ടുണ്ട്. എന്നാൽ വൈശേഷികം മുതലായ ശാസ്ത്രങ്ങളിൽ മനസ്സിനെ ഒരു അണുപദാർത്ഥമായിട്ടാണ് സ്വീകരിച്ചിട്ടുള്ളത്. അണു എന്നുള്ളതിനെ സ്പഷ്ടമാക്കാം. പരിമാണം എന്നാൽ വലുപ്പം എന്നാണർത്ഥം. അണുപരിമാണം, മധ്യമപരിമാണം, മഹൽപരിമാണം ഇങ്ങനെ മൂന്നുവിധം പരിമാണങ്ങളുണ്ട്. സർവ്വവ്യാപിയായ വസ്തുവിന്റെ പരിമാണം മഹൽപരിമാണമാകുന്നു.

ആകാശം ഇതിന് ഒരു ഉദാഹരണമാണു്. ഒരു കായയെ നാം ചെറുതാക്കുന്നു എന്നു വിചാരിക്കുക. ചെറുതാക്കി ചെറുതാക്കി ഒടുവിൽ ചെറുതാക്കാൻ വയ്യാത്ത വിധത്തിൽ വളരെ ചെറുതായ ഒരു കഷണത്തെ നമുക്ക് കിട്ടി എന്നു വിചാരിക്കുക. ഈ കഷണത്തിന്റെ പരിമാണം അണുപരിമാണമാകുന്നു. മഹൽപരിമാണം, അണുപരിമാണം ഇതുകളുടെ മദ്ധ്യത്തിലുള്ള പരിമാണങ്ങളെല്ലാം മദ്ധ്യമപരിമാണമാകുന്നു. മനസ്സിനെ അണുപരിമാണമായിട്ടാണ് താർക്കികനും സ്വീകരിച്ചിട്ടുള്ളതു്. സാംഖ്യൻ മനസ്സിനെ മദ്ധ്യമപരിമാണമായി സ്വീകരിക്കുന്നു. യോഗശാസ്ത്രപ്രകാരം മനസ്സ് മഹൽപരിമാണമാകുന്നു. മദ്ധ്യമപരിമാണത്തോടുകൂടിയ വസ്തുക്കൾക്കെല്ലാം നാശം ഉള്ളതുകൊണ്ടും, മനസ്സിനെ നാശമില്ലാത്ത ഒരു വസ്തുവാക്കിത്തീർക്കേണ്ട ആവശ്യം ഉള്ളതുകൊണ്ടും ആണ് മനസ്സ് മഹൽപരിമാണമാണ് എന്ന് യോഗശാസ്ത്രത്തിൽ പറയുന്നതു്. മനസ്സിന്റെ പരിമാണവിഷയത്തിൽ യോഗശാസ്ത്രം സാംഖ്യശാസ്ത്രത്തെ അനുസരിക്കുന്നില്ല. മനസ്സ് നിത്യവും മഹൽപരിമാണവും ആയതുകൊണ്ട് അനാദിയായ വാസനക്ക് ആശ്രയമായിത്തീരുന്നു എന്നു പറയുന്നതിൽ യുക്തിഭംഗം ഇല്ലെന്നു ചുരുക്കം.

പ്രകൃതസൂത്രത്തിലുള്ള ആലംബനപദാർത്ഥത്തെ വിവരിക്കുന്നു. വൃക്ഷത്തിൽനിന്ന് ഒരു ഫലം വീഴുന്നതുകണ്ട ന്യൂട്ടൻ, അതു മുകളിലേക്ക് പോവാതെ താഴെ വീഴുന്നതിനുള്ള കാരണത്തെക്കുറിച്ച് ആലോചിക്കുകയും ഒടുവിൽ, ഭൂമിക്ക് ആകർഷണശക്തി ഉണ്ടെന്ന് സ്ഥാപിക്കുകയും ചെയ്തു. ഒരു സാധാരണസംഭവത്തിൽനിന്നാണ് ന്യൂട്ടന്നു് തന്റെ സിദ്ധാന്തം ആവിഷ്ക്കരിക്കാൻ കഴിഞ്ഞതു്. ഇങ്ങനെ നിസ്സാര സംഭവങ്ങൾ മഹത്തായ ആലോചനകൾക്കും പ്രവൃത്തികൾക്കും മാർഗ്ഗങ്ങളെ നമുക്ക് ഉണ്ടാക്കിത്തരുന്നു. ഏതുസംഭവം ഏതുവാസനയെ ഉദ്ബുദ്ധമാക്കിത്തീർക്കുന്നുവോ ആ സംഭവം ആ വാസനയുടെ ആലംബനമാകുന്ന ഹേതു. ഫലം, ആശ്രയം, ആലംബനം ഈ നാലുവസ്തുക്കളാൽ വ്യാപ്തമായിരിക്കുന്നു. വാസന ഈ നാലു വസ്തുക്കളെ ഇല്ലാതെ ആക്കി എങ്കിൽ വാസനയും നശിച്ചതുപോലെ ആയിത്തീരുന്നതാണു്. ഇങ്ങനെയുള്ള അവസ്ഥയെ പ്രാപിച്ചാൽ കൈവല്യത്തിന്നും മാർഗ്ഗമുണ്ടു്.

ഇല്ലാത്തതായ ഒരു വസ്തുവിന് വൃത്തിത്വം അല്ലെങ്കിൽ സദ്ഭാവം ഉണ്ടാവുന്നതല്ല. ഉള്ളതായ ഒരു വസ്തുവിന് അസദ്ഭാവവും ഉണ്ടാവുന്നതല്ല. വാസന എന്നുള്ള വസ്തു സദ്ഭാവത്തോടുകൂടിയതാണ് എങ്കിൽ അതിന്ന് അസദ്ഭാവം ഉണ്ടാവുന്നതല്ല. അതുകൊണ്ട് ഹേതു മുതലായവയുടെ നാശത്താൽ വാസന നശിച്ചതുപോലെ ആയാലും കൈവല്യപ്രാപ്തിക്ക് മാർഗ്ഗം എങ്ങനെ സിദ്ധിക്കും എന്നുള്ള ശങ്ക ഉണ്ടാവുന്നതാണു്. പദാർത്ഥങ്ങളുടെ സദ്ഭാവം എന്നുള്ളതിന്റെ അർത്ഥം ഇന്നതാണെന്നു കാണിച്ചുകൊണ്ട് അടുത്തസൂത്രം ഈ ശങ്കക്കുള്ള മാർഗ്ഗത്തെ നശിപ്പിക്കുന്നു.

**സൂത്രം: 12 അതീതാനാഗതം സ്വരൂപത:**
**അസ്തി അദ്ധ്വഭേദാത് ധർമ്മാണാം**

അർത്ഥം: അതീതാനാഗതം=കഴിഞ്ഞതും വരാൻപോകുന്നതും ആയ വസ്തു, സ്വരൂപതഃ= തൻെറ ആകൃതിയോടുകൂടി, അസ്തി=എല്ലായ്പ്പോഴും ഉണ്ട്, അദ്ധ്വഭേദാത്=ഭൂതം, വർത്തമാനം, ഭവിഷ്യത്ത് ഇങ്ങനെ കാലത്തിനുള്ള മൂന്നു അവസ്ഥകൾ ഹേതുവായിട്ട്, ധർമ്മാണാം= ഓരോരോ പദാർത്ഥങ്ങളിലുള്ള ഗുണങ്ങൾ. സൂത്രതാത്പര്യം പറയുന്നു. ഉണ്ടായ വസ്തുക്കളും ഉണ്ടാവാൻ പോകുന്ന വസ്തുക്കളും സർവ്വദാ ഉണ്ട് എന്നാണ് ഈ സൂത്രംകൊണ്ട് പറയുന്നത്. ഒരു വസ്തുവിനെപ്പറ്റി ജ്ഞാനം ഉണ്ടാകേണമെങ്കിൽ ആ വസ്തു അപ്പോൾ ഉണ്ടായിരിക്കേണം. യോഗികൾക്ക് സർവ്വത്തേയും വിഷയീകരിച്ച് ജ്ഞാനം സർവ്വദാ ഉണ്ടാവാം. ആയതിനാൽ സർവ്വ വസ്തുക്കളും സർവ്വദാ ഉണ്ട് എന്നു വരുന്നു. മംഗളഫലസിദ്ധിക്കായി നാം മംഗളകർമ്മങ്ങളെ ചെയ്യാറുണ്ട്. ഈ മംഗളകർമ്മം ചെയ്യുമ്പോൾതന്നെ, മംഗളഫലം അവ്യക്താവസ്ഥയായിസ്ഥിതി ചെയ്യുന്നില്ല എങ്കിൽ പ്രസ്തുത കർമ്മാനുഷ്ഠാനം തന്നെ, ശരിപ്പെടാത്തതാണ്. എന്തുകൊണ്ടെന്നാൽ, മംഗളഫലത്തിൻെറ കാരണമായ ഈ മംഗളകർമ്മം അവ്യക്താവസ്ഥയിലിരിക്കുന്ന മംഗളഫലത്തെ വ്യക്താവസ്ഥയിലേക്ക് കൊണ്ടുവരുന്നതല്ലാതെ അസത്തായ ഒരു ഫലത്തെനിർമ്മിക്കുന്നില്ല. കാര്യാവസ്ഥ, കാരണാവസ്ഥ എന്നിങ്ങനെ രണ്ട് അവസ്ഥകളുണ്ട്. മണ്ണ്, നാം കാണുന്ന കുടത്തിൻെറ കാരണാവസ്ഥയാകുന്നു, കുടം, കാര്യാവസ്ഥയും ആകുന്നു. കാരണാവസ്ഥയിൽ,കാര്യാവസ്ഥ പ്രത്യക്ഷമാകുന്നതല്ല. കാര്യാവസ്ഥയിൽ, കാരണാവസ്ഥയും കാര്യാവസ്ഥയും പ്രത്യക്ഷമാവാം. ഒരു വസ്തു ബാഹ്യദൃഷ്ടിക്ക് വിഷയമായിത്തീരണമെങ്കിൽ, കാര്യാഭിവ്യക്തിയെ ഉണ്ടാക്കുന്ന കാലം നിമിത്തമായിത്തീരുന്നതിനാൽ സർവ്വദാ സർവ്വവസ്തുക്കളും ഉണ്ട് എന്ന് നമുക്ക് പ്രത്യക്ഷമാവുന്നില്ല. വാസ്തവത്തിൽ സർവ്വദാ സർവ്വവസ്തുക്കളും ഉണ്ട്. ഇതാണ് ഈ സൂത്രത്തിൻെറ ചുരുക്കം, ഇനി, വാസനയുടെ വൃത്തിത്വത്തെപ്പറ്റി ചിന്തിക്കുന്നു. സത്തായ വസ്തു അസത്താവില്ല എന്നും അസത്തായ വസ്തു സത്താവില്ല എന്നും ഉള്ളത് സിദ്ധാന്തമാകുന്നു. വാസന എന്നത് സത്തായ ഒരു പദാർത്ഥമാകുന്നു. അതുകൊണ്ട് അതിൻെറ തീരെ ഇല്ലായ്മയെ ഉണ്ടാക്കുവാൻ സാധിക്കുന്നതല്ല. പക്ഷേ, ഈ വാസനയെ അവ്യക്താവസ്ഥയിലേക്ക് കൊണ്ടുവരും എന്നു മാത്രമേ മുൻസൂത്രം കൊണ്ട് താൽപര്യപ്പെടുന്നുള്ളൂ. അവ്യക്താവസ്ഥ എന്താണെന്നു ചോദിക്കുന്നു എങ്കിൽ, ശാസ്ത്രരീത്യാ അതിനു സമാധാനം പറയുവാൻ ശ്രമിക്കുന്നു.

ഒരു വസ്ത്രം ഒരു പദാർത്ഥമാകുന്നതുപോലെ, ആ വസ്ത്രത്തിൻെറ ഇല്ലായ്മയും ഒരു പദാർത്ഥമായിട്ടാണ് ശാസ്ത്രങ്ങളിൽ പറയുന്നത്. ഈ

ഇല്ലായ്മക്ക് അഭാവം എന്നാണ് ശാസ്ത്രീയമായ പേര്. അത്യന്താഭാവം, അന്യോന്യാഭാവം, പ്രാഗഭാവം, ധ്വംസം ഇങ്ങനെ നാലുവിധത്തിൽ അഭാവപദാർത്ഥത്തെ വിഭാഗിക്കുന്നു. ഒരു പ്രത്യേകമേശയിൽ ഒരു പ്രത്യേക പുസ്തകം ഇല്ലെന്നു വിചാരിക്കുക. എന്നാൽ ആ മേശയിൽ ആ പുസ്തകത്തിന്റെ അത്യന്താഭാവം ഉണ്ടെന്നാണ് നാം ശാസ്ത്രരീത്യാ ഗ്രഹിക്കേണ്ടതു്. ഒരു കത്തി ഒരു പുസ്തകമാകുന്നില്ല എന്നു പറയുന്നതിൽനിന്ന്, കത്തിയിൽ പുസ്തകത്തിന്റെ അന്യോന്യാഭാവം ഉണ്ടെന്നുള്ള അർത്ഥത്തെ ഗ്രഹിക്കേണം. ഒരു കുട്ടി ഇന്നു ജനിക്കുന്നു എന്നു വിചാരിക്കുക. കുട്ടി ഉണ്ടാവുന്നതുവരെ, അതിന്റെ ഇല്ലായ്മക്ക് കുട്ടിയുടെ പ്രാഗഭാവം എന്നാണ് പേര്. ഒരു വസ്തു നശിച്ചാൽ ഉണ്ടാവുന്ന അതിന്റെ ഇല്ലായ്മക്ക് ധ്വംസം എന്നും പറയുന്നു. അഭാവം എന്നൊരു പദാർത്ഥത്തെ എന്തിനാണ് സ്വീകരിക്കുന്നതു്, ഇതിനെ നാലായി വിഭാഗിച്ചതിന്റെ താത്പര്യം എന്താണ്- ഇങ്ങനെ ചില സംശയങ്ങൾ ഉണ്ടാവുമായിരിക്കാം. ഈ സംശയനിവൃത്തിക്കായി ശാസ്ത്രഗ്രന്ഥങ്ങളെ പകർത്തിത്തുടങ്ങിയാൽ ദീർഘിച്ചുപോകുമെന്നതുകൊണ്ട് തൽക്കാലം അതിനു തുനിയുന്നില്ല. ഷഡ്ദർശനങ്ങളിൽ അഭാവപദാർത്ഥനിരൂപണത്തിന്, അഥവാ അഭാവപദാർത്ഥജ്ഞാനത്തിന്ന് വളരെ പ്രാധാന്യമുള്ളതുകൊണ്ട് അല്പം ചിലത് പറഞ്ഞു എന്നേ ഉള്ളൂ. പരമപുരുഷാർത്ഥമായ മോക്ഷംതന്നെ ദുഃഖത്തിന്റെ ധ്വംസമാണു് എന്നും, അതല്ല ദുഃഖം പ്രാഗഭാവമാണ് എന്നും ഇങ്ങനെ പല ചിന്താഗതികളുമുണ്ടു്. വാസനയെ അവ്യക്താവസ്ഥയിലേക്ക് കൊണ്ടുവരിക എന്നുള്ളതിന് ഇതിനെ അതിന്റെ പ്രാഗഭാവാവസ്ഥയിലേക്കോ ധ്വംസാവസ്ഥയിലേക്കോ കൊണ്ടുവരിക എന്നാണർത്ഥം. പ്രാഗഭാവവും ധ്വംസവും ഒന്നുതന്നെയാണ് എന്നും മററൊരഭിപ്രായമുണ്ടു്. വാസനാനാശം എന്നുള്ളതിന് വാസനയെ അതീതാവസ്ഥയിലേക്ക് കൊണ്ടുവരിക എന്നുള്ള അർത്ഥം ഗ്രഹിച്ചാലും വിരോധമില്ല. പദാർത്ഥങ്ങൾക്ക് പ്രകാശാവസ്ഥ, അപ്രകാശാവസ്ഥ എന്നിങ്ങനെ രണ്ട് അവസ്ഥകൾ ഉണ്ട് എന്ന് ഈ സൂത്രംകൊണ്ട് കിട്ടിയിട്ടുണ്ടു്. അതിനെത്തന്നെ സ്പഷ്ടമായി അടുത്ത സൂത്രംകൊണ്ട് പറയുന്നു.

**സൂത്രം: 13. തേ വ്യക്തസൂക്ഷ്മാഃ ഗുണാത്മാനഃ**

അർത്ഥം: പദാർത്ഥങ്ങൾ വ്യക്തങ്ങൾ, സൂക്ഷ്മങ്ങൾ ഇങ്ങനെ രണ്ടു വിധത്തിലും ത്രിഗുണസ്വരൂപങ്ങളും ആണു്. "ഗുണാനാം പരമം രൂപം ന ദൃഷ്ടിപഥം ഋച്ഛതി /യത്തു ദൃഷ്ടിപഥം പ്രാപ്തം തൻമായേവ സുതുച്ഛകം". ഗുണങ്ങളുടെ വാസ്തവമായ രൂപം നമ്മുടെ ദൃഷ്ടിയിൽ വരുന്നില്ല. ദൃഷ്ടിക്ക് വിഷയമായ ഗുണസ്വരൂപം മായയെപ്പോലെ തുച്ഛമായിട്ടുള്ളതും ആകുന്നു. സകല പദാർത്ഥങ്ങളും ഒന്നിൽതന്നെ ലയിക്കുകയും ലയിച്ചുകൊണ്ടിരിക്കുമ്പോൾ അവ അതീതാവസ്ഥയെ പ്രാപിക്കുകയും ചെയ്യുന്നു. പിന്നെ കാരണംകൊണ്ട് ലയാവസ്ഥയെവിട്ട് പദാർ

ത്ഥങ്ങൾ പ്രകാശാവസ്ഥയെ പ്രാപിക്കുന്നു. എല്ലാം പ്രകൃതിയിൽ ലയിക്കുന്നു എന്ന് ദ്വൈതശാസ്ത്രങ്ങളും പറയുന്നു. ബ്രഹ്മരൂപം പോലെ അനിർവചനീയമായ അജ്ഞാനം ഹേതുവായിട്ടാണ് ലയവും പ്രാദുർഭാവവും ഉണ്ടാവുന്നത് എന്ന് അദ്വൈതികളും പറയുന്നു. വൈദ്യൻമാർ സകലതും ത്രിദോഷമാണെന്ന് പറയുന്നതുപോലെ ആത്മവിദ്യാവിത്തുക്കൾ സർവ്വത്തെയും ത്രിഗുണസ്വരൂപമാക്കുന്നു. എല്ലാം ത്രിഗുണസ്വരൂപമാണ് എങ്കിൽ പഞ്ചഭൂതങ്ങൾക്കും മറ്റും അന്യോന്യഭേദം എങ്ങനെ ഉണ്ടായി എന്നുള്ള സംശയനിവൃത്തിയെ അടുത്ത സൂത്രം ചെയ്യുന്നു.

## സൂത്രം: 14 പരിണാമൈകത്വാദ്വസ്തുതത്ത്വം

അർത്ഥം: മനുഷ്യത്വേന സകലമനുഷ്യരും ഒന്നാവുന്നതുപോലെ പരിണാമത്വേന സകല പരിണാമങ്ങളും ഒന്നായിത്തീരുന്നു. സകലപരിണാമങ്ങൾക്കും ഏകത്വം ഉള്ളതുകൊണ്ട് സകലവസ്തുക്കൾക്കും ഏകത്വവും ഉണ്ട്. ഇങ്ങനെ ഒരു വിധത്തിൽ ഈ സൂത്രത്തെ വ്യാഖ്യാനിക്കാം. എന്നാൽ, മറ്റൊരുവിധത്തിലും വ്യാഖ്യാനിക്കുവാൻ വിരോധമില്ല. പരിണാമങ്ങളുടെ പ്രത്യേകത ഹേതുവായിട്ട്, വസ്തുക്കൾക്ക് പ്രത്യേകത ഉണ്ടായിത്തീരുന്നു എന്നാണ് മറ്റൊരുതരത്തിൽ വ്യാഖ്യാനിക്കുമ്പോൾ കിട്ടുന്ന അർത്ഥം. ഏകത്വത്തോടുകൂടിയ നാനാത്വമാണ് ലോകസ്ഥിതി എന്നു ചുരുക്കം. വാസനയുടെ നാശത്തെപ്പറ്റി പറഞ്ഞതിനോടുകൂടി പദാർത്ഥവിചാരമാണ് ഇവിടെ ആരംഭിച്ചത്. ഈ ആരംഭത്തിനുള്ള കാരണത്തെയും പറയാം. സമ്യഗ്ദർശനംകൊണ്ടാണ് പരമപുരുഷാർത്ഥസിദ്ധി എന്ന് ഇനി പറയുവാൻ പോകുന്നുണ്ട്. സമ്യഗ്ദർശനത്തിന് പദാർത്ഥജ്ഞാനം ആവശ്യമായതിനാൽ പദാർത്ഥവിചാരം ആരംഭിച്ചു. ബാഹ്യങ്ങളായ പദാർത്ഥങ്ങൾ ഇല്ല എന്നും എന്നാൽ ആയവ ഉണ്ടെന്നു തോന്നുന്നത് മാനസിക കല്പന മാത്രമാണെന്നും പറയുന്നവർ ഇന്ത്യയിൽ പണ്ട് ഉണ്ടായിട്ടുണ്ട്. ഇങ്ങനെ പറയുന്നവർ ബുദ്ധമതാനുയായികളാണെന്ന് ചില സംസ്കൃതഗ്രന്ഥങ്ങളിൽ കാണുന്നതും ഉണ്ട്. ബാഹ്യപദാർത്ഥം ഇല്ല എന്നു വരുമ്പോൾ ബാഹ്യപദാർത്ഥത്തിന്റെ ലയസ്ഥാനമായ പ്രകൃതിയും ഇല്ല എന്നുവരുന്നു. എന്നുമാത്രമല്ല വൈശേഷികം, സാംഖ്യം മുതലായ ശാസ്ത്രങ്ങളിലുള്ള പദാർത്ഥനിരൂപണങ്ങൾ ശരിയല്ലെന്നും വരുന്നു. അതുകൊണ്ട്, ബാഹ്യപദാർത്ഥങ്ങൾ ഉണ്ടെന്നു സ്ഥാപിക്കേണ്ടതായി വരുന്നു. ഇനി രണ്ടു സൂത്രങ്ങളെക്കൊണ്ട് അതു സ്ഥാപിക്കുകയാണ്.

## സൂത്രം: 15 വസ്തുസാമ്യേ ചിത്തഭേദാത്തയോർവിഭക്തഃ പന്ഥാഃ

അർത്ഥം: വസ്തുസാമ്യേ= ഒരേവസ്തുതന്നെ ഇരിക്കുമ്പോൾ, ചിത്തഭേദാത്= കാണുന്നവരുടെ വ്യത്യാസംകൊണ്ട് ജ്ഞാനഭേദം ഉള്ളതിനാൽ,

തയോഃ= അർത്ഥത്തിനും ജ്ഞാനത്തിനും, വിഭക്തഃ= ഭിന്നമായ, പന്ഥാഃ= സത്ത ഉണ്ട്. ഒരു വസ്തുവിനെ അനന്തം ആളുകൾ കാണുന്നു എന്നു വിചാരിക്കുക. അപ്പോൾ ആരുടെ ജ്ഞാനമാണ് ഈ വസ്തുവിനെ ഉണ്ടാക്കുന്നത് എന്ന് തിട്ടപ്പെടുത്തുവാൻ സാധിക്കുന്നതല്ല. ഒരു വസ്തുവിനെക്കുറിച്ച് പ്രത്യേകജനങ്ങൾക്ക് പ്രത്യേകവിധത്തിൽ ജ്ഞാനം ഉണ്ടാവാം. ഇവിടെ ഏതു ജ്ഞാനമാണ് ഈ വസ്തുവിനെ ഉണ്ടാക്കുന്നത്, ഈ വസ്തുവിലുള്ള പ്രത്യേകതക്ക് കാരണം എന്താണ് എന്നും പറയുവാൻ സാധിക്കയില്ല. അതുകൊണ്ട് ജ്ഞാനത്തിന്നും അർത്ഥങ്ങൾക്കും പ്രത്യേകം വൃത്തിത്വം ഉണ്ടെന്നു പറയണം. സ്വപ്നകല്പിതമായ വസ്തു സ്വപ്നം നശിച്ചാൽ നശിച്ചുപോകുന്നു. വസ്തുക്കൾ ജ്ഞാനകല്പിതങ്ങൾ മാത്രമാണ് എങ്കിൽ, ജ്ഞാനനാശത്തിൽ വസ്തുനാശം വേണ്ടിവരുന്നു.

### സൂത്രം: 16. ന ച ഏകചിത്തതന്ത്രം വസ്തു തദപ്രമാണകം തദാ കിം സ്യാത്

അർത്ഥം: ന ച ഏകചിത്തതന്ത്രം വസ്തു = ഒരുവസ്തു ഒരു ചിത്തംകൊണ്ട് ഉണ്ടാക്കുന്നതല്ല, തദപ്രമാണകം= ഒരു വസ്തുവിന്റെ സദ്ഭാവത്തിൽ ചിത്തം മാത്രം പ്രമാണമായിത്തീരുന്നതും അല്ല. തദാ കിം സ്യാത്= അങ്ങനെയെങ്കിൽ എന്തുണ്ടാകുന്നു? ഒരു വസ്തുവിനെ ഉണ്ടാക്കുന്നത് ആ വസ്തുവിനെ വിഷയീകരിച്ചുള്ള ജ്ഞാനമാണ് എങ്കിൽ ജ്ഞാനത്തെ ഉണ്ടാക്കുന്നതും ജ്ഞാനവിഷയമായ ജ്ഞാനമാണ് എന്നു പറയേണ്ടിവരും. അതായത് ഒരതിർത്തി ഇല്ലാതെ ആയിത്തീരും എന്നു താത്പര്യം. ആയതിനാൽ വസ്തുക്കൾക്ക് സ്വതന്ത്രമായ സദ്ഭാവം ഉണ്ട് എന്നു തന്നെ സ്വീകരിക്കണം.

### സൂത്രം: 17 തദുപരാഗാപേക്ഷിത്വാത് ചിത്തസ്യ വസ്തു ജ്ഞാതാജ്ഞാതം.

അർത്ഥം: ചിത്തസ്യ= മനസ്സിന്, തദുപരാഗാപേക്ഷിത്വാത്= വിഷയത്തിന്റെ ഉപരാഗത്തെ അപേക്ഷിക്ക ഹേതുവായിട്ട്, വസ്തു=പദാർത്ഥങ്ങൾ, ജ്ഞാതാജ്ഞാതം= അല്പം അറിയപ്പെട്ടതും അല്പം അറിയപ്പെടാത്തതും ആയിത്തീരുന്നു. താത്പര്യം: നാം മനസ്സുകൊണ്ട് ഒരു വസ്തുവിനെ ഗ്രഹിക്കുമ്പോൾ നമ്മുടെ മനസ്സ് ആ വസ്തുവിന്റെ ആകാരമായിത്തീരുന്നു. മനസ്സ് ഇന്ദ്രിയങ്ങൾ വഴിയായി പുരോവർത്തികളായ പദാർത്ഥങ്ങളെ പ്രാപിച്ച് ആ പദാർത്ഥങ്ങളിലുള്ള ചൈതന്യവുമായി ചേരുമ്പോൾ നാം ആ പദാർത്ഥങ്ങളെ ഗ്രഹിക്കുന്നു. അതായത് ഓരോരോ വസ്തുക്കളെ ഗ്രഹിക്കുമ്പോൾ മനസ്സ് അതാത് വസ്തുക്കളായി പരിണമിക്കുകഹേതുവായിട്ട് ഒരേ സമയത്തുതന്നെ ഒരു വസ്തുവിനെ പറ്റിയേടത്തോളമുള്ളതെല്ലാം മനസ്സുകൊണ്ട് ഗ്രഹിപ്പാൻ സാധിക്കുന്നതല്ല. ഇതുപോലെ തന്നെ ഒരേസമയത്ത് സകല വസ്തുക്കളേയും മനസ്സുകൊണ്ട് ഗ്രഹിപ്പാൻ

സാധിക്കുന്നതല്ല. മനസ്സ് വസ്തുപരിണാമത്തെ അപേക്ഷിക്കകൊണ്ട്, വസ്തുക്കൾ അല്പം അറിയപ്പെട്ടതും അല്പം അറിയപ്പെടാത്തതും ആയിത്തീരുന്നു.

**സൂത്രം: 18 സദാ ജ്ഞാതാ: ചിത്തവൃത്തയ:**
**തത്പ്രഭോ: പുരുഷസ്യ അപരിണാമിത്വാത്**

അർത്ഥം: സദാ=എല്ലായ്പ്പോഴും, ചിത്തവൃത്തയ:= മനോവികാരങ്ങൾ, ജ്ഞാതാ:= അറിയപ്പെട്ടവകളാകുന്നു; തത്പ്രഭോ:= ചിത്തത്തിന്റെ സ്വാമിയായ, പുരുഷസ്യ= ആത്മാവിന്, അപരിണാമിത്വാത്=പരിണാമം ഇല്ലായ്മ ഹേതുവായിട്ട്. ശബ്ദാദിവിഷയങ്ങളെ ചിത്തം ഗ്രഹിക്കുന്നു. ആ ചിത്തത്തെ ചിത്തത്തിന്റെ പ്രഭുവായ ആത്മാവ് ഗ്രഹിക്കുന്നു. ചിത്തത്തിന്ന് വിഷയപരിണാമം ആവശ്യമായതിനാൽ വസ്തുക്കൾ ജ്ഞാതവും അജ്ഞാതവും ആകുന്നതുപോലെ മനോവികാരങ്ങൾ ജ്ഞാതവും അജ്ഞാതവും ആയിത്തീരുന്നില്ല. എന്തുകൊണ്ടെന്നാൽ ആത്മാവിന്ന് വിഷയങ്ങളായ ചിത്തവികാരങ്ങളെയോ ചിത്തത്തെയോ ഗ്രഹിക്കുന്നതിൽ പരിണാമം ആവശ്യമില്ല. പ്രകൃതിയിൽനിന്ന് സൃഷ്ടി ഉണ്ടാകുന്നതുകൊണ്ട് പ്രകൃതിക്കും പ്രകൃതിജന്യമായ പദാർത്ഥങ്ങൾക്കും പരിണാമം ഉള്ളതാണ്. സാക്ഷിഭാവേന സ്ഥിതിചെയ്യുന്ന പുരുഷന് പരിണാമം ഇല്ലതാനും. ആയതിനാൽ ചിത്തവും ചിത്തവികാരങ്ങളും എല്ലാം പുരുഷന്നു സർവ്വദാ വിഷയമായിത്തന്നെയിരിക്കുന്നു.

ബാഹ്യപദാർത്ഥങ്ങൾക്കും ജ്ഞാനങ്ങൾക്കും പ്രത്യേകം വൃത്തിത്വം ഉണ്ട് എന്ന് മുമ്പ് രണ്ടു സൂത്രങ്ങളെക്കൊണ്ട് സ്ഥാപിച്ചിട്ടുണ്ട്. ചിത്തം എന്നു പറയുന്നതും പുരുഷനും ഒന്നുതന്നെയാണെന്ന് ചിലർ പറയുന്നു. ചിത്തം പുരുഷനല്ലെന്ന് ഇനി മൂന്നു സൂത്രങ്ങളെക്കൊണ്ട് പറയുന്നു.

**സൂത്രം: 19 ന തത് സ്വാഭാസം ദൃശ്യത്വാത്**

അർത്ഥം: തത്=ചിത്തം, ന സ്വാഭാസം=പ്രകാശമായിട്ടുള്ളതല്ല, ദൃശ്യത്വാത്=ജ്ഞാനങ്ങൾക്ക് വിഷയമാവുന്നു എന്നുള്ള അവസ്ഥ ഹേതുവായിട്ട്. സ്വയം പ്രകാശമായ വസ്തു ഏതാണോ അതാണ് സ്വതഃപ്രകാശമായിട്ടുള്ളത്. ചിത്തം എന്നു പറയുന്നത് ജഡവസ്തുവാകുന്നു. ഏവയെല്ലാം ജ്ഞാനങ്ങൾക്ക് വിഷയങ്ങളായിത്തീരുന്നുവോ അവയ്ക്കൊന്നും സ്വതഃപ്രകാശമില്ല. ശബ്ദാദിവിഷയങ്ങളെപ്പോലെ ചിത്തവും ദൃശ്യമായിത്തീരുന്നതിനാൽ ഇത് സ്വതഃപ്രകാശമായിട്ടുള്ളതല്ല. ഞാൻ ക്രോധത്തോടുകൂടിയവനാകുന്നു, ഞാൻ രാഗിയാകുന്നു - ഈ വിധമുള്ള ബോധങ്ങൾ നമുക്കുണ്ടാകാറുണ്ട്. ഈ ബോധങ്ങളിൽ ക്രോധം, രാഗം ഇത്യാദികൾ ജ്ഞാനവിഷയങ്ങളായിത്തീരുന്നു. ക്രോധം, രാഗം ഇത്യാദികൾ ചിത്തത്തിന്റെ അവസ്ഥാഭേദങ്ങൾ മാത്രമാണെന്ന് ശ്രുതികൾ പറയുന്നു. ചി

ത്തം ജ്ഞാനവിഷയമായിത്തീരുന്നതും സ്വതഃപ്രകാശം അല്ലാത്തതും ആകുന്നതിനാൽ ചിത്തവും പുരുഷനും ഒന്നല്ല, വേറെത്തന്നെയാണ്.

### സൂത്രം: 20 ഏകസമയേ ച ഉഭയാനവധാരണം

അർത്ഥം: ഒരേ സമയത്ത് രണ്ടു വസ്തുക്കളെ ഗ്രഹിക്കുവാൻ സാധിക്കാത്തതിനാൽ, ചിത്തം സ്വതഃപ്രകാശമായിട്ടുള്ളതല്ല. നമ്മുടെ ബുദ്ധിഗതിയെ നാം മനസ്സിരുത്തി നോക്കുന്നതായാൽ ഒരേസമയത്ത് രണ്ടുവസ്തുക്കളെ ഗ്രഹിക്കുവാൻ സാധിക്കില്ലെന്ന് നമുക്ക് സ്പഷ്ടമാകുന്നതാണ്. ചിത്തം സ്വതഃ പ്രകാശമായ ഒരു വസ്തു അല്ലാത്തതിനാലാണ് രണ്ടുവസ്തുക്കളെ ഒരേസമയത്ത് ഗ്രഹിക്കുവാൻ സാധിക്കാത്തത്. ഈ വിഷയത്തിൽ താർക്കികർ മുതലായവർക്ക് അഭിപ്രായഭേദം ഉണ്ട്. അവരുടെ അഭിപ്രായത്തോടും ഈ സൂത്രത്തിന്റെ അർത്ഥത്തെ യോജിപ്പിക്കേണമെങ്കിൽ ക്ഷണികവിജ്ഞാനവാദികളുടെ മതത്തെ ഖണ്ഡിക്കുകമാത്രമേ ഈ സൂത്രംകൊണ്ട് ചെയ്യുന്നുള്ളൂ എന്ന് അർത്ഥമാക്കണം. ക്ഷണികവിജ്ഞാനവാദികളുടെ മതസമ്പ്രദായത്തെ ശരിയായി ഉപന്യസിച്ച് അവരുടെ നില എന്താണെന്ന് ചിന്തിക്കുവാൻ തൽക്കാലം തുനിയുന്നില്ല. എന്നാൽ ഒന്നുമാത്രം പറയാം. ലോകത്തിൽ നിത്യമായി യാതൊന്നും ഇല്ലെന്നാണ് അവർ പറയുന്നത്. സകലവസ്തുക്കളുംസർവ്വദാ ഉണ്ടാവുകയും സർവ്വദാ നശിക്കുകയും ചെയ്യുന്നു. മുമ്പെ കണ്ട വസ്തുവിനെ പിന്നീട് കാണുമ്പോൾ, ഇത് മുമ്പ് കണ്ടതാണെന്നുള്ള ബോധം നമുക്ക് ഉണ്ടാകാറുണ്ട്. അവരുടെ മതപ്രകാരം മുമ്പ് കണ്ട വസ്തുവല്ല ഇത്; എന്നാൽ അതാണ് ഇതെന്ന് തോന്നുന്നത് ലയവിജ്ഞാനം എന്ന കാരണംകൊണ്ടാകുന്നു. ചുരുക്കത്തിൽ പറയുന്നതായാൽ, രണ്ടു നിമിഷം സ്ഥിതി ചെയ്യുന്നതായ ഒരു വസ്തു ലോകത്തിൽ ഇല്ലെന്നാണ് അവർ പറയുന്നത്. ഇവരുടെ മതത്തെ, ആസ്തികമതത്തെ അവലംബിച്ച് ആത്മവിദ്യാശാസ്ത്രങ്ങളെല്ലാം ഖണ്ഡിക്കാറുണ്ട്. ഓരോരുത്തരുടെ ഖണ്ഡനം ഓരോരോ വിധത്തിലായിരിക്കും. എന്നാൽ ഈ ഖണ്ഡനങ്ങളിൽ എല്ലാം സാധാരണമായിട്ടുള്ളത് താഴെ കാണിക്കുന്നു. കർമ്മസിദ്ധാന്തം, പുനർജ്ജന്മസിദ്ധാന്തം തുടങ്ങിയവ നിർയുക്തികങ്ങളായാൽ ലോകവ്യവഹാരങ്ങൾക്ക് അടിസ്ഥാനം ഇല്ലാതായിത്തീരും.

പ്രകൃതസൂത്രത്തെ ക്ഷണികവിജ്ഞാനമതഖണ്ഡനാപരമാക്കേണ്ടത് എങ്ങനെയെന്ന് പറയുന്നു. ഇവരുടെ മതപ്രകാരം നിത്യമായി ഒരാത്മാവില്ല; ഞാൻ എന്ന വാക്കിന്റെ അർത്ഥം ചിത്തംതന്നെയായിത്തീരണം; മനോവികാരങ്ങളും ചിത്തംതന്നെയാണല്ലോ. ഞാൻ ഇപ്പോൾ ക്രോധം ഉള്ളവനാണ് എന്നുള്ള ബോധം തോന്നുന്നതിങ്കൽ ക്രോധമായിത്തീരുന്നതും ഞാൻ എന്ന വാക്കിന്റെ അർത്ഥമായിത്തീരുന്നതും ചിത്തം തന്നെയാണ്. ഒരേസമയത്ത് ഒരു വസ്തു രണ്ടു പദാർത്ഥങ്ങളായിത്തീരുക എന്നുള്ളത് അസംഭാവ്യമാണ്. അതുകൊണ്ട് ഞാൻ എന്ന വാക്കിന്റെ അർത്ഥ

മായി ചിത്തമല്ലാതെ ഒരു പദാർത്ഥത്തെ സ്വീകരിക്കേണം. ആ പദാർത്ഥമാണ് പുരുഷൻ. ഇങ്ങനെ പറഞ്ഞപ്പോൾ ക്ഷണികവിജ്ഞാനവാദികൾ വേറെ ഒരു പൂർവ്വപക്ഷത്തെ കൊണ്ടുവരുന്നു. ആദ്യത്തെ ക്ഷണത്തിൽ ചിത്തം ക്രോധമായിത്തീരുന്നു; പിന്നത്തെ ക്ഷണത്തിൽ ചിത്തംതന്നെ അഹം എന്ന പദത്തിൻെറ അർത്ഥമായിത്തീരുന്നു. ഈ രണ്ടു സംഭവങ്ങളും കാലവിളംബം കൂടാതെ പൂർവ്വോത്തരങ്ങളായി ഉണ്ടാകുന്നതുകൊണ്ട് ഞാൻ ഇപ്പോൾ ക്രോധത്തോടുകൂടിയവനാണ് എന്ന ബോധം ഉണ്ടാകുന്നു. വാസ്തവം പറയുന്നതായാൽ ഈ ബോധം ഉണ്ടാകുമ്പോൾ ക്രോധരൂപമായ ചിത്തം നശിച്ചുപോയിരിക്കുന്നു. കാലതാമസം ഇല്ലാത്തതിനാൽ, ആ ചിത്തം ഇപ്പോൾ ഉള്ളതുപോലെ തോന്നുന്നു എന്നേ ഉള്ളു. ഈ പൂർവ്വപക്ഷത്തിന്നു സമാധാനമായിട്ടാണ് അടുത്ത സൂത്രം.

സൂത്രം: 21 ചിത്താന്തരദൃശ്യേ ബുദ്ധിബുദ്ധേഃ
അതിപ്രസംഗഃ സ്മൃതിസങ്കരശ്ച

അർത്ഥം: ചിത്താന്തരദൃശ്യേ=ഒരു ചിത്തത്തെ വേറെ ഒരു ചിത്തംകൊണ്ട് ഗ്രഹിക്കുന്നു എന്നു വരുമ്പോൾ; ബുദ്ധിബുദ്ധേഃ=ചിത്തത്തെ അറിയുന്ന ഒരു ചിത്തം, അതിനെ അറിയുന്ന വേറെ ഒരു ചിത്തം എന്നിങ്ങനെ ചിത്തകല്പനകൾക്ക്; അതിപ്രസംഗഃ=അതിർത്തിയില്ലാതെയായിത്തീരുക എന്നുള്ള ദോഷം; സ്മൃതിസങ്കരശ്ച=അനുഭവസ്മൃതികൾക്കുള്ള കാര്യകാരണഭാവത്തിൽ ദോഷം വരിക. സൂത്രതാത്പര്യം. ക്രോധരൂപമായ ചിത്തത്തെ ഞാൻ ക്രുദ്ധനാകുന്നു എന്നുള്ള ജ്ഞാനരൂപമായ ചിത്തം ഗ്രഹിക്കുന്നു എങ്കിൽ ഈ ജ്ഞാനരൂപചിത്തത്തെ ഗ്രഹിക്കുവാൻ വേറൊരു ജ്ഞാനരൂപമായ ചിത്തം വേണ്ടിവരും. ഇങ്ങനെ ചിത്തങ്ങളെ കല്പിച്ചുതുടങ്ങിയാൽ ഒരതിർത്തി ഉണ്ടാവാത്തതുമാണ്. എന്നു മാത്രമല്ല, അനുഭവസ്മൃതികൾക്കുള്ള കാര്യകാരണഭാവത്തിൽ പല ദോഷങ്ങളും വന്നുചേരും. ഏതു ദിക്കിൽ ഏതുമാതിരി അനുഭവം ഉണ്ടാകുന്നുവോ ആ ദിക്കിൽ അതേമാതിരി സ്മൃതി ഉണ്ടാകും എന്നിങ്ങനെയാണ് നിയമമുള്ളതു. സകലചിത്തങ്ങൾക്കും ഏകക്ഷണവൃത്തിത്വം മാത്രമേ ഉള്ളു എന്നു പറയുന്ന പക്ഷം എവിടെ അനുഭവം ഉണ്ടാകും, എവിടെ സ്മൃതി ഉണ്ടാകും. അതായത് അനുഭവസ്മൃതികളുടെ ആശ്രയമായി, അല്ലെങ്കിൽ, ഇതുകളെ ശരിപ്പെടുത്തുവാൻ യോഗ്യമായ ഒരു വസ്തുവിനെ സ്വീകരിക്കേണ്ടിവരും. അതിനാൽ ചിത്തം ഏകക്ഷണവൃത്തിയാണ് എന്നു പറഞ്ഞാൽ ശരിപ്പെടില്ല. ആസ്തികശാസ്ത്രപ്രകാരം പ്രകൃതിയേയും പുരുഷനേയും സ്വീകരിച്ചാൽ ഉണ്ടാകുന്ന സമ്പ്രദായങ്ങളെ കാണിക്കുന്നു.

സൂത്രം: 22 ചിതേഃ അപ്രതിസംക്രമായാഃ
തദാകാരാപത്തൗ സ്വബുദ്ധിസംവേദനം

അർത്ഥം: ചിതേഃ=ചിച്ഛക്തിയ്ക്ക് അല്ലെങ്കിൽ പുരുഷശക്തിയ്ക്ക്, അപ്രതിസംക്രമായാഃ = പരിണാമത്തോടുകൂടാത്തതായ, തദാകാരാപത്തൗ =

പുരുഷനും ചിത്തവും ഒന്നുപോലെ ആയിത്തീരുമ്പോൾ, സ്വബുദ്ധിസംവേദനം = പുരുഷന്നു വിഷയാകാരമായി പരിണമിച്ച ചിത്തത്തിന്റെ ബോധം ഉണ്ടാകുന്നു. താത്പര്യം: ചന്ദ്രമണ്ഡലം നിർമ്മലമായ തടാകത്തിൽ പ്രതിബിംബിക്കുമ്പോൾ ആ തടാകത്തിലെ വെള്ളം ഇളകിയാൽ പ്രതിബിംബിതചന്ദ്രബിംബം ഇളകുന്നു എന്നു തോന്നുന്നു. ഇതുപോലെ പുരുഷൻ ചിത്തത്തിൽ പ്രതിബിംബിക്കുമ്പോൾ ചിത്തപരിണാമഭേദങ്ങളെല്ലാം പുരുഷങ്കൽത്തന്നെ ഉണ്ടാകുന്നു എന്ന് അവിദ്യകൊണ്ട് തോന്നുന്നു.

### സൂത്രം: 23 ദ്രഷ്ടൃദൃശ്യോപരക്തം ചിത്തം സർവ്വാർത്ഥം

അർത്ഥം: ദ്രഷ്ടൃദൃശ്യോപരക്തം=ദ്രഷ്ടാവായ പുരുഷരൂപേണയും ദൃശ്യമായ വിഷയരൂപേണയും പരിണമിച്ചിട്ട്, ചിത്തം = മനസ്സ്, സർവ്വാർത്ഥം = സർവ്വസാധനങ്ങൾക്കും ഹേതുവായിത്തീരുന്നു. വിഷയമായി പരിണമിക്കുന്ന കാര്യത്തിൽ ചിത്തത്തിന്നു അധികം പ്രസക്തി ഉണ്ടാവുമ്പോൾ ചിത്തം നമ്മെ വിഷയത്തിൽ ബന്ധിക്കുന്നു. ഈ ചിത്തംതന്നെ പുരുഷന്റെ ആകാരമായി പരിണമിക്കുമ്പോൾ നമ്മെ വിഷയസാഗരത്തിൽനിന്നു മോചിപ്പിക്കുന്നു. ബന്ധകമായും മോചകമായും ഇരിക്കുന്നത് ചിത്തം തന്നെയാണെന്നു ചുരുക്കിപ്പറയാം. ബുദ്ധി, പ്രതിഭ ഇത്യാദികളെല്ലാം ചിത്തത്തിന്റെ പരിണാമഭേദങ്ങളും ആകുന്നു. ചിത്തത്തിന് ഇങ്ങനെയുള്ള വലിപ്പമുള്ളതുകൊണ്ട് ചിലർ ചിത്തത്തെ ചേതനവസ്തുവായും, മറ്റു ചിലർ പ്രപഞ്ചമെല്ലാം ചിത്തം തന്നെയാണ് എന്നും പറയുന്നു. അറിയുന്നവൻ ആര്? അറിയപ്പെടുന്നത് എന്ത്? അറിയുക എന്നു പറയുന്നത് എന്ത്? ഈ മൂന്നു സംഗതികളെ സമാധികൊണ്ട് വേർതിരിക്കുവാൻ ആർക്കു സാധിക്കുന്നുവോ അവർക്കുമാത്രം പുരുഷനെ ചിത്തത്തിൽനിന്നു ഭിന്നനായി അറിയുവാൻ സാധിക്കും. ഇങ്ങനെയുള്ള ചിത്തം പരാർത്ഥമാണെന്ന് അടുത്ത സൂത്രംകൊണ്ടു പറയുന്നു.

### സൂത്രം: 24 തത് അസംഖ്യേയവാസനാഭിഃ ചിത്രമപി പരാർത്ഥം സംഹത്യകാരിത്വാത്.

അർത്ഥം: തത് = ചിത്തം, അസംഖ്യേയവാസനാഭിഃ = അനന്തം വാസനകളെക്കൊണ്ട്, ചിത്രമപി = ചിത്രമാക്കിച്ചെയ്യപ്പെട്ടിട്ടുണ്ടെങ്കിലും, പരാർത്ഥം = പരന് വേണ്ടിട്ടുള്ളതാകുന്നു, സംഹത്യകാരിത്വാത്=സംഹത്യകാരിത്വം എന്ന ഗുണം ഹേതുവായിട്ട്. സംഹത്യകാരിത്വം എന്ന വാക്കിന്റെ അർത്ഥം പറയുന്നു. ഏതെങ്കിലും ഒരു പ്രാണിയ്ക്ക് സാക്ഷാത്തായോ പരമ്പരയായോ സുഖദുഃഖങ്ങളെ ഉണ്ടാക്കുന്നതുകൊ ഏതൊരു വസ്തുവാണ് പ്രതികൂലമോ അനുകൂലമോ ആയിത്തീരുന്നത് വസ്തു സംഹത്യകാരി ആകുന്നു. ഗൃഹം, ഗൃഹോപകരണങ്ങൾ ഇവകളെല്ലാം സംഹത്യകാരികളാകുന്നു. സംഹത്യകാരിത്വം ഉള്ളതുകൊണ്ട്

മുതലായവ പരാർത്ഥങ്ങളായിത്തീരുന്നു. ഇതുപോലെ ചിത്തവും സംഹത്യകാരിയാകുന്നു. സുഖരൂപമായി പരിണമിച്ച ചിത്തം, സുഖത്തിന്നു വേണ്ടിയിട്ടല്ല; ജ്ഞാനരൂപമായി പരിണമിച്ച ചിത്തം ജ്ഞാനത്തിന്നു വേണ്ടിയിട്ടല്ല; ഇവ രണ്ടും സുഖദുഃഖസാക്ഷാൽക്കാരത്തോടുകൂടിയ പുരുഷന്നു വേണ്ടിയാകുന്നു. പുരുഷൻ പരാർത്ഥനല്ല എന്നാണ് വെച്ചിട്ടുള്ളത്. മീമാംസാശാസ്ത്രത്തിൽ, ഈ വിഷയത്തിൽ അല്പം ഭേദം കാണുന്നുണ്ട്. പുരുഷൻ ക്രിയയ്ക്ക്‌വേണ്ടിയും, ക്രിയ ഫലത്തിന്നുവേണ്ടിയും, ഫലം പുരുഷന്നുവേണ്ടിയും ആകുന്നു - എന്നാണ് മീമാംസകൻ പറയുന്നത്. ഇങ്ങനെ പറഞ്ഞുകൊണ്ട് സകലത്തെയും മീമാംസകൻ പരാർത്ഥമായി കല്പിക്കുന്നു. മീമാംസകൻെറ ഈ അഭിപ്രായത്തേയും അദ്വൈതത്തെയും യോജിപ്പിച്ചുകാണാനുള്ള പുണ്യം എവന്നുണ്ടോ, അവന്, പുരുഷൻ സംഹത്യകാരിയല്ല എന്ന് യോഗശാസ്ത്രം അഭിപ്രായപ്പെടുന്നതിൽ അനുപപത്തി ഉണ്ടാവില്ല. അതായത് ഷഡ്ദർശനസിദ്ധാന്തങ്ങളെ യോജിപ്പിച്ചു തുടങ്ങിയാൽ, പരസ്പരവിരോധം ഇല്ലാതെയായിത്തീരുമെന്ന് ചുരുക്കം. ചിത്തം പരാർത്ഥമാണെന്ന് ബോധമുണ്ടാവാൻ വിശേഷദർശനം വേണമെന്നാണ് അടുത്ത സൂത്രംകൊണ്ട് പറയുന്നത്.

**സൂത്രം: 25 വിശേഷദർശിനഃ ആത്മഭാവഭാവനാവിനിവൃത്തിഃ**

അർത്ഥം: വിശേഷദർശിനഃ = പ്രകൃതിയേയും പുരുഷനെയും വേർതിരിച്ച് അറിയാറായിട്ടുള്ളവന്ന്, ആത്മഭാവഭാവനാവിനിവൃത്തിഃ = ചിത്തമാണ് ആത്മാവ് എന്നുള്ള തെറ്റിദ്ധാരണ ഇല്ലാതായിത്തീരും. സത്വഗുണത്തിൻെറ ഉത്കൃഷ്ടാവസ്ഥയെ പ്രാപിച്ച ഒരു ജീവിയുടെ നിലയെയാണ് ഈ സൂത്രംകൊണ്ട് പറഞ്ഞിട്ടുള്ളത്. ശുദ്ധതമോഗുണക്കാർക്ക് ഏതുവിധമെങ്കിലും ദിവസം കഴിഞ്ഞുപോകണം എന്നു മാത്രമേ വിചാരം ഉണ്ടാവുകയുള്ളൂ. രജോഗുണക്കാർക്ക് ഏതുവിധം യത്നിച്ചിട്ടെങ്കിലും വിഷയസുഖം കഴിയുന്നേടത്തോളം അനുഭവിക്കണം എന്നായിരിക്കും വിചാരം. ഇത്തരക്കാരായ രണ്ടു ഗുണക്കാരിൽ സത്വഗുണം അല്പമായി അങ്കുരിച്ചു തുടങ്ങുമ്പോൾ പലവിധങ്ങളായ ജിജ്ഞാസകൾ ഉണ്ടായിത്തുടങ്ങും. താൻ എവിടെനിന്നുവന്നു, ഈ ലോകം എങ്ങനെ ഉണ്ടായി - ഇങ്ങനെ പലവിധം ജിജ്ഞാസകൾ ഉണ്ടാകുന്നു. ഈ അവസരത്തിൽ സത്വഗുണോൽക്കൃഷ്ടമായിത്തീരാത്തപക്ഷം ചിത്തം തന്നെയാണ് ഈ പ്രപഞ്ചം എന്ന വിചാരമോ, ചിത്തമല്ലാതെ ആത്മാവ് ഇല്ല എന്ന തോന്നലോ ഉണ്ടാവുന്നതാണ്. പ്രാക്തനസുകൃതംകൊണ്ട് ഈ അവസരത്തിൽ സത്വഗുണം വർദ്ധിച്ചു എങ്കിൽ ബാഹ്യമുഖമായ ദൃഷ്ടി അന്തർമ്മുഖമായി തിരിയുകയും തൻമൂലമായി ആത്മാനാത്മവിചാരം തുടങ്ങുകയും ചെയ്യും. ഇപ്രകാരം അഭ്യാസംകൊണ്ട് കാലക്രമേണ പ്രകൃതിയേയും ആത്മാവിനേയും വേർതിരിച്ച് അറിയാറായിത്തുടങ്ങിയാൽ, ചിത്തം പരിണാമിയായ ഒരു വസ്തുവാണെന്നും പുരുഷൻ ശുദ്ധസാക്ഷിസ്വരൂപനാ

ണെന്നും ഉള്ള ബോധം ഉണ്ടായിത്തുടങ്ങും. ഈ നിലയിൽ എത്തിയാൽ ചിത്തത്തിൻെറ നില എന്തായിരിക്കുമെന്ന് അടുത്ത സൂത്രംകൊണ്ട് പറയുന്നു.

### സൂത്രം: 26 തദാ വിവേകനിമ്നം കൈവല്യപ്രാഗ്ഭാരം ചിത്തം

അർത്ഥം: തദാ = വിശേഷദർശനം തുടങ്ങിയാൽ, വിവേകനിമ്നം = വിവേകംകൊണ്ട് പൂർണ്ണം, കൈവല്യപ്രാഗ്ഭാരം = കൈവല്യത്തോട് അഭിമുഖം. ആത്മാവ് എന്താണ് അനാത്മാവ് എന്താണ് എന്നുള്ളതിനെപ്പറ്റി ശരിയായി വിമർശം തുടങ്ങിയാൽ യോഗിയുടെ ചിത്തം വിവേകപരിപൂർണ്ണമായും കൈവല്യദ്വാരമായും തീരും എന്നു ചുരുക്കം. ആത്മാനാത്മവിവേചനം ചെയ്യുന്നവർ ഇക്കാലത്തും ധാരാളമായി ഉണ്ടെന്നും അവർക്കു മറ്റുള്ളവരേക്കാൾ യാതൊരു വിശേഷവും കാണുന്നില്ലെന്നും ചിലർ ശങ്കിക്കുമായിരിക്കും. സകലകാര്യത്തിലും താരതമ്യം ഉള്ളതുപോലെ ആത്മചിന്തയിലും താരതമ്യം ഉണ്ടു്. ഏതുവിഷയത്തിലും ഉത്കൃഷ്ടത സിദ്ധിയ്ക്കണമെങ്കിൽ അതാതു വിഷയത്തിൽ അനിതരസാധാരണത്വം ഉണ്ടായിരിയ്ക്കണം. ഈ വാസ്തവം അദ്ധ്യാത്മവിഷയത്തെപ്പറ്റിയേടത്തോളവും ശരിയാണു്. ശ്രീരാമകൃഷ്ണപരമഹംസസ്വാമികൾ, സ്വാമി ദയാനന്ദസരസ്വതി, ശ്രീനാരായണഗുരുദേവർ ഇങ്ങനെ ചില മഹാൻമാർ തങ്ങളുടെ ആത്മചിന്തകൊണ്ട് മറ്റുള്ളവർക്ക് സൻമാർഗ്ഗത്തെ ഉണ്ടാക്കിയിട്ടുണ്ടെന്ന് സമ്മതിയ്ക്കാത്തവർ ദുർല്ലഭമാണു്. ഈ അവസ്ഥയിലെത്തിയാലും ചില വിഘ്നങ്ങൾ ഉണ്ടാകുമെന്നാണ് അടുത്ത സൂത്രംകൊണ്ട് പറയുന്നതു്.

### സൂത്രം: 27 തച്ഛിദ്രേഷു പ്രത്യയാന്തരാണി സംസ്കാരേഭ്യഃ

അർത്ഥം: തച്ഛിദ്രേഷു = ചിത്തം വിവേകപരിപൂർണ്ണമായി ഇരുന്നാലും അന്യകാരണങ്ങൾ ഉണ്ടാകുമ്പോൾ, പ്രത്യയാന്തരാണി = ഞാൻ, എൻെറ ഇത്യാദി അഹങ്കാരമൂലങ്ങളായ വിചാരങ്ങൾ, സംസ്കാരേഭ്യഃ = പൂർവ്വസംസ്കാരങ്ങളിൽനിന്ന്. യോഗമാർഗ്ഗത്തിൽ പ്രവേശിച്ച് ആത്മാനാത്മചിന്തകൊണ്ട് തൻെറ ആത്മാവിനെ ശുദ്ധിവരുത്തുവാൻ ശ്രമിക്കുന്ന ഒരുവന്ന് പൂർവ്വസംസ്കാരങ്ങൾ നശിക്കുക കഴിഞ്ഞു എന്നു വിചാരിക്കുവാൻ പാടില്ല. പൂർവ്വസാംസ്കാരങ്ങൾ സംസാരബന്ധത്തെ ഉണ്ടാക്കുന്ന വിഷയങ്ങളിലേയ്ക്ക് ഇയാളെ പ്രേരിപ്പിക്കും എന്നുതന്നെ വിചാരിയ്ക്കണം. പൂർവ്വസംസ്കാരങ്ങളുടെ പ്രേരണകൊണ്ട് വിഘ്നങ്ങൾ നേരിടാതെ ഇരിക്കുവാൻ സർവ്വദാ ജാഗ്രത പുലർത്തിക്കൊണ്ടിരിയ്ക്കണം. ച

### സൂത്രം: 28 ഹാനമേഷാം ക്ലേശവദുക്തം.

അർത്ഥം: ഹാനം = ത്യാഗം, ഏഷാം = പൂർവ്വസാംസ്കാരങ്ങ ക്ലേശവത് = ക്ലേശത്തെപ്പറ്റി പറയപ്പെട്ടതുപോലെ, ഉക്തം = പറയ

ക്കുന്നു. രണ്ടാമത്തെ അദ്ധ്യായത്തിൽ പത്താമത്തെ സൂത്രംകൊണ്ട് അഞ്ചു വിധങ്ങളായ ക്ലേശങ്ങളെ വിപരീതചിത്തവൃത്തികളെക്കൊണ്ടോ അസംപ്രജ്ഞാത സമാധികൊണ്ടോ നശിപ്പിയ്ക്കണമെന്ന് പറഞ്ഞിട്ടുണ്ടല്ലോ. ഇതുപോലെത്തന്നെ സംസാരവാസനാജനകങ്ങളായ സംസ്കാരങ്ങളെ വിപരീതചിത്തവൃത്തികളെക്കൊണ്ടോ അസംപ്രജ്ഞാതസമാധികൊണ്ടോ നശിപ്പിക്കേണ്ടതാണ്. ആ സമാധിയെപ്പറ്റി പറയുന്നു.

**സൂത്രം: 29 പ്രസംഖ്യാനേ അപി അകുസീദസ്യ സർവ്വഥാ വിവേകഖ്യാതേഃ ധർമ്മമേഘഃ സമാധിഃ**

അർത്ഥം: പ്രസംഖ്യാനം = സംപ്രജ്ഞാതസമാധി, അകുസീദസ്യ = ആ സമാധിയിൽനിന്നു ഫലത്തെ ആഗ്രഹിക്കാത്തവന്ന്, സർവ്വഥാ = സർവ്വപ്രകാരേണ, വിവേകഖ്യാതേഃ = വിവേകംകൊണ്ടുണ്ടായ വിവേകജ്ഞാനത്തിൽനിന്ന്, ധർമ്മമേഘഃ = അസംപ്രജ്ഞാതസമാധി. കുസീദം എന്ന വാക്കിന്ന് പലിശ എന്നോ പലിശ വാങ്ങുന്നവൻ എന്നോ ആണ് അർത്ഥം. പലിശകൊണ്ട് ഉപജീവനം കഴിച്ചുകൊണ്ടിരിക്കുക എന്നുള്ളത് ഒരു പാപമാണെന്നാണ് സ്മൃതികളിൽ പറയുന്നത്. നാം ഒരു സത്കർമ്മത്തെ ചെയ്യുമ്പോൾ പ്രസ്തുത സത്കർമ്മമാകുന്ന ദ്രവ്യത്തെ ഈശ്വരന്ന് കടം കൊടുക്കുന്നു എന്നും, ആ സത്കർമ്മഫലം പലിശയോടുകൂടിയ മുതലിന്റെ രൂപത്തിൽ ഈശ്വരൻ തിരികെ തരികയാണ് എന്നും ഒരഭിപ്രായം പുരാണങ്ങളിൽ കാണുന്നുണ്ട്. ഇങ്ങനെയുള്ള പല അഭിപ്രായങ്ങളെ ഗർഭീകരിച്ചുകൊണ്ടാണ് പ്രകൃതസൂത്രത്തിൽ അകുസീദം എന്ന പദത്തെ ഉപയോഗിച്ചിട്ടുള്ളത്.

സംപ്രജ്ഞാതസമാധിയിൽ സ്ഥിരത സിദ്ധിച്ച യോഗിക്ക് മിക്ക യോഗസിദ്ധികളും സിദ്ധിച്ചുകഴിഞ്ഞിരിക്കുന്നു. ഈ സിദ്ധികളിൽനിന്ന് യാതൊരു പ്രതിഫലത്തെയും ഇച്ഛിയ്ക്കാതെ ഏവനാണോ ഈശ്വരാർപ്പണ ബുദ്ധിയോടുകൂടി അസംപ്രജ്ഞാതസമാധിയ്ക്കായി യത്നിക്കുന്നത് അവന്ന് ആ സമാധി ഉണ്ടാകുന്നതാണ്. അസംപ്രജ്ഞാതസമാധിക്ക് ധർമ്മമേഘം എന്നൊരു പേരും ഉണ്ട്. ധർമ്മം മേഹതി ഇതി ധർമ്മമേഘഃ ധർമ്മത്തെ വർഷിക്കുന്നത് എന്നാണ് ഈ ശബ്ദത്തിന്റെ അർത്ഥം. ഇവിടെ ധർമ്മം എന്നുള്ള ശബ്ദത്തിന്ന് അവനവന്റെ വേദാന്തസിദ്ധാന്തങ്ങളുടെ അടിസ്ഥാനംപോലെ അർത്ഥം കൊടുക്കേണ്ടതുമാണ്. അദ്വൈതപ്രകാരം ജീവാത്മാവിന്റെയും പരമാത്മാവിന്റെയും അഭേദസാക്ഷാത്കാരമാണ് ഇവിടെ ധർമ്മശബ്ദത്തിന്റെ അർത്ഥം. ധർമ്മമേഘസമാധികൊണ്ട് ബ്രഹ്മസ്വരൂപസാക്ഷാത്കാരമുണ്ടാകുമെന്നാണ് സൂത്രത്തിന്റെ സാരം.

**സൂത്രം: 30 തതഃ ക്ലേശകർമ്മനിവൃത്തിഃ**

അർത്ഥം: തതഃ = ധർമ്മമേഘസമാധിയിൽനിന്ന്, ക്ലേശകർമ്മനിവൃത്തിഃ = ക്ലേശങ്ങളുടെയും കർമ്മങ്ങളുടെയും നിവൃത്തി. ക്ലേശങ്ങളുടെയും കർമ്മങ്ങളുടെയും സമൂലനാശം ഇതിൽനിന്നാണ് എന്നു ചുരുക്കം.

### സൂത്രം: 31 തദാ സർവ്വാവരണമലാപേതസ്യ ജ്ഞാനസ്യ ആനന്ത്യാത് ജ്ഞേയമല്പം.

അർത്ഥം: തദാ = അസംപ്രജ്ഞാതസമാധിയിൽകൂടെ ജീവൻ മുക്ത്യവസ്ഥയിലേയ്ക്ക് പോയിത്തുടങ്ങിയാൽ, സർവ്വാവരണമലാപേതസ്യ = സർവ്വജ്ഞമായിരിക്കുന്ന ആവരണങ്ങളാകുന്ന മലങ്ങളോടുകൂടാത്തതായിരിക്കുന്ന, ജ്ഞാനസ്യ = ചിത്തസത്വത്തിന്, ആനന്ത്യാത് = പ്രകാശാധിക്യം ഹേതുവായിട്ട്, ജ്ഞേയം അല്പം = അറിയേണ്ടത് അല്പമായിത്തീരുന്നു; കാലക്രമേണ എല്ലാം അറിയുമെന്നു സാരം. ചിത്തം സത്വഗുണപ്രധാനമാകുന്നു. എങ്കിലും രജോഗുണം തമോഗുണം ഇതുകളുടെ സംബന്ധം കൊണ്ട് സാംസാരികൻമാരുടെ ചിത്തത്തിന് ആവരണം അല്ലെങ്കിൽ ആച്ഛാദനം ഉണ്ടായിത്തീരുന്നു. അപ്പോൾ വാസ്തവത്തെ നമുക്ക് കാണാൻ കഴിയുന്നില്ല. സമാധികൊണ്ട് ചിത്തശുദ്ധി ഉണ്ടാകുമ്പോൾ ഗുണങ്ങൾക്കുള്ള ആവരണശക്തി ക്രമേണ കുറഞ്ഞുവരികയും ഒടുവിൽ സാക്ഷാത്കാരത്തിനുള്ള അവസരം ഉണ്ടാവുകയും ചെയ്യുന്നു എന്നു ചുരുക്കം.

### സൂത്രം: 32 തതഃ കൃതാർത്ഥാനാം പരിണാമക്രമസമാപ്തിഃ ഗുണാനാം.

അർത്ഥം: തതഃ = ധർമ്മമേഘസമാധിയുടെ ഉദയം ഹേതുവായിട്ട്, കൃതാർത്ഥാനാം = ചെയ്യേണ്ടതിനെ ചെയ്തുകഴിഞ്ഞിരിക്കുന്ന, ഗുണാനാം = ത്രിഗുണങ്ങളുടെ, പരിണാമക്രമസമാപ്തിഃ = പൂർവ്വപൂർവ്വകർമ്മങ്ങളെ അനുസരിച്ച് പരിണമിച്ചുകൊണ്ടിരിക്കുകയെന്നുള്ളത്. ജ്ഞാനപ്രകാശം കൊണ്ട് അജ്ഞാനാന്ധകാരത്തെ ഏതു പുരുഷൻ നശിപ്പിച്ചിരിക്കുന്നുവോ, ആ പുരുഷനെ പറ്റിയേടത്തോളം ത്രിഗുണങ്ങൾ പ്രവർത്തിയ്ക്കില്ല എന്നു ചുരുക്കം.

### സൂത്രം: 33 ക്ഷണപ്രതിയോഗീ പരിണാമാപരാന്ത– നിർഗ്രാഹ്യഃ ക്രമഃ

അർത്ഥം: ക്ഷണപ്രതിയോഗീ = കാലസ്വരൂപമായ ലോകഗതിയെ അനുസരിച്ച് നടന്നുകൊണ്ടിരിക്കുന്നതായ ഭേദഗതി, പരിണാമാപരാന്തനിർഗ്രാഹ്യഃ = പരിണാമത്തിന്റെ അവസാനംകൊണ്ട് ഗ്രഹിക്കപ്പെടുന്നത്. ലോകത്തിൽ സർവ്വപദാർത്ഥങ്ങളും സർവ്വകാലത്തും വ്യത്യാസപ്പെട്ടുകൊണ്ടിരിക്കുന്നു. ഈ വ്യത്യാസത്തെ ക്ഷണംപ്രതി നാം അറിയുന്നില്ല. എങ്കിലും കുറെക്കാലംകൊണ്ട് അറിയുന്നതുമുണ്ട്. ഒരു വിത്ത് മഹാവൃക്ഷമായിത്തീരുന്നു എന്നു വിചാരിക്കുക. വിത്ത് എന്ന അവസ്ഥയിൽനി[illegible] മഹാവൃക്ഷം എന്ന നിലയിൽ എത്തുന്നതുവരെ മാറ്റം സർവ്വദാ ഉ[illegible]ക്കൊണ്ടേയിരിക്കുന്നു. പ്രതിക്ഷണം ഈ മാറ്റത്തെ അറിയുന്നില്ലെന്നത് സ്പഷ്ടമാണ്. പക്ഷെ, ഇടയ്ക്കിടയ്ക്ക് ഈ മാറ്റത്തെ അറിയാനാവും. ഇപ്രകാരം ഗുപ്തമായും അഗുപ്തമായും സർവ്വത്ര നടന്നു

രിക്കുന്ന മാറ്റത്തെയാണ്, പരിവർത്തനത്തെയാണ്, 'ക്രമം' എന്ന പദംകൊണ്ട് ഇവിടെ ഉദ്ദേശിച്ചിട്ടുള്ളത്. ഈ വിധമുള്ള പരിണാമക്രമം കൃതാർത്ഥനായ പുരുഷനെ സംബന്ധിച്ചേടത്തോളം ഇല്ലാതെയാവുന്നതുമാണ്. ഇങ്ങനെയുള്ള അവസ്ഥയിൽ എത്തിയാൽ കൈവല്യപ്രാപ്തി ഉണ്ടാവുമെന്നു പറയുന്നു.

**സൂത്രം: 34 പുരുഷാർത്ഥശൂന്യാനാം ഗുണാനാം**
**പ്രതിപ്രസവഃ കൈവല്യം സ്വരൂപപ്രതിഷ്ഠാ**
**വാ ചിതിശക്തിരിതി.**

അർത്ഥം: പുരുഷാർത്ഥശൂന്യാനാം = ചെയ്യേണ്ടതിനെ ചെയ്യുക കഴിഞ്ഞതിനാൽ പുരുഷാർത്ഥസമ്പാദനത്തിൽ പ്രയോജനമില്ലാതെ ആയിത്തീർന്നിരിക്കുന്ന, ഗുണാനാം = ത്രിഗുണങ്ങളുടെ, പ്രതിപ്രസവഃ = അതാതിന്റെ കാരണങ്ങളിലേയ്ക്ക് ലയിക്കൽ, കൈവല്യം = മുമ്പു പറഞ്ഞതിനെ കൈവല്യമായി വിചാരിയ്ക്കാം. സ്വരൂപപ്രതിഷ്ഠാ വാ ചിതിശക്തിഃ = പുരുഷൻ തന്റെ വാസ്തവമായ അവസ്ഥയെ പ്രാപിക്കുക എന്നുള്ളതിനേയും കൈവല്യമായി വിചാരിക്കാവുന്നതാണ്. പുരുഷൻ മുക്തനായി എങ്കിൽ ആ പുരുഷൻ തന്റെ വാസ്തവമായ അവസ്ഥയെ പ്രാപിക്കുക കഴിഞ്ഞു എന്നും ആ പുരുഷനെ സംബന്ധിച്ചേടത്തോളം ത്രിഗുണങ്ങളിൽ പരിണാമങ്ങൾ ഉണ്ടാവില്ല എന്നുമാണ് ഈ സൂത്രംകൊണ്ട് പറഞ്ഞിട്ടുള്ളത്. സംസാരാവസ്ഥയിൽ ഇരിക്കുന്ന ഒരു ജീവിയ്ക്ക് മോക്ഷാവസ്ഥയെപ്പറ്റി പറയുവാനോ ശരിയായി അതിനെപ്പറ്റി മനസ്സിലാക്കുവാനോ വളരെ പ്രയാസമാണ്. എങ്കിലും ഇവയിലേയ്ക്കുള്ള മാർഗ്ഗത്തെമാത്രം ശാസ്ത്രങ്ങൾ കാണിക്കുന്നു.

### ദ്വൈതശാസ്ത്രങ്ങളെപ്പറ്റി പൊതുവിൽ രണ്ടു വാക്ക്.

ഓരോരോ പ്രാണിക്കും പ്രത്യേകം ജീവാത്മാവ് ഉണ്ടെന്നാണ് ദ്വൈതികൾ പറയുന്നത്. ഇങ്ങനെ വരുമ്പോൾ, അതായത്, ഓരോരോ ആത്മാവിന് ഓരോ സമയത്ത് മുക്തിവരുന്നു എങ്കിൽ ഏതെങ്കിലും ഒരു കാലത്ത് മുക്തി സിദ്ധിക്കാത്ത ആത്മാവ് ഇല്ലെന്നുവരികയും അതുമൂലം സംസാരം നശിക്കുകയും ചെയ്യാവുന്നതാണ്. ഇപ്രകാരമുള്ള സംസാരനാശത്തെപ്പറ്റി ചിന്തിക്കുന്നു എങ്കിൽ ആ ചിന്തയ്ക്ക് ശരിയായ സമാധാനം അദ്വൈതം മാത്രമേ നൽകുന്നുള്ളൂ എന്നാണ് തോന്നുന്നത്. ദ്വൈതശാസ്ത്രങ്ങൾ അദ്വൈതശാസ്ത്രത്തിന് ഉപകാരങ്ങളായിത്തീരുന്നതിനാൽ ദ്വൈതശാസ്ത്രങ്ങളെ നാം സ്വീകരിയ്ക്കണം. യോഗശാസ്ത്രവും ദ്വൈതശാസ്ത്രമാണ്. യോഗാഭ്യാസം ആത്മശുദ്ധിയെ ഉണ്ടാക്കുന്നതാണെന്ന് വേദങ്ങളിൽ ...ുന്നതുകൊണ്ട് യോഗംവഴിക്ക് ആത്മശുദ്ധിയെ ഉണ്ടാക്കുക എന്ന ...ത്തിലെത്താൻ ഈ ശാസ്ത്രം സ്വീകാര്യമാണ്. യോഗം കൂടാതെ ...വും ജ്ഞാനം കൂടാതെ യോഗവും ഇല്ലെന്നാണ് വേദസിദ്ധാന്തം. ...ദ്ധാന്തത്തെ അടിസ്ഥാനപ്പെടുത്തിവേണം ശാസ്ത്രങ്ങളെ സ്വീകരി... യോഗശാസ്ത്രം സ്വീകാര്യമാകുന്നു.

